# ഇന്നത്തെ യൂറോപ്പ്




എസ്. കെ. പൊറെറക്കാട്ട്

# INNATHE EUROP

BY

S. K. POTTEKKATT

FIRST IMPRESSION JANUARY 1955





PUBLISHERS

SAHITHYA PRAVARTHAKA C. S.

NATIONAL BOOKSTALL
POST BOX 40, KOTTAYAM

Rs. 2-8-0

# ഇന്നത്തെ യൂറോപ്പ്

ഗ്രന്ഥകർത്താവ്
**എസ്. കെ. പൊറ്റെക്കാട്ട്**




നാഷനൽ ബുക്ക്സ്റ്റാൾ
കളരിക്കൽ ബസാർ കോട്ടയം

വില 2 ക. 8 ണ.

## എസ്. കെ. പൊറെറക്കാട്ടിൻെറ കൃതികൾ

വിഷകന്യക (നോ
മൂടുപടം ,,
നാടൻപ്രേമം ,,
പ്രേമശിക്ഷ ,,
രാജമല്ലി (കഥ
പുള്ളിമാൻ ,,
നിശാഗന്ധി ,,
മേഘമാല ,,
പത്മരാഗം ,,
ജലതരംഗം ,,
പൌർണ്ണമി ,,
വൈജയന്തി ,,
മണിമാളിക ,,
ഇന്ദ്രനീലം ,,
പ്രേതഭൂമി ,,
രംഗമണ്ഡപം ,,
യവനികയ്ക്കുപിന്നിൽ ,,
ഹിമവാഹിനി ,,
കള്ളിപ്പൂക്കൾ ,,
വനകൌമുദി ,,
ചന്ദ്രകാന്തം ,,
അച്ഛൻ (നാട
കാപ്പിരികളുടെ നാട്ടിൽ (യാത്രാവിവര
കാശ്മീർ ,,
യാത്രാസ്മരണകൾ ,,
ഇന്നത്തെ യൂറോപ്പ് ,,
സിംഹഭൂമി ,,
മലയാ നാടുകളിൽ ,,
നൈൽഡയറി ,,
ഗദ്യമേഖല (ലേഖന
സഞ്ചാരിയുടെ ഗീതങ്ങൾ (ക

Printed at India Press, Kottayam.

# എൻെറ യൂറോപ്പ് യാത്ര

എൻെറ യൂറോപ്യൻ പര്യടനം ഇററലിയിലെ നേപ്പിൾസിൽവെച്ചാരംഭിച്ചു. ദക്ഷിണ ഇററലിയിലെ 'കാപ്രി ദ്വീപ്', വെസൂവിയസ്സ് അഗ്നിപർവ്വതം, പോംപി നഗരം മുതലായ സ്ഥലങ്ങൾ സന്ദർശിച്ച് ഉൾനാടൻ മാർഗ്ഗമായി റോമിൽ എത്തിച്ചേൎന്നു. റോമാ നഗരത്തിലും പരിസരങ്ങളിലുമായി രണ്ടാഴ്ച കഴിച്ചു. റോമിൽനിന്നു ഫ്ലോറൻസിൽ ചെന്നുചേൎന്നു, വീണ്ടും ഉൾനാട്ടുകൾ ചുററിക്കൊണ്ടു ചരിഞ്ഞ ഗോപുരത്തിൻെറ നഗരമായ പീസയിൽ എത്തി. പീസയിൽനിന്നു വെനീസ്സിലേയ്ക്കു പുറപ്പെട്ടു. ഒരാഴ്ച വെനീസ്സിൽ താമസിച്ച് പിന്നെ അവിടെനിന്നു മിലാനിലേയ്ക്കു പോയി. മിലാനിൽവെച്ച് ഇററാലിയൻ പര്യടനം അവസാനിപ്പിച്ചു സ്വിററ്സർലണ്ടിലേയ്ക്കു തീവണ്ടി കയറി.

സ്വിററ്സർലണ്ടിലെ പ്രധാന നഗരങ്ങളിലും ആൽപ്സ് മലനിരകളിലും തടാകതീരങ്ങളിലും ഗ്രാമങ്ങളിലുമായി 40 ദിവസം സഞ്ചരിച്ചു, ഫ്രാൻസിലേയ്ക്കു പുറപ്പെട്ടു.

ഒരാഴ്ച പാരീസ്സിൽ കഴിച്ചുകൂട്ടി. പിന്നെ പാരീസ്സിൽനിന്നു ഫ്രാൻസിൻെറ നാട്ടുമ്പുറങ്ങളിലൂടെ സഞ്ചരിച്ച് 'നീപ്പി'ൽ ചെന്നുചേൎന്നു. നീപ്പിൽനിന്നു ഇംഗ്ലീഷു ചാനൽ കടന്ന് ഇംഗ്ലണ്ടിലെത്തി. ഇംഗ്ലണ്ടിൽ ഒന്നരമാസം താമസിച്ച് 1950 ജൂലായി 8-ാംതീയതി, ഇംഗ്ലണ്ടിൽനിന്ന് ഇന്ത്യയിലേയ്ക്കു കപ്പൽ കയറുകയും ചെയ്തു. പാരീസ്സ് വിടുന്നതുവരെയുള്ള യാത്രാവിവരണങ്ങളാണ് 'ഇന്നത്തെ യൂറോപ്പി'ൽ അടങ്ങിയിരിക്കുന്നതു്.

എസ്. കെ. പൊറെറക്കാട്ട്.

## ഉള്ളടക്കം

# യൂറോപ്പിലേയ്ക്കു്

ഒമ്പതു മാസങ്ങൾ ആഫ്രിക്കയിൽ സഞ്ചരിച്ചു, 1950 മാർച്ച് 17-ാംനു- ഞാൻ അലക്സാൻഡ്രിയാ തുറമുഖത്തു നിന്നു് ഇററലിയിലെ നേപ്പിൾസിലേയ്ക്കു കപ്പൽ കയറി.

ആഫ്രിക്കയിലെ ഇരുണ്ട കാടുകളും വരണ്ട മരുഭൂമികളും വിട്ടു ഹിമഗിരികളുടെ താഴ്വരകളിലേയ്ക്കു്,—ചൂടിൽനിന്നു തണുപ്പിലേയ്ക്കു്,—മൃഗപ്രായരായ കാപ്പിരികളെ വിട്ടു്, കലയും ശാസ്ത്രവുംകൊണ്ടു കളിക്കുന്ന വെള്ളക്കാരുടെ നാടുകളിലേയ്ക്കു്, കേവലം ഒരിന്ത്യൻസഞ്ചാരിയുടെ നിലയിൽ ഞാൻ യാത്ര തുടർന്നു.

'എസ്. എസ്. പാച്ചെ' എന്ന ആ ഇററാലിയൻ കപ്പൽ, ഉച്ചതിരിഞ്ഞു മൂന്നര മണിക്കു് അലക്സാൻഡ്രിയാ ബന്തർ വിട്ടു. അലക്സാൻഡ്രിയാത്തീരത്തിന്റെ പശ്ചാത്തലത്തിൽ ഉയർന്ന മേടുകളൊ കുന്നുകളൊ തീരെ ഇല്ലെന്നുള്ളതു് ഒരു വിശേഷതയാണു്. ഒരു മണിക്കൂറുകൊണ്ടു് കരയിലെ കെട്ടിടങ്ങളും ദീപസ്തംഭങ്ങളും കാഴ്ചയിൽനിന്നും മങ്ങിമറഞ്ഞു: ദൂരെ മരുഭൂവിന്റെ ചക്രവാളത്തിൽ പെട്ടുകിടക്കുന്ന നരച്ച ചക്രവാളം മാത്രം അവശേഷിച്ചു.

തൂവെള്ള നിറത്തിലുള്ള നീർപ്പക്ഷികൾ, പകുതി കറുത്ത ചുണ്ടുകളുംകാട്ടി കപ്പലിന്റെ ചുററും പറന്നുകൊ

ണ്ടിരുന്നു. കുറേ കഴിഞ്ഞപ്പോഠം ആ പറവകളും ഞങ്ങളെ വിട്ടു പിരിഞ്ഞു. കടൽ കോപിച്ചുതുടങ്ങി.

കപ്പലിൽ ഇന്ത്യക്കാരനായി ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ഇററലി, ഫ്രാൻസ് തുടങ്ങിയ യൂറോപ്യൻ രാജ്യങ്ങളിലേയ്ക്കും, മാർസൈൽസ് വഴി ഇംഗ്ലണ്ടിലേയ്ക്കും പോകുന്ന വെള്ളക്കാരായിരുന്നു അധികവും.

കപ്പൽ മദ്ധ്യധരണ്യാഴിയിലെത്തുമ്പോഠം, പ്രകൃതിയിൽ കാണുന്ന മാററങ്ങളെക്കാളും നമ്മെ ആകർഷിക്കുന്നതു്, വെള്ളക്കാരുടെ—വിശേഷിച്ചും ഇംഗ്ലീഷുകാരുടെ—പെരുമാററത്തിലുള്ള മാററങ്ങളാണ്. എന്തു സൌഹാർദ്ദമസൃണമായ പെരുമാററമാണെന്നോ! ആഫ്രിക്കയിൽ വെച്ചു കണ്ടപ്പോഠം എന്നെ മനുഷ്യനാണെന്നു തിരിച്ചറിയാൻ പോലും കൂട്ടാക്കാതിരുന്ന ഇംഗ്ലീഷുകാർ എന്നോടൊപ്പം തിന്നാനും കുടിക്കാനും കളിക്കാനും ചിരിക്കാനും തുടങ്ങി.

മിസ്റ്റർ ടാർ സുഡാനിലെ ഒരു ഉയന്ന ഗവമ്മെണ്ടുദ്യോഗസ്ഥനാണ്. അദ്ദേഹം ഭാര്യാസമേതനായി, ഒരു ല്ലാസയാത്രയ്ക്കു് ഇററലി, ഫ്രാൻസ് തുടങ്ങിയ രാജ്യങ്ങളിലേയ്ക്കു പുറപ്പെട്ടിരിക്കയാണ്. ആഫ്രിക്കയിൽവെച്ചു് അദ്ദേഹത്തിൻെറ കൂടെ സഞ്ചരിക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ അദ്ദേഹം എൻെറ മുഖത്തു നോക്കാൻപോലും താല്പര്യംകാണിക്കയില്ലെന്നു് എനിക്കറിയാം. എന്നാൽ, കപ്പലിൽവെച്ചു ഞങ്ങഠം വളരെ അടുത്ത സ്നേഹിതന്മാരായിത്തീന്നു. മി. ഹോഫ് എന്ന ഡന്മാക്കുകാരനും ഞങ്ങളുടെകൂടെ ചേന്നു. ഞങ്ങളെ ഇങ്ങനെ അടുപ്പിച്ചതു് ഇംഗ്ലീഷുഭാഷയാണ്. കപ്പലിൽവെച്ചു തുടങ്ങിയ ഈ കൂട്ടുകെട്ടു ഞങ്ങഠം നാലുപേരും, ഇററലിയിലിറങ്ങിയതിനു ശേഷവും തുടന്നുകൊണ്ടേയിരുന്നു. ദക്ഷിണഇററലി

മുഴുവനും ഞങ്ങൾ ഒരുമിച്ചു്, ഒരു കുടുംബത്തെപ്പോലെയാണു യാത്ര ചെയ്തതു്. അവരുമായി പരിചയപ്പെടാൻ ആദ്യം ഇടവരുത്തിയ, രസകരമായ ഒരു ചെറിയ സംഭവത്തെപ്പററിയും പറയാം.

ഈജിപ്തിൽനിന്നു കപ്പൽക്കൂലിയും കൊടുത്തു ബാക്കി പണമെല്ലാം ഞാൻ, ഇററലിയിലിറങ്ങിയാൽ മാററിക്കിട്ടാവുന്ന തരത്തിൽ 'ലെററർ ഓഫ് ക്രഡിററ്'ആക്കി വാങ്ങി സൂക്ഷിച്ചിരിക്കയായിരുന്നു. അത്യാവശ്യച്ചെലവുകൾക്കു മാറിക്കരുതിയിരുന്ന 'പിയാസ്റ്ററുകൾ' (ഈജിപ്ഷ്യൻ പണം) കപ്പൽ കയറുന്നതിന്നു മുമ്പുതന്നെ കഴിയുകയും ചെയ്തു. കപ്പലിൽനിന്നു സിഗരററിനും, പാനീയങ്ങൾക്കും, കപ്പലിറങ്ങിയ ഉടനെ പോർട്ടർമാർക്കു കൂലിക്കും, ലീറ (ഇററാലിയൻ പണം) കൊടുക്കാൻ വിഷമം നേരിടുമെന്നു കണ്ടറിഞ്ഞു്, അലക്സാൻഡ്രിയായിലെ എൻെറ ഇന്ത്യൻ സുഹൃത്തു മി. കെ., താൻ കൌതുകത്തോടെ സൂക്ഷിച്ചിരുന്ന കുറേ ലീറാ നോട്ടുകൾ എനിക്കു സഹായിക്കാമെന്നു പറഞ്ഞു. പണം എത്രയുണ്ടെന്നു ഞാൻ ചോദിച്ചു.

"എണ്ണൂററി അമ്പതു ലീറ," കെ. നോട്ടുകൾ എണ്ണിനോക്കിക്കൊണ്ടു പറഞ്ഞു. ആ നോട്ടുകളും കീശയിലിട്ടു് ഒരു ധനികൻെറ ഭാവത്തിലാണു ഞാൻ കപ്പൽ കയറിയിരുന്നതു്.

അന്നു വൈകുന്നേരം, ഒരു പാക്കററ് സിഗരററു വാങ്ങാൻ ഞാൻ കപ്പലിലെ സ്ററുവേർഡിൻെറ മുറിയിലേയ്ക്കു ചെന്നു. സിഗരററു വാങ്ങി അതിൻെറ വില കേട്ടപ്പോൾ ഞാനൊന്നു ഞെട്ടിപ്പോയി. 160 ലീറ.

"അപ്പോൾ എൻെറ കയ്യിലുള്ള പണം കൊണ്ടു് എത്ര സിഗരററു വാങ്ങാം? ഈ സിഗരററിൻെറ വില

ക്കൂടുതലോ, അല്ല, ലീറയുടെ വിലക്കുറവോ?" ഞാൻ മി. ടാറിനോടു ചോദിച്ചു.

"രണ്ടും കൂടിച്ചേൎന്നതാണ്." മി. ടാർ പറഞ്ഞു.

"നേപ്പിൾസിൽ ഇറങ്ങിയാൽ, എന്റെ പെട്ടിസ്സാമാനങ്ങൾ ഞാൻ തന്നെ ഹോട്ടലിലേയ്ക്കു ചുമന്നുകൊണ്ടു പോകേണ്ടിവരുമെന്നാണു തോന്നുന്നത്." ഞാൻ ഉണക്കിലയെക്കാൾ വില കുറഞ്ഞ ആ ലീറാ നോട്ടുകൾ നോക്കിക്കൊണ്ടു പറഞ്ഞു. എന്റെ വിഷമം മനസ്സിലായപ്പോൾ മി. ടാർ പറഞ്ഞു: "ഓ, അതിനെപ്പററി വിചാരിച്ചു വിഷാദിക്കേണ്ട. നിങ്ങൾക്ക് ആയിരമോ രണ്ടായിരമോ ലീറ ഞാൻ തരാം." അദ്ദേഹം തരികയുംചെയ്തു.

ആ സന്ദൎഭത്തിലാണു മി. ഹോഫ് കവിളും തലോടിക്കൊണ്ടു പിറുപിറുപ്പോടെ ഞങ്ങളുടെ ഇടയിലേയ്ക്കു കടന്നു വന്നത്. കപ്പലിലെ സലൂണിൽനിന്ന്, ഒന്നു ക്ഷൌരം ചെയ്യിച്ചതിന്നു 300 ലീറ ചാർജ്ജ് കൊടുക്കേണ്ടി വന്നുവത്രെ! ഇററലിയിലെ പാതിരിമാരും അക്കൂട്ടത്തിൽ പലരും താടി വളൎത്തി നടക്കുന്നതിന്റെ രഹസ്യം തനിക്ക് ഇപ്പോഴാണു മനസ്സിലായതെന്നും മി. ഹോഫ് പറഞ്ഞു.

അന്ന് അവിടെവെച്ചു തുടങ്ങിയ സംഭാഷണങ്ങളും, നേരമ്പോക്കുകളും, അന്യോന്യമുള്ള സഹായവാഗ്ദാനങ്ങളും ഞങ്ങളെ കൂടുതൽ അടുപ്പിച്ചു. റോമിൽ എത്തുന്നതുവരെ ഞങ്ങൾ കൂട്ടുപിരിയാതെ ഒന്നിച്ചുതന്നെ കഴിയുകയും ചെയ്തു.

അന്നുരാത്രി കടൽ വല്ലാതെ ക്ഷോഭിച്ചു. പിറേറന്നുരാവിലെ, യാത്രക്കാരിൽ 90 ശതമാനം പേരും കടൽദീനം പിടിപെട്ടു പുറത്തു വന്നതേയില്ല.

മൂന്നാംദിവസം എല്ലാം ശാന്തമായി. കടൽ തനി

നീലനിറമായി മാറി, ആ വെള്ളത്തിൽ മുഴുവനും ആരോ നീലം കലക്കിയിട്ടുണ്ടോ എന്നു തോന്നിപ്പോകും. നിറപ്പകിട്ടുള്ള മേഘങ്ങൾ ആകാശത്തിൽ ഗംഭീരമായൊരു ചിത്രകലാപ്രദർശനം നടത്തുന്നു. പല വർണ്ണങ്ങൾ കലർന്നു മിന്നുന്ന മത്സ്യങ്ങൾ ആഴിയുടെ നീലപ്പകിട്ടിൽ നീന്തിക്കളിക്കുന്നു.

അന്നു സായാഹ്നത്തിൽ ഞങ്ങൾ സിസിലിദ്വീപിന്റെ സമീപത്തെത്തി. അകലെ സിസിലിയിലെ മലനിരകൾ പോക്കുവെയിലിന്റെ പൊൽപ്രഭയിൽ തെളിഞ്ഞുനില്ക്കുന്ന കാഴ്ച അത്ഭുതാവഹമായിരുന്നു. കപ്പലിന്റെ മുകളിലത്തെ തട്ടിൽ കയറിനിന്നു ഞാൻ ആ കാഴ്ച നോക്കി ആനന്ദിച്ചുകൊണ്ടിരിക്കെ എന്റെ അരികിൽനിന്ന് ഒരിററാലിയൻ യാത്രക്കാരൻ ആ മലകളിലേയ്ക്കു ചൂണ്ടിക്കൊണ്ടു പറഞ്ഞു: "അവയ്ക്കുള്ളിലെവിടെയോ ജൂലിയാനോ കളിച്ചുനടക്കുന്നുണ്ട്."

ജൂലിയാനോവിനെപ്പററി ഞാൻ മുമ്പെതന്നെ കേട്ടിട്ടുണ്ടായിരുന്നു. സിസിലിയിലെ 'റോബിൻഹുഡ്' എന്നു വിളിയ്ക്കപ്പെട്ടുവരുന്ന കവർച്ചക്കാരൻ. 27 വയസ്സുമാത്രം പ്രായമുള്ള ഒരു കോമളയുവാവ്. പ്രഭുക്കളുടേയും ജന്മികളുടേയും മുതലുകൾ കൊള്ളചെയ്തു സാധുക്കളായ ഗ്രാമീണർക്കു വീതിച്ചുകൊടുക്കുക: അതാണു ജൂലിയാനോവിന്റെ വിനോദം. ഇററലിയിലേയും സിസിലിയിലേയും സാധാരണ ജനങ്ങളുടെ ആരാധനാപാത്രമായ ആ വീരപുരുഷനെപ്പററിയുള്ള അപദാനങ്ങൾ ഏതു ഗ്രാമത്തിൽ ചെന്നാലും കേൾക്കാം. പ്രഭുക്കളേയും ധനവാന്മാരേയും ഭീഷണിപ്പെടുത്തി കോഴ വാങ്ങിയും, എതിർ നില്ക്കുന്നവരുടെ മുതൽ കൊള്ളയടിച്ചും സാധുക്കളെ സഹായിച്ചും ഇററാലിയൻ ഗവമ്മേണ്ടിനേയും പോലീസ്സിനേയും വെ

ല്ലുവിളിച്ചുംകൊണ്ട് ആ ഗ്രാമീണയുവാവു സിസിലിയിലെ സ്വയംപ്രഖ്യാപിതനായ രാജാവായി വാഴുകയാണ്. അവനെ പിടിക്കാൻ ഗവർമ്മേണ്ടും പോലീസ്സും ആവുന്നതും ശ്രമിച്ചുനോക്കി. ജൂലിയാനോവിനെ പിടികിട്ടിയില്ല. അവൻെറ താവളം കണ്ടുപിടിയ്ക്കാൻ ശ്രമം നടത്തിയ സാഹസികരായ ഇററാലിയൻ പോലീസുകാരിൽ മിക്കവരും—എല്ലാം കൂടി നൂററിഅഞ്ചു പേർ—അവൻെറ യന്ത്രത്തോക്കിന്നിരയായിത്തീൎന്നു. ഗവർമ്മേണ്ടിന്നു സഹി മുട്ടി. വല്ലാത്ത നാണക്കേടും. കവൎച്ചയും കൊലയുമായി മദിച്ചുനടക്കുന്ന ഒരു പുള്ളിയെ തിരഞ്ഞുപിടിച്ചു ശിക്ഷിക്കാൻ വമ്പിച്ചസേനാബലമുള്ള ഒരു ഗവർമ്മേണ്ടിന്നു സാദ്ധ്യമാകുന്നില്ലെന്നോ. ഇററലിയിലെ ജന്മിപ്രഭുക്കൾ ക്ഷോഭിച്ചു. ഗവർമ്മേണ്ട് അങ്ങേ അററത്തെ ഒരുക്കങ്ങൾ കൂട്ടി. അവർ ജൂലിയാനോവിൻെറ 52 പ്രായംചെന്ന വൃദ്ധമാതാവിനെ, "മകനെ കൊലയ്ക്കും കൊള്ളയ്ക്കും സഹായിച്ചു" എന്ന കുററം ചുമത്തി ജയിലിലടച്ചു. ജൂലിയാനോവിനെ കണ്ടേടത്തുവെച്ചു പിടിക്കാനോ വെടിവെച്ചുകൊല്ലാനോ ആജ്ഞകൊടുത്തു. രണ്ടായിരം സായുധപോലീസുകാരടങ്ങിയ ഒരു സൈന്യത്തെ സിസിലിയിലേയ്ക്കയയ്ക്കുകയും ചെയ്തു.

അമ്മയെ തടവിലാക്കിയ വാൎത്ത ജൂലിയാനോവിൻെറ ഹൃദയം ദ്രവിപ്പിച്ചു. "ഈ ലോകത്തിൽ നമുക്കു സ്നേഹിക്കാനുള്ള ഏററവും മഹത്തായ വസ്തു"—ജൂലിയാനോ അങ്ങനെയാണു മാതാവിന്നു നല്കുന്ന നിൎവ്വചനം—താൻകാരണം ബന്ധനത്തിലിരിയ്ക്കയാണെന്ന് അറിഞ്ഞ ഉടനെ അമ്മയെ മോചിപ്പിച്ചാൽ താൻ എന്നെന്നേയ്ക്കും മറഞ്ഞ് അടങ്ങിക്കൊള്ളാമെന്നു ജൂലിയാനോ ഗവർമ്മേണ്ടിനെ അറിയിച്ചു. അവർ ചെവിക്കൊണ്ടില്ല. ജൂലിയാ

നോ പതിന്മടങ്ങു ശക്തിയോടെ തൻെറ പ്രവത്തനങ്ങൾ തുടരുകയും ചെയ്തു.

ആയവസരത്തിലാണു് റോമിലെ സുപ്രസിദ്ധ പത്ര പ്രവത്തകനും ഫോട്ടോഗ്രാഫറുമായ ഐവോ മെൽദോലസി ഒരു പണിപ്പററിച്ചതു്. മെൽദോലസി, സിസിലിയിലെ മലയിടുക്കുകളിലെവിടെയോ വെച്ചു ജൂലിയാനോവുമായി ഒരു കൂടിക്കാഴ്ച നടത്തുകയും ആ വീരപുരുഷൻെറ ഫോട്ടോ എടുക്കുകയും ചെയ്തു.

മെൽദോലസി എങ്ങനെയാണു് ഈ അത്ഭുതകൃത്യം നിർവ്വഹിച്ചതെന്നോ?

ജൂലിയാനോവിൻെറ ദൗർബ്ബല്യം—പെററമ്മയുടെ പേരിലുള്ള ബാലിശമായ സ്നേഹം—മെൽദോലസി മനസ്സിലാക്കി. അയാൾ ജയിലിൽചെന്നു് ആ വൃദ്ധയുടെ ഒരു ഫോട്ടോ എടുത്തു. പിന്നെ അയാൾ ഇററലിയിലെ ഏററവും പ്രചാരമുള്ള ആഴ്ചപ്പത്രമായ "ഓഗ്ഗി"യുടെ പത്രാധിപരെ—എദിലിയോ റസ്കോണിയെ—ചെന്നു കണ്ടു, ജൂലിയാനോ തന്നെ ഒരു കൂടിക്കാഴ്ചയ്ക്കു ക്ഷണിച്ചിട്ടുണ്ടെന്നു് ഒരു വീരവാദം ഇളക്കി. ജൂലിയാനോവിൻെറ ഒരു പുതിയ ഫോട്ടവും കൂടിക്കാഴ്ചയുടെ വിവരണവും തരുന്ന പക്ഷം എട്ടുലക്ഷം ലീറ പ്രതിഫലം നൽകാമെന്നു പത്രാധിപർ ഏററു.

മെൽദോലസ്സി ഒരു കൂട്ടുകാരനോടുകൂടി സിസിലിയിലെ മലഞ്ചെരുവുകൾതോറും അലഞ്ഞുനടന്നു. കണ്ടുമുട്ടിയ സകല ഗ്രാമീണക്കും, മുക്കുവന്മാക്കും അയാൾ "ജൂലിയാനോവിൻെറ ജയിലിൽകിടക്കുന്ന അമ്മേ"യുടെ പടം കാട്ടിക്കൊടുത്തുകൊണ്ടിരുന്നു. ഈ വത്തമാനം എങ്ങിനെയെങ്കിലും ജൂലിയാനോവിന്റെ ചെകിട്ടിലെത്താതിരിക്കയില്ലെന്നും, ആ പടം കാണാൻ ജൂലിയാനോ തന്നെ പിടിക്കു

ട്ടമെന്നുമായിരുന്ന മെൽദോലസ്സിയുടെ വിചാരം. അതു ഫ
ലിക്കുകയും ചെയ്തു. ഒരു സന്ധ്യയ്ക്കു പാലെർമോവിൻെറ
പരിസരത്തിലെ ഒരു മലഞ്ചെരിവിൽ വെച്ചു മുഖം മൂടി
യ മൂന്ന് ആയുധധാരികൾ മെൽദോലസ്സിയേയും കൂട്ടുകാ
രനേയും പിടികൂടി ബന്ധിച്ചു കൊണ്ടുപോയി ഒരു കുതിര
പ്പന്തിയിൽ ഇട്ടടച്ചു. പിറേറന്നു പുലച്ചെ് ജൂലിയാനോ
അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട് അമ്മയുടെ പടം കര
സ്ഥമാക്കി, കവർച്ചക്കാരൻെറ വേഷത്തിൽ ഫോട്ടോ
എടുക്കുന്നതിന്നു നിന്നുകൊടുക്കുകയും ചെയ്തു. തൻെറ അര
പ്പട്ടയിലെ കൊളുത്തിലെ മൂന്നു ചിഹ്നങ്ങൾ ചൂണ്ടിക്കാട്ടി
ക്കൊണ്ടു ജൂലിയാനോ പറഞ്ഞു: "ഈ നക്ഷത്രം ഭാഗ്യ
ത്തേയും, സിംഹം ശക്തിയേയും, രാജാളി വേഗത്തേയും
സൂചിപ്പിക്കുന്നു."



ജൂലിയാനോവിൻെറ പടവും ആ കൂടിക്കാഴ്ചയുടെ
വിവരണവും പ്രസിദ്ധപ്പെടുത്തിയ 'ഓഗ്ഗി'യുടെ ആ ലക്ക
ത്തിൻെറ 12,00,000 പ്രതികളാണത്രെ വിററഴിഞ്ഞതു്.
ജൂലിയാനോവിൻെറ ചിത്രം കാണാനും, അവനെപ്പററി
അറിയാനും ഇററലിയിലെ ജനങ്ങളുടെ ആർത്തി!

കപ്പലിലെ എൻെറ ഇററാലിയൻ സുഹൃത്തു് ജൂലി
യാനോവിൻെറ അപദാനങ്ങളെ വർണ്ണിച്ചുകേട്ടപ്പോൾ
കഥാപുരുഷൻെറ പേരിൽ എനിക്കും ഒരു സ്നേഹവും ബ
ഹുമാനവും തോന്നിപ്പോയി. മനോഹരങ്ങളായ മലകൾ
നിറഞ്ഞ സിസിലിദ്വീപിൽ ഇറങ്ങി സഞ്ചരിക്കാൻ എ
നിക്കു സാധിച്ചില്ല. സിസിലിയെപ്പററി ഓക്കുമ്പോൾ
പൊൻമഞ്ഞു പുരണ്ട ആ കുന്നിൻനിരകൾക്കുള്ളിൽ ഒരു
വീരനാടകം അഭിനയിക്കുന്ന ജൂലിയാനോവിൻേറയും കൂ
ട്ടുകാരുടേയും ചിത്രമാണു ഭാവനയിൽ ഞാൻ കാണുന്ന
തു്. എന്നാൽ കഷ്ടം! നാലു മാസങ്ങൾ കഴിഞ്ഞു, ലണ്ട

നിൽ ഞാൻ താമസിച്ചുകൊണ്ടിരുന്ന അവസരത്തിലാണു് ആ വർത്തമാനം പത്രങ്ങളിൽ വായിച്ചതു്—ജൂലിയാനോവിനെ പോലീസ്സുസംഘം വെടിവെച്ചു കൊന്നുവെന്നു്.

നേരിട്ടു് അവനെ പിടിക്കാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോഠം, പ്രതിയോഗികഠം വഞ്ചന പ്രയോഗിച്ചു. "ഒരു കവർച്ചക്കാരൻെറ ജീവിതം" എന്നൊരു ചലച്ചിത്രമെടുക്കാൻ, സിസിലിക്കുന്നുകളിലേയ്ക്കു വന്ന ഫിലിംകമ്പനിക്കാരാണെന്നും പറഞ്ഞു വേഷപ്രച്ഛന്നരായി പോലീസ്സുസംഘം മലകളിൽ ചുററിനടന്നു. ജൂലിയാനോവിനേയും പടത്തിൽ കിട്ടാൻ കഴിഞ്ഞുവെങ്കിൽ എന്തൊരു ഭാഗ്യമായിരിക്കും എന്നു ചില സൂചനകളും അവർ പറഞ്ഞുപരത്തി. ഖ്യാതിക്കുള്ള കൊതിമൂലം ജൂലിയാനോ അവരുടെ അടുത്തേയ്ക്കു് ആകർഷിക്കപ്പെട്ടു. പാവം! വെടിയുണ്ടകഠം വർഷിച്ചു് അവർ അവൻെറ കഥയും കഴിച്ചു.

* * * *

അന്നു രാത്രി പത്തര മണിക്കു സിസിലിയിലെ 'ഗസീരിയാ'ദീപസ്തംഭത്തിൻെറ പ്രകാശം ദൂരെ പ്രത്യക്ഷപ്പെട്ടു. യൂറോപ്പിൻെറ വെളിച്ചം ആദ്യമായി കാണുകയാണു്. കുറേ കഴിഞ്ഞപ്പോഠം ഇററലിയുടേയും സിസിലിയുടേയും കടൽത്തീരപട്ടണങ്ങളിലെ ദീപമാലകഠം തെളിഞ്ഞു കാണാറായി. കടലിടുക്കു സമീപിക്കുന്തോറും ഇരുകരകളിലേയും ദീപാവലികളുടെ പ്രതിഫലനംകൊണ്ടു സമുദ്രം തുറന്നുവെച്ച ഒരു രത്നാഭരണപ്പെട്ടിപോലെ തോന്നിയിരുന്നു. കടൽക്കരയ്ക്കു പിറകിലുള്ള കുന്നുകളിലെ ബംഗ്ലാവുകളിൽനിന്നുള്ള പ്രഭാകന്ദളങ്ങളും, 'ചില്ലാ' നഗരത്തിലെ ദീപലക്ഷങ്ങളും, കടൽക്കരയിലെ മുനമ്പുകഠംതോറും സ്ഥാപിച്ചിരിക്കുന്ന വിളക്കുമാടങ്ങളിൽനി

ന്നുള്ള വെളിച്ചംവീശലും കടലിടുക്കു കടക്കാൻ കാത്തു നില്ക്കുന്ന അനേകം കപ്പലുകളിൽനിന്നുള്ള പ്രഭാസന്ദേശങ്ങളും എല്ലാംകൂടി അവിടെ ഒരു മായാലോകത്തിൻെറ പ്രതീതിയുളവാക്കി. ഇററാലിയൻകരയോടു വളരെ അടുത്തുകൊണ്ടാണു കപ്പൽ സാവധാനം നീങ്ങിയിരുന്നതു്. ചില്ലാനഗരത്തിലെ തെരുവുബോർഡുകൾ ശരിക്കു വായിക്കാൻ കഴിഞ്ഞിരുന്നു. തീവണ്ടിയുടെ ചൂളംവിളിയും കിതപ്പും കാതിൽ വന്നലച്ചിരുന്നു.

മൂന്നുമണിക്കൂർനേരത്തോളം കരയിലെ ദീപക്കാഴ്ചകൾ തുടൻകൊണ്ടേയിരുന്നു. രാത്രി ഒന്നര മണിക്കു ഞങ്ങൾ കടലിടുക്കും മെസ്സീനാ തുറമുഖനഗരവും കടന്നു വീണ്ടും വിശാലമായ സമുദ്രത്തിൽ പ്രവേശിച്ചു.

പിറേറന്നു പുലച്ചെ നാലരമണിക്കു 'സ്ട്രോംബോളി' അഗ്നിപർവ്വതം സമീപിച്ചു. ഇനിയും കെട്ടടങ്ങിയിട്ടില്ലാത്ത അഗ്നിപർവ്വതമാണു സ്ട്രോംബോളി. ആറര മണിക്ക് ആ ഇരുണ്ട പർവ്വതത്തിൻെറ പിറകിൽനിന്നു സൂര്യൻ ഉദിച്ചു പൊങ്ങുന്നതും ആ പർവ്വതം തെല്ലുനേരം തനി 'അഗ്നിപർവ്വത'മായിത്തന്നെ മാറുന്നതും മറക്കാൻ കഴിയാത്ത ഒരു കാഴ്ചയാണ്. മദ്ധ്യാഹ്നമായപ്പോൾ വീണ്ടും ഇററാലിയൻകരയും പാറക്കുന്നുകളും അകലെ സംഹാരമൂർത്തിയെപ്പോലെ കിടക്കുന്ന വെസൂവിയസ്സ് അഗ്നിപർവ്വതവും കണ്ടുതുടങ്ങി.

ഇടതുഭാഗത്തായി വിശ്വവിഖ്യാതമായ 'കാപ്രി' ദ്വീപു പ്രത്യക്ഷപ്പെട്ടു. കടുനീലക്കടലും വർണ്ണമത്സ്യങ്ങളും വെള്ളപ്പക്ഷികളും—അകലെ കരയിൽ 'പോംപി'യിലെ ഗ്രാമങ്ങളും. ഒരുമണിക്കു ഞങ്ങൾ നേപ്പിൾസ് ഉൾക്കടലിൽ പ്രവേശിച്ചു. രണ്ടുമണിക്കു നാപ്പോളി(നേപ്പിൾസ്)യിൽ കപ്പലിറങ്ങുകയും ചെയ്തു.

# പ്രകൃതിമനോഹരമായ നേപ്പിൾസിൽ

നീലാഭമായ നീരാഴിയുടെ കരയിൽ, ദക്ഷിണഇററലിയിലെ സവിശേഷമായ സൂര്യപ്രകാശത്തിൽ മുഴുകി നില്ക്കുന്ന 'നാപ്പോളി'നഗരം (ഇററലിയിൽ 'നേപ്പിൾസ്' 'നാപ്പോളി' എന്നാണ് വിളിക്കപ്പെട്ടുവരുന്നത്) കപ്പലിൽനിന്നു കാണാനാണു കൂടുതൽ ചന്തം. നഗരത്തിലെ കമനീയങ്ങളായ പുത്തൻ കെട്ടിടങ്ങളും, നഗരത്തിൽ അവിടവിടെ പൊങ്ങിനില്ക്കുന്ന മേടുകളും അവയെ പൊതിഞ്ഞുനില്ക്കുന്ന വെണ്മാടങ്ങളും, ആകാശത്തിൽ പലേടത്തും പച്ചപ്പട്ടുവിതാനം നിർവ്വഹിക്കുന്ന വന്മരങ്ങളും അജ്ഞാതമായ വർണ്ണവിലാസങ്ങളും കലന്നു കണ്മയക്കുന്ന രംഗം.

ഞങ്ങൾ പെട്ടിസാമാനങ്ങളെല്ലാം ഒരു പോർട്ടറെ ഏല്പിച്ചു ട്രോളിയിൽ കയററി ചുങ്കംപരിശോധനയ്ക്കു കസ്റ്റം ഹൌസിലേയ്ക്കു നടന്നു.

ചുങ്കം ഉദ്യോഗസ്ഥന്മാർ വളരെ മര്യാദയോടുകൂടിയാണു ഞങ്ങളോടു പെരുമാറിയത്. വിശേഷിച്ചും ഇന്ത്യക്കാരനായ എന്നോട്. എൻെറ പെട്ടികൾ തുറന്നു കാണാൻപോലും അവർ ആവശ്യപ്പെടുകയുണ്ടായില്ല. ഇററലിക്കാർക്ക് ഇന്ത്യക്കാരോടു പൊതുവെ സ്നേഹവും ബഹുമാനവും തോന്നാൻ പല കാരണങ്ങളുമുണ്ട്. നമ്മൾ ഇററലിയിൽ, വിശേഷിച്ചും, റോം, ഫ്ളോറൻസ്, മിലാൻ, നേപ്പിൾസ് എന്നീ നഗരങ്ങളിൽ കണ്ടുമുട്ടുന്ന പുരുഷന്മാരിൽ നൂറിൽ ഒരാളെങ്കിലും ഇന്ത്യയിൽ യുദ്ധ

ത്തടവുകാരനായി പാത്തവനായിരിക്കും. ഇംഗ്ലീഷുകാർ ഇററാലിയൻതടവുകാരെ പട്ടികളെപ്പോലെയാണു കരുതിയിരുന്നതു്. എന്നാൽ തങ്ങളുടെ രക്ഷയിൻകീഴിൽ വന്നുപെട്ട ഈ വെള്ളപ്പുള്ളികളോടു് ഇന്ത്യൻപട്ടാളക്കാരും, തടങ്ങൽക്യാമ്പു് ഉദ്യോഗസ്ഥന്മാരും വളരെ സൌമനസ്യം കാണിച്ചു. ആ നന്ദി അവക്കിന്നുമുണ്ടു്. ഇന്ത്യക്കാരെക്കുറിച്ചു വലിയ മമതയോടും മതിപ്പോടുംകൂടിയാണു് ഇവർ നാട്ടിൽ മടങ്ങിയെത്തിയതു്. ഇന്ത്യ സമ്പൽസമൃദ്ധമായ ഒരു നാടാണെന്നും, ഇന്ത്യക്കാർ സ്നേഹത്തിൻെറ പര്യായമാണെന്നും മററും അവർ പ്രചാരവേല നടത്തുകയും ചെയ്തു. രണ്ടാംലോകമഹായുദ്ധകാലത്തു് ഇററലിയിലെ മണ്ണിൽനിന്നും മഞ്ഞിൽനിന്നും സമരം ചെയ്യാൻ ഇന്ത്യൻപട്ടാളക്കാരും ഉണ്ടായിരുന്നു. കുടിച്ചു തെമ്മാടിത്തം കാട്ടുന്ന മററു വിദേശ്യപ്പട്ടാളക്കാരിൽനിന്നു വ്യത്യസ്തമായിരുന്ന ഇന്ത്യൻപട്ടാളക്കാരുടെ പെരുമാററം. അവരുടെ അച്ചടക്കവും ഒതുക്കവും പാവപ്പെട്ട ഇററാലിയൻജനതയെ ആകഷിച്ചിരിക്കണം. ധാരാളം ഇന്ത്യൻപട്ടാളക്കാർ ഇററാലിയൻസ്ത്രീകളെ വിവാഹം ചെയ്തിട്ടുണ്ടു്. ഇവരിലധികവും സിക്കുകാരാണു്.

"ഈ സിക്കുകാരുടെ താടിമീശ നിങ്ങളുടെ സ്ത്രീകൾ എങ്ങനെ പൊറുപ്പിക്കുന്നു?" എന്നു ഞാൻ ഒരിററാലിയൻ സ്നേഹിതനോടു ചോദിച്ചപ്പോൾ അയാളുടെ മറുപടി ഇങ്ങനെയായിരുന്നു: "പാതിരിയച്ചന്മാരുടെ താടിമീശ പൊറുപ്പിച്ച പാരമ്പര്യം ഞങ്ങളുടെ പെണ്ണുങ്ങൾക്കുണ്ടല്ലോ."

ഇന്ത്യയുടെ സ്വാദറിഞ്ഞ ഇററലിക്കാരിൽ പലരും വീണ്ടും സാധിക്കുമെങ്കിൽ ഇന്ത്യയിൽപോയി കുടിയേറിപ്പാക്കാൻ ആഗ്രഹം പ്രദശിപ്പിക്കുന്നവരാണു്.

യുദ്ധാവസാനത്തോടുകൂടി ഇററലിയിലെങ്ങും പടർന്നുപിടിച്ച ഭയങ്കര ദാരിദ്ര്യം ഇന്നും അവസാനിച്ചിട്ടില്ല. ഒരു സിഗരററിന്നുവേണ്ടി ചാരിത്ര്യം വിൽക്കാനോ, ഒരുനേരത്തെ ആഹാരത്തിന്നുവേണ്ടി അന്യപുരുഷൻെറ കൂടെ ഒരുരാത്രി കഴിക്കാനോ, ചില ഇററാലിയൻ തരുണികളും മടിച്ചിരുന്നില്ല. ഇന്നും യൂറോപ്പിൽ പരസ്യമായ വ്യഭിചാരം ഏററവുമധികം നടക്കുന്നത് ഇററലിയിലാണ്. ഇററലിക്കാർ പൊതുവെ ശൂരന്മാരല്ലെങ്കിലും സാമാന്യം സത്യസന്ധന്മാരാണ്. എന്നാൽ ദാരിദ്ര്യവും പരിതഃസ്ഥിതിയും അവരെ വഞ്ചനയ്ക്കു പ്രേരിപ്പിക്കുന്നു. ആഹാരസാധനങ്ങളുടേയും വസ്ത്രങ്ങളുടേയും തോൽസ്സാമാനങ്ങളുടേയും ദൌർല്ലഭ്യവും, ഭയങ്കരവിലയും കാരണം ആരോഗ്യം നശിച്ച്, ഇരപ്പാളികളെപ്പോലെ നടക്കുന്ന ജനങ്ങളെയാണ് അധികം കണ്ടുവരുന്നത്. 'ലീറ'യുടെ (ഇററാലിയൻ നാണ്യം) അത്യഗാധമായ വിലയിടിവും ജനങ്ങളെ വഞ്ചിച്ചു പാപ്പരാക്കി. യുദ്ധത്തിന്നുമുമ്പ്, നേപ്പിൾസിൽ ഒരു ലീറ കൊടുത്താൽ മികച്ച സിൽക്ക്ടൈ കിട്ടുമായിരുന്നു. ഇന്നു 300 ലീറയിൽ കുറഞ്ഞാൽ കിട്ടുകയില്ല. ഒരു കോപ്പ ചായയ്ക്ക് 80 ലീറ കൊടുക്കണം.

നന്നായി വസ്ത്രധാരണം ചെയ്ത് ആപ്പീസ് ജോലിക്കു പോകുന്ന മാന്യന്മാർ, സിഗരററു വലിച്ചുകൊണ്ടു പോകുന്ന നിങ്ങളുടെ അരികിൽ തങ്ങിനിന്ന് ആ സിഗരററുകുററിക്കു നിശ്ശബ്ദം യാചിക്കുന്നതു് ഇവിടെ സാധാരണമാണ്. ബന്തറിൽനിന്നു ചുങ്കസ്ഥലത്തേയ്ക്കു ഞങ്ങളുടെ സാമാനങ്ങൾ ട്രോളിയിൽ കയററിക്കൊണ്ടുവന്നു തന്ന പോർട്ടർക്ക് അയാളുടെ അപേക്ഷപ്രകാരം, ഞങ്ങൾ കൂലികൊടുത്തതു് അമേരിക്കൻ സിഗരററുകളാണ്. മി. ഹോഫാണു കൊടുത്തതു്, പത്തു സിഗരററ്.

ചുങ്കം പരിശോധന കഴിഞ്ഞു, മി. ഹോഫം മി. ടാറും പത്നിയും ഞാനും ഒരു ടാക്സി വിളിച്ച് ഒരിടത്തരം ഹോട്ടൽ അന്വേഷിച്ചു പുറപ്പെട്ടു.

അപരിചിതമായ വലിയ നഗരങ്ങളിൽ കാഴ്ചകൾ കാണാൻ, 'ട്യൂറിസ്റ്റ് ഏജൻസി'കളെ ശരണംപ്രാപിക്കുന്ന കാര്യത്തിൽ മി. ടാറിന്ന് ഇഷ്ടമോ വിശ്വാസമോ ഇല്ല. അദ്ദേഹം പറഞ്ഞു: "ഒരു നിശ്ചിതസമയംകൊണ്ടു, ധൃതിയിൽ എല്ലാം ഒന്നു ചുററിക്കാണുന്നതു്, സിനിമ കാണുംപോലെയാണ്. രംഗങ്ങളൊന്നും വ്യക്തമായി മനസ്സിൽ തങ്ങിനില്ക്കുകയില്ല. വേഗത്തിൽ ഓടിക്കൊണ്ടിരിക്കുന്ന വാഹനത്തിന്നകത്തുനിന്നു നമ്മുടെ ഗൈഡ് പ്രസംഗിക്കുന്നുണ്ടായിരിക്കും. 'അതാ അക്കാണുന്ന ക്രൂററൻ പള്ളി' ഫ്രാൻസിസ്സ് പുണ്യവാളന്റെ സ്മരണയ്ക്കു 'പീയൂസ്സ മൂന്നാമൻ' പണി തീർത്തതാണ്. നമ്മൾ തല പുറത്തേയ്ക്കിട്ടു നോക്കുമ്പോൾ കാണുന്നതു് ഒരു കശാപ്പുകടയുടെ മൂലയായിരിക്കും. അപ്പോൾ കേൾക്കാം ഗൈഡിന്റെ പ്രഭാഷണം: 'നമ്മൾ ഇപ്പോൾ ഇടതുവശത്തു കടന്നുപോന്നതു മൈക്കേൽ ആഞ്ജലോവിന്റെ അമ്മായിഅമ്മയുടെ വീടാണ്.' എട മാരണമേ! നമ്മൾ വലതുഭാഗത്തേയ്ക്കായിരിക്കും അതേവരെ നോക്കിക്കൊണ്ടിരുന്നതു്. കാണാത്ത പള്ളിയും, കശാപ്പുകടയും, മൈക്കേൽ ആഞ്ജലോവിന്റെ അമ്മായിഗൃഹവും കൂടിക്കലർന്നു പുകയിൽ, ട്യൂറിസ്റ്റ് ഏജൻസിക്കു കൊടുത്ത സംഖ്യയും ചേരുമ്പോൾ ആ ചിത്രം ഭയങ്കരമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഒരു സ്ഥലത്തെ മുഴുവൻ കാഴ്ചകളും കണ്ടില്ലെങ്കിൽ വേണ്ട. കാണുന്നതു വിസ്തരിച്ചു, നമ്മുടെ സൌകര്യംപോലെ—കാണണം. എന്തു പറയുന്നു?"

ഞാനും, മി. ഹോഫം, മി. ടാറിന്റെ അഭിപ്രായത്തോടു പരിപൂർണ്ണമായും യോജിച്ചു.

"അതിരിക്കട്ടെ. നിങ്ങൾ കാഴ്ചകളെല്ലാം ശരിക്കു ശ്രദ്ധിക്കുന്നുണ്ടോ?—നമ്മൾ ഇപ്പോൾ നാപ്പോളിനഗരം മുഴുവനും കാണാൻ ഇറങ്ങിയിരിക്കയാണ്." മി. ടാർ ഗൗരവത്തോടെ പറഞ്ഞു.

"ജോൺ, നമുക്കു ഹോട്ടലിൽ ചെന്നു കുറച്ചു വിശ്രമിച്ചിട്ടു പോരേ, നഗരം ചുററിക്കാണാനുള്ള പുറപ്പാട്?" മിസ്സിസ് ടാർ ചോദിച്ചു.

"മേരീ, ലോകത്തിൽ എവിടെയായാലും ഒരു ടാക്സിക്കാരൻ കുറുക്കുവഴിക്കു പോകുന്നതു നീ കണ്ടിട്ടുണ്ടോ? നാപ്പോളിയിലെ സകല തെരുവുകളും ചുററിച്ചല്ലാതെ ഇവൻ നമ്മെ ഹോട്ടലിൽ എത്തിക്കയില്ല. തീർച്ച. നഗരം ചുററിക്കാണാൻ ഇനി വേറൊരു യാത്ര ആവശ്യമില്ല. ഇപ്പോൾതന്നെ എല്ലാം നോക്കി മനസ്സിലാക്കിക്കോളു."

മി. ടാർ ടാക്സിക്കാരനോട്, കടന്നുപോകുന്ന തെരുവുകളുടെ പേരും ഭേദപ്പെട്ട കെട്ടിടങ്ങളെപ്പററിയുള്ള വിവരങ്ങളും അന്വേഷിച്ചുകൊണ്ടിരുന്നു. ടാക്സി പല വഴികളും ചുററി. ടാക്സിയിൽ ഘടിപ്പിച്ച മീററിലെ വാടകസംഖ്യ, ചാടിക്കയറിത്തുടങ്ങി. ഞങ്ങൾ ജനനിബിഡമായ തെരുവുകളിൽ പ്രവേശിച്ചു. പള്ളികളും, പ്രതിമകളും, പാക്കുകളും, ഉദ്യാനങ്ങളും, ജലയന്ത്രധാരകളും ക്രമീകരിച്ചിരുന്ന പരിസരം. ട്രാംകാറുകളുടേയും ബസ്സുകളുടേയും ഞെരുക്കവും മുഴക്കവും. വർണ്ണപ്പകിട്ടുള്ള വസ്ത്രങ്ങളണിഞ്ഞു നീങ്ങുന്ന ഇററാലിയൻ വനിതകൾ. തെരുവിൻെറ അരികിൽ പലേടത്തും പുഷ്പങ്ങൾ വില്ക്കാൻ ഏർപ്പെടുത്തിയ കൊച്ചുകടകൾ—ആകപ്പാടെ നല്ല പുതുമയും പ്രസന്നതയും കലർന്ന രംഗങ്ങൾ.

ടാക്സിക്കാരൻ ഞങ്ങളെ 'ഹോട്ടൽ ഫ്ലോറിഡ'യുടെ പടിക്കൽ കൊണ്ടുചെന്നു വിട്ടു.

ദിവസേന 500 ലീറ വാടകയ്ക്ക് അവിടെ ഞങ്ങൾ ഓരോ മുറി വാങ്ങി, വൈകുന്നേരംവരെ അവിടെ വിശ്രമിച്ചു.

വൈകുന്നേരം ഞങ്ങൾ പുറത്തിറങ്ങി, കയ്യിൽ ഒരു ഗൈഡ്ബുക്കും എടുത്തിട്ടുണ്ടായിരുന്നു. കാൽനടയായി ഞങ്ങൾ തെരുവുകളും ചന്തസ്ഥലങ്ങളും ചുററിത്തുടങ്ങി.

ഉടുപ്പുകളും, സ്റ്റേഷനറിസ്സാമാനങ്ങളും, സൌന്ദര്യവർദ്ധകസാമഗ്രികളും പ്രദർശിപ്പിക്കുന്ന ഷാപ്പുകൾ നിരക്കെ കാണുമാറുണ്ടായിരുന്നു. അവിടെ കയറി അവയുടെ നേക്ക് എഴുതിവെച്ച വില വായിച്ചു നോക്കുമ്പോഴാണു ഞെട്ടിപ്പോവുക. എല്ലാം ആയിരക്കണക്കിൽ ലീറകൾ. തോൽസ്സാമാനങ്ങൾക്കും വസ്ത്രങ്ങൾക്കുമാണ് ഏററവുമധികം വില. ഒരു പഴക്കടയിൽ നാളികേരം വില്പനയ്ക്കു വെച്ചിരിക്കുന്നതു് എൻെറ ദൃഷ്ടിയിൽപ്പെട്ടു. കിഴക്കെ ആഫ്രിക്കയിൽനിന്നു കൊണ്ടുവന്നതാണ്. ഓരോന്നിന്നും വില 250 ലീറ. (2 ക.)

നഗരത്തിൻെറ ചില മൂലകളിൽ പ്രവേശിച്ചപ്പോഴാണു യുദ്ധം വരുത്തിക്കൂട്ടിയ നാശങ്ങൾ തെളിഞ്ഞു കണ്ടതു്. തലതകന്ന ഗൃഹങ്ങൾ; ചെരിഞ്ഞമന്ന പള്ളികൾ; കരുവാളിച്ച ഭിത്തികൾ മാത്രം അവശേഷിച്ച ഷാപ്പുകൾ. ചിലേടങ്ങളിൽ എല്ലാം നിരപ്പായിക്കിടക്കുന്നു, അരികെ അവശിഷ്ടങ്ങളുടെ കൂമ്പാരങ്ങളും. അവിടവിടെ പുതിയ കെട്ടിടങ്ങൾ ഉണ്ടാക്കിവരുന്നുണ്ടെങ്കിലും മുമ്പത്തെ നേപ്പിൾസ്സിൻെറ കലാവിലാസം കലന്ന കമനീയത യുദ്ധത്തിൽ ആഹുതി ചെയ്യപ്പെട്ടുപോയെന്നാണ് ഇററലിക്കാർ പറയുന്നതു്.

**കാപ്രിദ്വീപിലേക്ക്**

ഹോട്ടലിൽവെച്ചു രാത്രി ഒന്നിച്ചു ചേരാമെന്നു തീരു

മാനിച്ച്, മി. ഹോഹം, ടാർദമ്പതികളും, ഞാനും ഒററ യ്ക്കു ചുററിനടക്കാൻ ഓരോ വഴിക്കു തിരിഞ്ഞു.

സന്ധ്യ കഴിഞ്ഞപ്പോൾ നേപ്പിൾസ്നഗരം വൈദ്യുതദീപലക്ഷങ്ങളാൽ ജ്വലിച്ചുകൊണ്ടിരുന്നു. നാനാവർണ്ണങ്ങളിലുള്ള 'ന്യോൺഗാസ്സ്' ബൾബുകൾ സകല കെട്ടിടങ്ങൾക്കു മുകളിലും ഓരോ വസ്തുക്കളുടെ വാദ്യങ്ങൾ മിന്നിച്ചുകൊണ്ടിരുന്നു. സിനിമാശാലകളും മദ്യശാലകളും, നൃത്തശാലകളും സപ്തവർണ്ണജ്വാലകളിൽ കത്തിയെരിയുകയാണെന്നു തോന്നും.

ഞാൻ നഗരത്തിൻെറ മൂലയിലുള്ള ഒരു ഷാപ്പിൽ ചിത്രങ്ങൾ വില്പനയ്ക്കു വെച്ചിരിക്കുന്നതുകണ്ട് അങ്ങോട്ടു കയറി. ഷാപ്പുടമസ്ഥനും ഭാര്യയും അവിടിരിക്കുന്നുണ്ടായിരുന്നു—ഷാപ്പിൻെറ പിറകിൽത്തന്നെയാണ് അവരുടെ പാർപ്പിടവും.

എന്നെക്കണ്ടപ്പോൾ ഷാപ്പുടമസ്ഥൻ തെല്ലൊരു ബഹുമാനത്തോടെ അഭിവാദ്യം ചെയ്തു, ചിത്രങ്ങൾ നിറച്ചുവെച്ച പെട്ടി എൻെറ മുമ്പിലേയ്ക്കു നീക്കിവെച്ചു. ഞാൻ അവയിൽ ഒന്നുരണ്ടെണ്ണം തിരഞ്ഞെടുത്ത് അതിൻെറ വില കൊടുത്തു. അയാൾ 'ഗ്രാട്സി' (നന്ദി) പറഞ്ഞുകൊണ്ടു പൈസവാങ്ങി, പിന്നെ ലജ്ജാപൂർവ്വം എൻെറ ചുമലിൽ തൊട്ടുകൊണ്ട്, സ്വകാര്യമായി ചോദിച്ചു: "എനിക്ക് ഇടാൻ ഒരു ഷർട്ടുതരാൻ ദയയുണ്ടാകുമോ?—പഴയതായാലും മതി." ആ മാന്യൻെറ വായിൽനിന്ന് ആ അഭ്യർത്ഥന കേട്ടു ഞാൻ അമ്പരന്നുപോയി.

"ഞാൻ ഒരു യാത്രക്കാരനാണ്. എൻെറ ആവശ്യത്തിന്നുള്ള ഉടുപ്പുകൾ മാത്രമെ എൻെറ കൈവശമുള്ളു," എന്നു ഞാൻ വ്യസനപൂർവ്വം ആ മനുഷ്യനു പറഞ്ഞു മനസ്സിലാക്കിക്കൊടുത്തു.

നിത്യസൌന്ദര്യത്തിന്റെ സങ്കേതവും സകല സുഖങ്ങളുടേയും കേദാരവും സ്വർഗ്ഗമാണ് എന്നാണല്ലോ നമ്മുടെ സങ്കല്പം. 'ഭൂലോകത്തിലെ സ്വർഗ്ഗം' എന്ന പേരുകൂട്ടിച്ചേർത്തു വിളിക്കപ്പെട്ടുവരുന്ന സ്ഥലങ്ങൾ പാശ്ചാത്യരാജ്യങ്ങളിൽ പലതും കാണാം. അവയിൽ മിക്കതും അനുഭവംകൊണ്ടു പ്രതീക്ഷയെ വഞ്ചിച്ചുവെന്നു വരാം. വീര്യവും വ്യക്തിത്വവും നശിച്ചു, കൃത്രിമത്വത്തിന്റെ കാട്ടുകയറി ദയനീയസ്ഥിതിയിൽ കിടക്കുന്ന അത്തരം 'ഭൂലോകസ്വർഗ്ഗങ്ങൾ' പേരിന്റെ പാരമ്പര്യംകൊണ്ടും, പരസ്യത്തിന്റെ പകിട്ടുകൊണ്ടും അമേരിക്കൻ സന്ദർശകന്മാരുടെ മടിശ്ശീലകൊണ്ടും പുലർന്നുപോരികയാണ്.

എന്നാൽ, 'ഭൂലോകസ്വർഗ്ഗ'മായി അന്നും ഇന്നും ഒരുപോലെ പരിലസിക്കുന്ന ഒരു സ്ഥലമുണ്ടെങ്കിൽ അതു് ഇററലിയിൽപെട്ട 'കാപ്രി'ദ്വീപു മാത്രമാണ്. കാപ്രി, നിങ്ങളുടെ പ്രതീക്ഷയെയല്ല ഭാവനയെയായിരിക്കും വഞ്ചിക്കുക. കാപ്രിയിലിറങ്ങുമ്പോൾ മായികമായ ഒരു ലൌകികപ്രതീതിയായിരിക്കും നിങ്ങളെ എതിരേല്ക്കുക. വാക്കുകൾകൊണ്ടു വർണ്ണിക്കാനോ ചായത്തുലികകൊണ്ടു വരച്ചുകാട്ടാനോ കഴിയാത്ത അനുഭവൈകവേദ്യമായ ഒരു മായാദ്വീപാണതു്.

മദ്ധ്യധരണ്യാഴിയിലെ നീലജലത്തിൽ ഉയർന്നുനില്ക്കുന്ന ഒരു തുരുത്ത്. 5½ ചതുരശ്രമൈലേ കാപ്രിദ്വീപിന്നു വിസ്താരമുള്ളു. എന്നാൽ, എത്ര വമ്പിച്ച സൗന്ദര്യസാമ്രാജ്യമാണ് അതുൾക്കൊള്ളുന്നതു്! കവികളും, കഥാകാരന്മാരും, ചിത്രകാരന്മാരും അവിടേയ്ക്കു തീർത്ഥയാത്ര പോകുന്നു. വർഷംതോറും 75,000 വിദേശീയ സന്ദർശകന്മാർ അവിടെ വന്നെത്തും. റൊമാൻടിക് കഥകൾക്കും, പ്രേമഗാനങ്ങൾക്കും ഇത്രയധികം പ്രചോദനം സംഭാവ

നചെയ്ത ഒരു മലക്കാട്ട് ലോകത്തിൽ മററെവിടേയും ഇല്ല. നിറവും കാന്തിയും നിറപറവെച്ചു നില്ക്കുന്ന പ്രകൃതിയെ കാണണമെങ്കിൽ കാപ്രിയിലെ കുന്നുകൾ കയറുകതന്നെ വേണം.

നേപ്പിൾസ്സിൽനിന്നു നിത്യവും രാവിലെ സന്ദർശകന്മാരെയും വഹിച്ചു കാപ്രിദ്വീപിലേയ്ക്കു പുറപ്പെടുന്ന ഉല്ലാസക്കപ്പലിൽ ഞങ്ങളും കയറി. ഉച്ചഭക്ഷണത്തിനുള്ള 'പാണി'(ഇററാലിയൻ റൊട്ടി)യും വെണ്ണയും വറുത്ത മാംസവും മററും ഞങ്ങൾ ഞങ്ങളുടെ ഹോട്ടലിൽനിന്നു വാങ്ങി പൊതിഞ്ഞുകെട്ടി കയ്യിലെടുത്തിട്ടുണ്ടായിരുന്നു. ആ ഉല്ലാസക്കപ്പലിലുള്ള ഇരുന്നൂറോളം യാത്രക്കാരിൽ പത്തു പതിനഞ്ച് അമേരിക്കക്കാരും രണ്ടു മൂന്നു ഇംഗ്ലീഷുകാരും എൻെറ ഡച്ച്സുഹൃത്തു മി. ഹോഫും, ഇന്ത്യക്കാരനായ ഞാനും കഴിഞ്ഞാൽ പിന്നെ എല്ലാം ഇററലിക്കാർതന്നെയായിരുന്നു.

പ്രശാന്തമായ പ്രകാശമാനമായ പ്രഭാതം. കപ്പലിലെ സംഗീതശാലയിൽനിന്ന് ഇററാലിയൻ ദേശീയഗാനം മുഴങ്ങി. കപ്പൽ എട്ടേമുക്കാൽമണിക്കു നേപ്പിൾസ് ബന്തറിൽനിന്നിളകി.

നേപ്പിൾസ് ഉൾക്കടലിലെ തുറമുഖത്തു നൂറുകണക്കിൽ കപ്പലുകൾ തങ്ങിനില്ക്കുന്നുണ്ടായിരുന്നു. അക്കൂട്ടത്തിൽ രണ്ടുമൂന്ന് അമേരിക്കൻ പടക്കപ്പലുകളും. അവയുടെ ഇടയ്ക്ക് ഇററാലിയൻ മത്സ്യത്തോണികളും ചില പായ്ക്കപ്പലുകളും ചലിച്ചുകൊണ്ടിരിക്കുന്നതു കൗതുകാവഹമായൊരു കാഴ്ചയാണ്.

നേപ്പിൾസ് ഉൾക്കടലിലൂടെ തെക്കുപടിഞ്ഞാറായി യാത്രചെയ്തു, $1\frac{1}{2}$ മണിക്കൂറുകൊണ്ടു കപ്പൽ കാപ്രിയിലെത്തി. ദ്വീപിൻെറ വടക്കുഭാഗത്തെ 'മറീനാഗ്രാൻഡെ'

യിൽ മനോഹരമായി പണിതുവെച്ചിരിക്കുന്ന ജെട്ടിയിൽ ഞങ്ങളിറങ്ങി.

ജട്ടിയിൽനിന്നു കയറുന്നതു കാപ്രിദ്വീപിലെ കൌതുകവസ്തുക്കളും കരകൗശലസാമാനങ്ങളും പഴങ്ങളും വീഞ്ഞും മററും വില്പനയ്ക്കുവെച്ചിരിയ്ക്കുന്ന പീടികകൾ നിരന്നുനില്ക്കുന്ന ചെറിയൊരു തെരുവിലേയ്ക്കാണ്. കാപ്രിദ്വീപിലെ കാഴ്ചകളുടെ ഫോട്ടങ്ങൾ, നിറപ്പകിട്ടുള്ള ചിത്രങ്ങൾ, ശംഖുമാലകൾ, കവിടികൊണ്ടുണ്ടാക്കിയ കൌതുകവസ്തുക്കൾ, കാപ്രിയിൽ നെയ്തുണ്ടാക്കിയ പട്ടുവസ്ത്രങ്ങൾ, സംഗീതം പൊഴിയ്ക്കുന്ന സിഗരററുപേടകങ്ങൾ, കല്ലുമാലകൾ, പരവതാനികൾ അങ്ങിനെ പലതും ആ ചന്തയിൽ പ്രദർശിപ്പിച്ചു വെച്ചിട്ടുണ്ടായിരുന്നു. കച്ചവടം ചെയ്യുന്നതു നല്ല മിടുക്കത്തികളായ പെൺകിടാങ്ങളാണ്. അമേരിക്കക്കാരെ മിരട്ടാൻ വേണ്ടുന്നത്ര ഇംഗ്ലീഷു വാക്കുകളും അവർ വശമാക്കിവെച്ചിട്ടുണ്ട്.

മറീനാഗ്രാൻഡെയിൽനിന്നു 450 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന കാപ്രിപട്ടണത്തിലേയ്ക്ക് ഒരു ഫ്യുണിക്കുലർ (**Funicular**)* റെയിൽവേ ഉണ്ടാക്കിയിട്ടുണ്ട്. ഈ ഫ്യുണിക്കുലറും കുറെ മോട്ടോർവണ്ടികളും ഒഴികെ മററു നാഗരിക ചിഹ്നങ്ങളൊന്നും കാപ്രിയുടെ ഗ്രാമ്യതയെ അലങ്കോലപ്പെടുത്തിയിട്ടില്ല, എന്നു പറയാം.

മറീനാഗ്രാൻഡെയിൽ നിന്നു നല്ലൊരു മോട്ടോർ പാതയും ചുററിവളഞ്ഞു കാപ്രിപട്ടണത്തിലേയ്ക്കു കയറിപ്പോകുന്നുണ്ട്. ദ്വീപിലെ രണ്ടാമത്തെ പട്ടണം 'അന്നാകാപ്രി'യാണ്. കുന്നിന്റെ ഒത്ത മുകളിലാണ് അന്നാകാപ്രിയുടെ സ്ഥാനം: സമുദ്രവിതാനത്തിൽനിന്നു 980 അടി ഉയരത്തിൽ കാപ്രിയിൽനിന്ന് അന്നാകാപ്രിയിലേയ്ക്കു

---

* കുന്നിൻമുകളിലേയ്ക്കു കുത്തനെ സഞ്ചരിക്കുന്ന വൈദ്യുതവാഹനം.

കയറിപ്പോകാൻ, പണ്ടു വെട്ടിയുണ്ടാക്കിയ കൽപടവുകളുടെ അവശിഷ്ടങ്ങൾ ഇപ്പോഴും കാണാം. ആകെ 784 പടവുകളാണുണ്ടായിരുന്നതു്. 1874-ാമാണ്ടിലാണു് ഈ രണ്ടു പട്ടണങ്ങളെയും യോജിപ്പിച്ചുകൊണ്ടു് ഒരു പുതിയ റോഡു വെട്ടിയതു്.

കുന്നുകൾ വളഞ്ഞിരിക്കുന്ന കമനീയമായ ഒരു കൊച്ചുദ്വീപാണു കാപ്രി. ഏററവും ഉയൎന്ന പട്ടണം അനാകാപ്രിയാണെങ്കിലും ഏററവും ഉയൎന്നകുന്നിന്റെ കൊടുമുടി 'മോൻടിസൊലാറോ'വാണു്. 1,920 അടിയാണു് ഈ ശൃംഗത്തിന്റെ ഉയരം.



## നീലഗുഹ

കാപ്രിദ്വീപിലെ ഒരത്ഭുതദൃശ്യമാണു് 'നീലഗുഹ' (Blue grotto).

ഞങ്ങൾ മറീനാഗ്രാൻഡെയിൽനിന്നു് ഒരു തോണി വാടകയ്ക്കെടുത്തു നീലഗുഹ കാണാൻ പുറപ്പെട്ടു. തോണിക്കാരൻ തന്നെയായിരുന്നു ഞങ്ങളുടെ മാൎഗ്ഗദൎശി. ദ്വീപിന്റെ അരികിലൂടെ കടലിലെ കൊച്ചലകളെ തലോടിക്കൊണ്ടു് ആ നാടൻതോണി നീങ്ങിക്കൊണ്ടിരിക്കെ, നിത്യനീലമായ നീരാഴിയിലെ നാനാവൎണ്ണം കലൎന്ന മത്സ്യങ്ങൾ നീന്തിക്കളിയ്ക്കുന്ന കാഴ്ച ആശ്ചര്യകരമായിരുന്നു. വെള്ളത്തിൽ മുങ്ങിക്കിടക്കുന്ന പാറക്കല്ലുകൾക്കു പോലും ഒരു പ്രകാശമുണ്ടായിരുന്നു.

കാപ്രിദ്വീപിന്റെ ഉപരിഭാഗം പലേടത്തും, വളരെ പഴക്കമില്ലാത്ത അഗ്നിപൎവ്വതക്കരിങ്കല്ലുകൾകൊണ്ടു മൂടപ്പെട്ടതായി കാണാം. അഗ്നിപൎവ്വതക്ഷോഭം കൊണ്ടു ദ്രവിച്ച പാറക്കെട്ടുകളും, 'ലാവ' ഒഴുകിയ പാടുകളും ദ്വീപിന്റെ കോണുകളിലാണു തെളിഞ്ഞു കാണുന്നതു്.

നെറുകത്ത് നെ ആകാശം മൂടിനില്ക്കുന്ന നരച്ച പാറക്കെട്ടുകളിലും കടലിലേയ്ക്കു തള്ളിനില്ക്കുന്ന കരിഞ്ഞ ശിലാമുഖങ്ങളിലും ആരോ വിചിത്രമായ കൊത്തുപണികൾ ചെയ്തുവെച്ചിരിക്കുന്നതായി തോന്നും; ഭൂമിയുടെ അന്തശ്ചലനത്തിന്റേയും ആഗ്നേയപ്രവാഹത്തിന്റേയും അനന്തരഫലമായി രൂപാന്തരംപ്രാപിച്ച പാറകളിൽ, കാലത്തിന്റേയും ജലത്തിന്റേയും സമ്മർദ്ദംകൊണ്ടു, വീണ്ടും ചില കള്ളികളും വിള്ളലുകളും, നേർത്ത തൂണുകളും ഉണ്ടായ്വന്നിരിക്കുന്നു. അത്ഭുതകരമായ കൊത്തുവേലകൾ നിറഞ്ഞ ഏതോ പഴയ കൂററൻ കരിങ്കൽക്ഷേത്രം കടലിലേയ്ക്കു ചരിഞ്ഞുകുത്തിനില്ക്കുകയാണെന്നു തോന്നും.

കുറച്ചുദൂരം സഞ്ചരിച്ചപ്പോൾ, സമുദ്രത്തിൽനിന്നു കൂററൻ മതിൽക്കെട്ടുപോലെ ചെങ്കുത്തായി പൊങ്ങിനില്ക്കുന്ന കരയിൽ, ഒത്തമുകളിൽ ടൈബീരിയസ്സ് ചക്രവർത്തിയുടെ കൊട്ടാരം പ്രത്യക്ഷപ്പെട്ടു. പഴയ റോമൻ ചക്രവർത്തിയായിരുന്ന ടൈബീരിയസ്സ് തന്റെ ആയുഷ്കാലത്തിന്റെ അവസാനത്തെ പത്തു വർഷങ്ങൾ, കാപ്രിദ്വീപിലെ ഈ മനോഹരമായ ശിലാമന്ദിരത്തിലാണു കഴിച്ചുകൂട്ടിയത്. കാപ്രിദ്വീപ് ജനവാസയോഗ്യമാക്കിത്തീർക്കാൻ ആദ്യമായി ഉദ്യമങ്ങൾ നടത്തിയതും അദ്ദേഹം തന്നെയായിരുന്നു. പത്തോളം പുതിയ ഗ്രാമങ്ങൾ അദ്ദേഹം ഏർപ്പെടുത്തിക്കൊടുത്തു. കാപ്രിദ്വീപിൽ ശുദ്ധജലം കിട്ടുകയില്ല. ഉറവുകളോ അരുവികളോ ദ്വീപിൽ ഒരിടത്തുമില്ല, ജലദൌർല്ലഭ്യം തീക്കാൻ. മഴവെള്ളം വലിയ കൽത്തൊട്ടികളിൽ ശേഖരിച്ചു വെയ്ക്കുകയായിരുന്നു അന്നത്തെ പതിവ്. അങ്ങനത്തെ വലിയ കൊട്ടത്തളങ്ങൾ ദ്വീപിൽ പലേടത്തും ഇന്നും കാണാം.

ടൈബീരിയസ്സ് പണിചെയ്യിച്ച ദീപസ്തംഭത്തിന്റെ

അവശിഷ്ടങ്ങളും കൊട്ടാരത്തിൻെറ സമീപത്തായി സ്ഥിതിചെയ്യുന്നു.

ഒരു മണിക്കൂർ കടലിലൂടെ യാത്രചെയ്തു ഞങ്ങൾ നീലഗ്ഗുഹയുടെ മുമ്പിലെത്തി.

ഉന്നതമായ പാറക്കെട്ടുകളുടെ ഉള്ളിൽ പ്രകൃത്യാ ഉണ്ടായിത്തീൎന്ന വൃത്താകൃതിയിലുള്ള വലിയൊരു ഗുഹയാണിതു്. ഒരു തോണിയ്ക്കു കടന്നുപോകത്തക്ക വിസ്താരമുള്ള ഒരു പാറയിടുക്കിലൂടെ, ഈ ഗുഹ സമുദ്രജലവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഈ പഴുതിലൂടെത്തന്നെ സൂര്യപ്രകാശവും ഉള്ളിലേയ്ക്കു പ്രവേശിയ്ക്കുന്നു.

തോണിവഴിയായിത്തന്നെ ഗുഹയിലേയ്ക്കു് ഇഴഞ്ഞു പോകാം. പ്രവേശനഫീസ്സ് 150 ലീറയാണു്.

ആ ഇടുങ്ങിയ പഴുതിലൂടെ തോണി, തുഴഞ്ഞു കൊണ്ടു പോകാൻ സാധിക്കയില്ല. ഒരു നീണ്ട ഇരുമ്പുചങ്ങല പാറയോടുചേൎത്തു കെട്ടിയിട്ടുണ്ടു്. അതും പിടിച്ചുകൊണ്ടു തോണിയെ നീക്കണം. യാത്രക്കാരും തോണിക്കാരനും, തോണിയിൽ കമിഴ്ന്നു കിടക്കുകയും വേണം. അല്ലെങ്കിൽ മുകളിലത്തെ പാറയിൽമുട്ടി തല തകൎന്നുപോകും. മുമ്പിലെ തോണികളുമായി കൂട്ടിമുട്ടാതിരിപ്പാൻ ,ഓ,ഹോയ്,' എന്ന ആരവങ്ങൾ പുറപ്പെടുവിച്ചുകൊണ്ടാണു പോക്കു്. വക്കലത്തുരങ്കത്തിലൂടെ വഞ്ചികൾ നയിക്കുന്ന അതേ രംഗം തന്നെ. ആ ചെറുതുരങ്കത്തിലൂടെ നൂണുകൊണ്ടു്, തോണി ഗുഹയിലെത്തി. നിവൎന്നു കണ്ണുമിഴിച്ചു നോക്കിയപ്പോൾ, ഇന്ദ്രനീലരത്നങ്ങൾ പതിച്ച ഒരു നിലയറയിൽ കുടുങ്ങിയതുപോലെ ഒരു തോന്നൽ. നീലിമയുടെ മായികവിലാസം!

ഗുഹയിലെ ജലം നല്ല നീലസ്ഫടികംപോലെ ഉണ്ടായിരുന്നു. നിവൎത്തിപ്പിടിച്ച കുടയുടെ ആകൃതിയിലുള്ള ഗു

ഹയുടെ മുകൾഭാഗം നീലവർണ്ണം കലൎന്ന ഒരുതരം പാറക്കല്ലുകൾകൊണ്ടു പൊതിഞ്ഞുകിടന്നിരുന്നു. തുരങ്കത്തിലൂടെ ലജ്ജാപൂൎവ്വം വിരുന്നുവരുന്ന പകൽവെളിച്ചത്തിന്റെ സ്പൎശത്താൽ കല്ലുകൾ കോൾമയിർക്കൊള്ളുന്ന കാഴ്ച! അതിന്റെ പ്രതിഫലനം താഴെ ജലവിതാനത്തിൽ കാണിക്കുന്ന ഇന്ദ്രജാലം.

ഞങ്ങളുടെ തോണിക്കാരൻ ചുക്കാൻകൊണ്ടു വെള്ളം ഒന്നു കുത്തിക്കലക്കി. നിലത്തു നീലരത്നങ്ങൾ വാരിച്ചിതറിയപോലെ ഞങ്ങൾക്കു തോന്നി. "ഇനി നിങ്ങൾക്കു ഞാൻ നീലമഴ പെയ്യുന്നതു കാണിച്ചുതരാം," എന്നു പറഞ്ഞുകൊണ്ടു തോണിക്കാരൻ ചുക്കാൻകൊണ്ടു വെള്ളം മേല്പോട്ടു തെറിപ്പിച്ചു. അത്ഭുതകരമായ നീലമഴതന്നെ ഞങ്ങളെ എതിരേററു.

ആ കുടുങ്ങിയ അന്തരീക്ഷത്തിന്റെ പ്രകാശമാനമായ അന്തഃസ്പന്ദനം കണ്ടാനന്ദിച്ചുകൊണ്ടു കുറെനേരം ഞങ്ങളവിടെ ചുററിസ്സഞ്ചരിച്ചു. സാക്ഷാൽ നാഗലോകത്തിന്റെ ഒരു ഭാഗം സന്ദൎശിച്ച സംതൃപ്തിയോടെ ഞങ്ങൾ തിരിച്ചുപോരികയും ചെയ്തു.

കാപ്രിയിലെ ഈ, അത്ഭുതഗുഹയെപ്പററി പഴയ റോമാസാമ്രാജ്യകാലത്തെ ജനങ്ങൾക്ക് അറിവുണ്ടായിരുന്നു. പിന്നെ കുറെക്കാലത്തേയ്ക്കു അതു മറഞ്ഞുകിടന്നു. 1826-ലാണ് ഈ നീലഗുഹയെ വീണ്ടും കണ്ടുകിട്ടിയതു്.

സാന്ദ്രനീലമായ സമുദ്രത്തിലൂടെ കാപ്രിയുടെ കര കണ്ടുകൊണ്ടു ഞങ്ങൾ പിന്നേയും കുറച്ചുദൂരം സഞ്ചരിച്ചു. അന്നാകാപ്രിയിലേയ്ക്കു കയറിപ്പോകാനുള്ള ഒരുട്ടവഴി അടുത്തുണ്ടെന്നു തോണിക്കാരൻ പറഞ്ഞപ്പോൾ അവിടെ ഞങ്ങളെ ഇറക്കിവിടാൻ ഞങ്ങൾ അവനോടു പറഞ്ഞു.

തോണിക്കാരനെ കൂലിയുംകൊടുത്തു തിരിച്ചയച്ച് ഞങ്ങൾ ആ കുന്നിൻചുവട്ടിലെ ഒററയടിപ്പാതയിലേയ്ക്കു കയറി.

തനി ഉൾനാട്ട്, കാട്ടുപുഷ്പങ്ങൾ ഭ്രാന്തെടുത്തു നില്ക്കുന്ന കുന്നിൻചെരിവ്. അവർണ്ണനീയമായ വർണ്ണവിലാസം. ആ മലക്കാടു ചുററിവളഞ്ഞു ഇഴഞ്ഞുപോകുന്ന ഒററയടിപ്പാതയിലൂടെ കയറികയറി ഞങ്ങൾ ഏതാണ്ട് ഒത്ത മുകളിലെത്തി, ഒരു പുൽത്തകിടി കണ്ടെത്തി. അവിടെ ഞങ്ങൾ കുറച്ചുനേരം വിശ്രമിക്കാനിരുന്നു.

അങ്ങുമിങ്ങും മരവേലിയാൽ ചുററപ്പെട്ട ആപ്പിൾ ത്തോപ്പുകളും, ഒലീവ്മരക്കാടുകളും, മുന്തിരിത്തോട്ടങ്ങളും മിഴികളെ എതിരേററു നില്ക്കുന്നുണ്ടായിരുന്നു. അകലെ കടലിൻെറ നീലവിതാനവും അതിന്നപ്പുറം സംഹാരമൂത്തിയായ വെസൂവിയസ്സിൻെറ ഇരുണ്ട കോലവും കൂടിച്ചേന്ന രോമാഞ്ചജനകമായ ദൂരക്കാഴ്ച.

അരികിലെങ്ങും പുഷ്പങ്ങളുടെ കൂത്താട്ടംതന്നെ. നിലത്തും വേലിപ്പുറത്തും മാത്രമല്ല പാറക്കല്ലുകൾക്കുള്ളിൽനിന്നുപോലും നിറപ്പകിട്ടുള്ള നറുമലരുകൾ മുഖമുയത്തിക്കാട്ടുന്നുണ്ടായിരുന്നു. 850-ൽപരം നാടൻപുഷ്പവർഗ്ഗങ്ങൾ കാപ്രിക്കുന്നുകളിൽ വളരുന്നുണ്ടത്രെ.

ഞങ്ങൾ കുട്ടികളെപ്പോലെ പൂക്കളറുത്തു മുമ്പിൽ കൂട്ടിയിട്ടു. മിസ്സിസ് ടാർ ഒരു പുഷ്പശയ്യയുണ്ടാക്കി അതിൽ മലൻകിടന്ന്, കാപ്രിയെപ്പററിയുള്ള ഇംഗ്ലീഷുഗാനം മധുരമായി പാടി. പൂച്ചെണ്ടുകൾ കക്ഷത്തിലിറുക്കിക്കൊണ്ടു ഞങ്ങൾ അനാകാപ്രിയിലേയ്ക്കു നടത്തം തുടന്നു.

ആ പാത ഒരിടവഴിയിൽ ചെന്നവസാനിച്ചു. ഇരുഭാഗത്തും കിളച്ചുയത്തിയ മതിലുകളോടുകൂടിയ കുണ്ടനിട

വഴികൾ, കേരളം വിട്ടതിൽപ്പിന്നെ ഞാൻ കണ്ടതു കാപ്രിദ്വീപിലാണു്.

ഇടുങ്ങിയ ഇടവഴിയിലൂടെ സഞ്ചരിച്ചപ്പോൾ ഞാൻ കേരളത്തിലെ നാട്ടുംപുറങ്ങളെ ഓർത്തു. കേരളത്തിലെപ്പോലെത്തന്നെ ഒററ വീടും പറമ്പുമായി പാൎക്കുന്ന സമ്പ്രദായം ഇവിടെയുമുണ്ടു്. പറമ്പിൽ പച്ചക്കറിത്തോപ്പുകളും മുന്തിരിപ്പന്തലുകളും, അവയെ വളച്ചുകെട്ടിക്കൊണ്ടുള്ള വേലിയും കാണാം. ചുള്ളിവിറകുകൾ പെറുക്കി കെട്ടാക്കി തലയിൽവെച്ചു കുടിലുകളിലേയ്ക്കു മടങ്ങുന്ന ഗ്രാമീണവനിതകൾ ഞങ്ങൾക്കു വഴിമാറിത്തന്നു, മതിലിനോടുരുമ്മിക്കൊണ്ടു നിന്നു, ഞങ്ങളെ കൌതുകത്തോടെ നോക്കി, തങ്ങളുടെ ഗ്രാമീണഭാഷയിൽ എന്തോ റിമാർക്സ് പാസ്സാക്കി പുഞ്ചിരി തൂകി. മിസ്സിസ് ടാറിൻെറ ഉടുപ്പിനേയും അവരുടെ തലമുടി ഡ്രസ്ചെയ്ത സമ്പ്രദായത്തേയും, എൻെറ കറുപ്പുനിറത്തേയും, ഹോഫിൻെറ ദേഹദൈർഘ്യത്തേയും കുറിച്ചായിരിക്കണം ആ നാടൻപെണ്ണുങ്ങൾ വിമർശിച്ചിരുന്നതു് എന്നു ഞാൻ സംശയിക്കുന്നു. ആ ഗ്രാമീണവനിതകളുടെ നിറപ്പകിട്ടുള്ള ഉടുപ്പും, തലയിലെ ഉറുമാൽകെട്ടും, തലമുടി വളത്തി പിന്നിൽ കെട്ടിവെച്ചിരിക്കുന്നതിൻെറ ഭംഗിയും, അവരുടെ തുടുത്ത മുഖവും ആരോഗ്യപ്രഭയും കണ്ടു ഞങ്ങൾ അസൂയപ്പെടുകയുണ്ടായി.

ഇടവഴി അവിടെ ഒരിടത്തുവെച്ചു മൂന്നായിപ്പിരിഞ്ഞുപോകുന്നു. അന്നാകാപ്രിയിലേയ്ക്കുള്ള മാൎഗ്ഗം ഏതാണെന്നറിയാതെ ഞങ്ങൾ വിഷമിച്ചു. തലയിൽ മത്സ്യക്കൊട്ടയുമായി ഒരു മുക്കുവത്തരുണി വരുന്നുണ്ടായിരുന്നു. ഞങ്ങൾ അവളോടു മനഃപാഠമാക്കിവെച്ച ചില ഇററാലിയൻവാചകങ്ങൾ എടുത്തുപറഞ്ഞു്, അന്നാകാപ്രിയി

ലേയ്ക്കുള്ള വഴിയന്വേഷിച്ചു. അവൾക്ക് ഇററാലിയൻ ഭാഷ അറിഞ്ഞുകൂടാ. കാപ്രിയിലെ ദേശ്യഭാഷമാത്രമേ വശമുള്ളു. എങ്കിലും അന്നാകാപ്രി എന്നു കേട്ടപ്പോൾ അവൾക്കു കാര്യം മനസ്സിലായി; അവൾ വഴി ചൂണ്ടിക്കാണിച്ചു തന്നു.

അങ്ങനെ ഇടവഴിയിലൂടെ അനവധി പടവുകളും, ഓവുപാലങ്ങളും കടന്നു ഞങ്ങൾ അന്നാകാപ്രി പട്ടണത്തിൽ ചെന്നുചേർന്നു.

അന്നാകാപ്രി പട്ടണം കണ്ടപ്പോൾ എനിക്കു കുടകിലെ വീരരാജപേട്ടയാണ് ഓർമ്മവന്നത്. ഇടുങ്ങിയ തെരുവുകളും അവയ്ക്കരികിൽ വൃത്തിയുള്ള നാടൻ വീടുകളും അവയ്ക്കു പിന്നിൽ മനോഹരമായ തോപ്പുകളും നിറഞ്ഞ അന്നാകാപ്രി ഇററലിയിലെ വീരരാജപേട്ട തന്നെയാണ്. നിമ്നോന്നതമായ തെരുവുകൾ. തലയിൽ ഉറുമാൽ കെട്ടി നീങ്ങുന്ന സുന്ദരികളായ തരുണികൾ. എങ്ങും സസ്യശ്യാമളതയുടെ സാന്ദ്രവിലാസം. അതേ ആകൃതിലും അന്നാകാപ്രി വീരരാജപ്പേട്ടയോടു സാമ്യം വഹിക്കുന്നു. വീരരാജപ്പേട്ടയിൽ മുന്തിരിത്തോപ്പുകളില്ലാ—അന്നാകാപ്രിയിൽ മലമ്പനിയുമില്ല.

# പുരാതന നഗരമായ പോംപി

വൃത്തിയായി കല്ലുകൾ പാവിയ ഇടുങ്ങിയ പാതകളുടെ ഇരുവശത്തും ഗൃഹഭിത്തികൾ ഉയന്നു നിന്നിരുന്നു. ആ ചുമരുകളുടെ മുകളിലൂടെ, ഇളം ചുകപ്പും ശുദ്ധവെള്ളയും നിറംകലന്ന പുഷ്പഭാരവുമായി നില്ക്കുന്ന ആൽമണ്ട്, ആപ്പിൾ മുതലായ മരങ്ങൾ അന്തരീക്ഷത്തിൽ ഒരു മായാപരവതാനി വിടുത്തുന്നുണ്ടായിരുന്നു.

ഞങ്ങൾ ഒരു വീഞ്ഞുകടയിൽ കയറി. മുന്തിരിച്ചാർ നിറച്ച ഭരണികൾ ഉണക്കിലയിൽ ഭംഗിയായി പൊതിഞ്ഞുകെട്ടി, വില്പനയ്ക്കു വെച്ചിട്ടുണ്ടായിരുന്നു. കാപ്രിയിൽ മുന്തിരിച്ചാർ ശുദ്ധജലത്തേക്കാളും ആദായമാണ്. നൂറു ലീററ കൊടുത്തു ഞങ്ങൾ ഒരു ഭരണി വീഞ്ഞു വാങ്ങിക്കരുതി.

അന്നാകാപ്രിയിലെ ഒരു ഹോട്ടലിൽ ഞങ്ങൾ ഭക്ഷണം കഴിക്കാൻ കയറി. ഒരു കുന്നിൻചെരിവിൽ, പരിഷ്കൃതമട്ടിലുള്ള ഒരു ഹോട്ടലായിരുന്നു അതു്. അതിന്റെ മാളികയിലെ പിൻഭാഗത്തെ വ്രാന്തയിൽനിന്നുള്ള കാഴ്ച അവിസ്മരണീയമാണ്. കാപ്രിയുടെ പ്രകൃതിവിലാസം മുഴുവനും സംഭരിച്ചുവെച്ച ഒരു കാഴ്ചപ്പാട്. തൊട്ടുതാഴെ വിശാലമായ മുന്തിരിപ്പടർപ്പുകളും, കലാവിലാസത്തോടെ കെട്ടിയൊരുക്കിയ മുന്തിരിപ്പന്തലുകളും. അവിടെ വേലചെയ്യുന്ന കൃഷിക്കാരിലൊരാൾ ഞങ്ങളെക്കണ്ടപ്പോൾ, ഒരു സിഗരററിന്നു യാചിച്ചു. ഞങ്ങൾ രണ്ടു സിഗരററു താഴോട്ടു് എറിഞ്ഞുകൊടുത്തു.

വൈകുന്നേരം ഞങ്ങൾ അന്നാകാപ്രിയിൽ നിന്നും

മടങ്ങി. ചുരത്തിലെ പാതയിലൂടെ കാൽനടയായി കുറേ ദൂരം താഴോട്ടു സഞ്ചരിച്ചു. കാപ്രിക്കുന്നിന്റെ ചെരിവുകൾ ചുററിക്കൊണ്ടു പല കോണിൽനിന്നുമുള്ള വിശാലദൃശ്യങ്ങൾ കാഴ്ചവെച്ചുകൊണ്ടു ചുറഞ്ഞുപോകുന്ന ചന്തമേറിയ പാതയിൽ അവിടവിടെ തങ്ങി കാഴ്ചകൾ കണ്ടുനിന്നാൽ അന്നു തിരികെ നേപ്പിൾസിലെത്താൻ സാധിക്കയില്ലാ എന്നു ഞങ്ങൾ ഓർത്തു. ഞങ്ങൾ കയറി വന്ന കപ്പൽ ആറു മണിക്കു സ്ഥലം വിടും. സമയം അഞ്ചുമണി കഴിഞ്ഞു. ആറുനാഴിക ദൂരം പിന്നേയുമുണ്ട്. ഞങ്ങൾ ഒരു കുതിരവണ്ടി പിടിച്ച് മറീനാഗ്രാൻഡെയിലേയ്ക്കു കുതിച്ചു.

ആ ചുരത്തിലെ പാതയുടെ ഇരുവശത്തുമുള്ള കാഴ്ചകൾ വീണ്ടും എന്നെ കുടകിലേയ്ക്കു കൊണ്ടുപോയി. സ്വർണ്ണഗോളങ്ങൾ തൂങ്ങിനിൽക്കുന്ന നാരങ്ങാത്തോപ്പുകൾ. കാട്ടുപനിനീർപ്പൂക്കൾകൊണ്ടു മൂടിമറഞ്ഞ നാടൻവേലികൾ—കാട്ടുപൂങ്കാവനങ്ങൾ, പച്ചപ്പുൽത്തകിടികൾ......

മനോഹരമായ കാപ്രിപട്ടണത്തിൽ ഇറങ്ങി, ഞങ്ങൾ കുറച്ചു സമയം ചെലവഴിച്ചു. ധനികരായ അമേരിക്കൻ സുഖാന്വേഷികൾ വാടകയ്ക്കെടുത്തു താമസിക്കുന്ന വിചിത്രഗൃഹങ്ങളും പുഷ്പക്കുപ്പായമിട്ടുനില്ക്കുന്ന വള്ളിക്കുടിലുകളും അവയുടെ പശ്ചാത്തലത്തിൽ അനന്തമായ മുന്തിരിക്കാടുകളും വഹിച്ചുനില്ക്കുന്ന പറമ്പുകൾ തുടർച്ചയായി ആ കുന്നിൻചെരിവിൽ ചിതറിക്കിടക്കുന്നുണ്ടായിരുന്നു.

കാപ്രിയിലെ പ്രധാനോല്പന്നങ്ങൾ വീഞ്ഞും ഒലീവ് എണ്ണയും പഴങ്ങളുമാണ്. കാപ്രിപട്ടണത്തിലെ ജനസംഖ്യ 10,000 ആണ്. നാട്ടുകാരിൽ ഗണ്യമായൊരു വിഭാഗം മുക്കുവന്മാരാണ്.

* * * *

ആ മായികദ്വീപിലെ വർണ്ണപ്പൊലിമയിലൂടെ ഞങ്ങൾ യാത്ര തുടൎന്നു. തൊട്ടു താഴെ നീലക്കടലിന്റെ കാഴ്ച, മറീനാഗ്രാൻഡെ സമീപിച്ചുവെന്നു ഞങ്ങൾക്കറിവു നൽകി. കപ്പൽ ഇളകാൻ കഷ്ടിച്ച് അഞ്ചുമിനിററുസമയമേ ബാക്കിയുണ്ടായിരുന്നുള്ളു. ആ ഭൂലോകത്തിലെ സ്വൎഗ്ഗത്തോട് അവസാനമായി യാത്ര പറഞ്ഞുകൊണ്ടു ഞങ്ങൾ കപ്പലിൽ കയറി, നേപ്പിൾസിലേയ്ക്കു തിരിച്ചു.

വിദ്യുച്ഛക്തിയും റേഡിയോവും ടെലിഫോണും മോട്ടോർകാറും സിനിമയും ജീവിതത്തിന്റെ ഘടകങ്ങളായിക്കഴിഞ്ഞ ഇന്നത്തെ നാഗരികത്വത്തിന്റെ നേക്കു പല്ലിളിച്ചു കാട്ടിക്കൊണ്ട് ഒരു പുരാതന നഗരത്തിന്റെ അസ്ഥിപഞ്ജരം നിലകൊള്ളുന്നു, പോംപി. നേപ്പിൾസ് നഗരത്തിൽനിന്ന് 20 മൈൽ തെക്കുഭാഗത്തായിട്ടാണു പോംപിയുടെ കിടപ്പ്. വെസൂവിയസ്സിന്റെ താഴ്വാരത്തിലൂടെ—ഹാ! ആപ്പിൾത്തോപ്പുകളും മുന്തിരിക്കാടുകളും മുററിവളൎന്നുനില്ക്കുന്ന എത്ര സുന്ദരങ്ങളായ താഴ്വരകൾ!—ചുററിപ്പോകുന്ന വൈദ്യുതവണ്ടി, ഒന്നര മണിക്കൂറുകൊണ്ടു നമ്മെ പുതിയ പോംപിനഗരത്തിൽ കൊണ്ടുവിട്ടുതരുന്നു.

കൗതുകമുള്ള വാസഗൃഹങ്ങളും കൂററൻ ക്രിസ്തീയദേവാലയങ്ങളും കലൎന്നു, വീതിയുള്ള തെരുവീഥികളോടുകൂടിയ ഒരു നഗരമാണു പുതിയ പോംപി. മഹായുദ്ധക്കാലത്തെ ബോംബാക്രമണങ്ങൾ പുതിയ പോംപി നഗരത്തിലും വമ്പിച്ച നാശനഷ്ടങ്ങൾ വരുത്തിയിട്ടുണ്ട്. എന്നാൽ പ്രകൃതിവിലാസത്തെ പററെ നശിപ്പിക്കാൻ ബോംബിന്നും കഴിവില്ലല്ലോ. അങ്ങുമിങ്ങും ഉപേക്ഷിക്കപ്പെട്ട പുരയിടങ്ങളേയും തെരുവുകളേയും ആശ്ലേഷിച്ചുകൊണ്ടു പുഷ്പസാന്ദ്രമായ വള്ളിപ്പടൎപ്പുകളും പച്ചവില്ലീ

സുകുടപിടിച്ചുകൊണ്ടു നാടൻ മരങ്ങളും വളൎന്നു നില്ക്കുന്നു.

പഴങ്ങളും പൂക്കളും വീഞ്ഞും വില്പനയ്ക്കുവെച്ച കടകളും, പലമാതിരി കൗതുകവസ്തുക്കൾ കാഴ്ചയ്ക്കുവെച്ച സ്റ്റാളുകളും നിരന്ന തെരുവുകളിലൂടെ മുക്കാൽ മണിക്കൂർ സഞ്ചരിച്ചാൽ നിത്യനിദ്രയിൽ കിടക്കുന്ന പുരാതന നഗരിയുടെ പുതിയ മതിൽക്കെട്ടിന്റെ ഗോപുരദ്വാരത്തിൽ നമ്മൾ ചെന്നെത്തുന്നു. പത്തൊമ്പതു നൂററാണ്ടുകളെ നമ്മിൽനിന്നകററിനിൎത്തുന്ന ഒരു മതിൽക്കെട്ടാണതു്.

അപ്പുറം വെറും വിജനത. തെരുവുകളും, വീടുകളും, കൽത്തൂണുകളുടെ മീതെ മകുടക്കൂടങ്ങളും എല്ലാം കാണുന്നുണ്ടു്. ആ നഗരത്തിൽ ഇന്നൊരൊഴിവുദിവസമാണെന്നു തോന്നിപ്പോകും. 1,870 വർഷങ്ങൾക്കു മുമ്പു് വെസൂവിയസ്സ് വമിച്ച വഹ്നിക്കുഴമ്പിന്റെ പാടയിൽ മൂടിപ്പോയ മഹാനഗരത്തിന്റെ പാടുകളാണു രണ്ടു മൈൽ ചുററളവിൽ പ്രദർശിപ്പിച്ചുവെച്ചിരിക്കുന്നതു്. ഭൂകമ്പത്തിൽ പററെ ഇടിഞ്ഞമൎന്നുപോവുകയോ, കടലാക്രമണത്താൽ അലിഞ്ഞൊഴുകിപ്പോവുകയോ ചെയ്ത ഒരു നഗരത്തിന്റെ അവശിഷ്ടങ്ങളല്ലാ, ലാവാപ്രവാഹത്തിൽ അങ്ങനെത്തന്നെ വാൎത്തെടുത്തപോലെയായിത്തീൎന്ന അത്ഭുതാവഹമായ ഒരു ശിലാസാമ്രാജ്യമാണു നമ്മുടെ മുമ്പിൽ ആവിർഭവിക്കുന്നതു്.

പുരാതനമായ പോംപിനഗരം ഹെറാക്ലിസ് പണിചെയ്യിച്ചതാണു്. കാലാന്തരത്തിൽ അതു റോമാക്കാരുടെ അധീനത്തിലായി. ക്രിസ്ത്വാബ്ദത്തിന്നു 310 വൎഷം മുമ്പു മുതല്ക്കുതന്നെ, പോംപിയെപ്പററിയുള്ള പ്രസ്താവനകൾ റോമാചരിത്രത്തിൽ രേഖപ്പെടുത്തിയതായി കാണാം. സുഖലോലുപരായ റോമിലെ പ്രഭുക്കളും പണ

ക്കാരും പ്രമാണികളായ ഉദ്യോഗസ്ഥന്മാരും വിനോദത്തിന്നും വിശ്രമത്തിന്നും വേണ്ടി, പോംപിയിൽ സ്വന്തം സൗധങ്ങൾ പണിതീർപ്പിച്ചുവെയ്ക്കുക പതിവായിരുന്നു. കായികാഭ്യാസപ്രദർശനത്തിന്നുള്ള കളരികളും, ദ്വന്ദ്വയുദ്ധക്കളങ്ങളും, നാടകക്കൊട്ടകകളും പൊതുസ്നാനത്തിന്നുള്ള കൃത്രിമജലാശയങ്ങളും കുളിപ്പുരകളും—അന്നത്തെ ജനങ്ങളുടെ ഭാവന സമർപ്പിച്ച സുഖത്തിന്നും വിനോദത്തിന്നുമുള്ള സകല ഏർപ്പാടുകളും—പോംപിയിലുണ്ടായിരുന്നു. അടിമകളന്യോന്യം ചാവേറ്റപ്പോരു ചെയ്യുന്നതു, കാണാനും നിരായുധരായ തടവുപുള്ളികളുടെ മുമ്പിൽ കാട്ടുമൃഗങ്ങളെ അഴിച്ചുവിട്ട് ആ മരണക്കൂത്താട്ടം കണ്ടു രസിക്കാനും, പോംപിക്കാർക്ക് വലിയ കമ്പമായിരുന്നു. അങ്ങനത്തെ മഹോത്സവങ്ങൾ കൊണ്ടാടിയിരുന്നതു് 'ആംഫി തിയേററി'ൽ വെച്ചായിരുന്നു. പതിനായിരക്കണക്കിൽ ജനങ്ങൾക്കിരുന്നു കാണിക്കാൻ സൗകര്യമുള്ള, പടവുപരമ്പരകൾ വൃത്താകൃതിയിൽ പണിചെയ്തു തുറസ്സായ വിശാലരംഗമാണ് 'ആംഫി തിയേററർ.'

വെസൂവിയസ്സ് ക്ഷോഭിച്ചതിൻെറ 16 വഷം മുമ്പ് അവിടെ സംഭവിച്ച ഭൂകമ്പത്താൽ പോംപിയിലെ കുററൻ കെട്ടിടങ്ങളും വമ്പിച്ച ദേവാലയങ്ങളും തകന്നുപോയിട്ടുണ്ടായിരുന്നു. നഗരം പുതുക്കിപ്പണിതുകൊണ്ടിരിക്കുന്ന അവസരത്തിലാണു വെസൂവിയസ്സിന്നു മദംപൊട്ടിയതു്.

പോംപിയിലെ പ്രധാന വീഥികളിലൊന്നായ 'അബ്ബോഡൻസ'യിലൂടെ (Strada Dell Abbodanza) നടന്നാൽ പഴയ പ്രഭുമന്ദിരങ്ങൾ, നാടൻവീടുകൾ, ദേവാലയങ്ങൾ, പ്രതിമാശില്പികളുടെ പ്രവൃത്തിസ്ഥലങ്ങൾ, ചായം മുക്കുന്ന ശാലകൾ, ചായം പൊടിച്ചുചേക്കുന്ന അറ

കൾ, ധാന്യക്കടകൾ, ധാന്യം പൊടിക്കുന്ന കൈയന്ത്ര ശാലകൾ, റൊട്ടിക്കടകൾ, തുണിപ്പീടികകൾ, കൊല്ലന്റെ ആലകൾ, തോൽപ്പണിക്കാരന്റെ പ്രവൃത്തിസ്ഥലങ്ങൾ, രജകഗൃഹങ്ങൾ, കസായിക്കടകൾ ഇവ മാത്രമല്ലാ വെള്ളോടിന്റെ ആയുധങ്ങൾ കൊണ്ട് ഓപ്പറേഷൻ നടത്തിയിരുന്ന വിദഗ്ദ്ധ വൈദ്യന്മാരുടെ ആസ്പത്രിയും — വേശ്യാഗൃഹങ്ങളും കൂടി — അവയുടെ തനിരൂപത്തിൽ നമുക്കു കാണാം. ജീവചൈതന്യം മാത്രമില്ല.

ഗൃഹനിർമ്മാണത്തിന്നു പററിയ ചെങ്കല്ലുകൾ, പോംപിയുടെ പരിസരങ്ങളിൽ കിട്ടിയിരുന്നില്ല. അഗ്നിപർവ്വതത്തിലെ കരിഞ്ഞ ചരൽക്കല്ലുകൾകൊണ്ടാണു വീടുകൾ ഉണ്ടാക്കിയിരുന്നത്. ചുമരുകളുടെ കോണുകളിൽ മാത്രമേ ഇഷ്ടിക ഉപയോഗിച്ചിരുന്നുള്ളു.

സാധാരണക്കാരുടേതു ചെറിയ മാളികവീടുകളായിരുന്നു—മുകളിലത്തെ നില അടിമകളും ഭൃത്യന്മാരുമാണുപയോഗിച്ചിരുന്നത്. പ്രഭുഗൃഹങ്ങളുടെ മാതൃക കാണുമ്പോഴാണു കേരളീയരായ നമുക്ക് അത്ഭുതം തോന്നുക. അവ നമ്മുടെ മലയാളത്തിലെ പഴയ രീതിയിലുള്ള നാലുകെട്ടുകൾതന്നെ—നടുവിൽ കുഴിമുററവുംകൂടിയുണ്ട്. നാലുവശത്തുമുള്ള മേൽപ്പുരകളിൽനിന്നും വാൻവീഴുന്ന മഴവെള്ളം ശേഖരിച്ചു വെയ്ക്കാൻ ആ കുഴിമുററത്ത് അവർ വലിയൊരു മൺകുട്ടകംകൂടി സ്ഥാപിച്ചിരുന്നു. ആ ഉൾമുററത്തിൽ അവർ ഭംഗിയുള്ള പൂന്തോട്ടങ്ങളും വെച്ചുപിടിപ്പിച്ചിരുന്നു. പൂക്കൾ വളർത്തുവാൻ അവരൊരുക്കിവെച്ചിരുന്ന വിചിത്രരൂപത്തിലുള്ള കൽക്കളങ്ങൾകൂടി അലങ്കോലപ്പെടുത്താതെ അങ്ങനെത്തന്നെ അവിടെ ഇന്നും നിലനിൽത്തിയിട്ടുണ്ട്.

ആ ഗൃഹങ്ങളുടെ ഉൾമുററത്തിലെ ഉദ്യാനത്തിലിരുന്നുകൊണ്ട് അന്ന് ആംഫി തിയേററിൽവെച്ചു നട

ക്കാൻ പോകുന്ന അടിമകളുടെ മരണപ്പോരിനേയും സാഹസികവീരന്മാരായ 'ഗ്ലാഡിയേററർ'മാരുടെ കിടമത്സരങ്ങളേയും കുറിച്ചു ചിന്തിച്ചും വാദിച്ചുംകൊണ്ടിരുന്ന കുടുംബങ്ങളുടെ നേക്കു കുതിച്ചുവന്ന ആ അഗ്നിപ്രളയത്തെ ഒന്നു വിഭാവനംചെയ്തു നോക്കു! ചുട്ടുപഴുത്ത ചരലും മണലും ധാതുക്കളും കലന്നു കൊഴുത്ത ദ്രാവകത്തിൽ നഗരവും പരിസരങ്ങളും നിമഗ്നമായി. പൊടുന്നനെ ജീവചൈതന്യം നിലച്ചു......ക്രമേണ എല്ലാം ശാന്തമായി. പൊടിയും ക്ഷാരവും മൂടിയ ആ കനത്ത പാട—പോംപിയിൽ മുഴുവനും 20 അടി കനത്തിൽ ലാവ കെട്ടിനിന്നിരുന്നു—ഉറച്ചു കട്ടിയായപ്പോൾ അതിന്നടിയിൽപ്പെട്ട ഘനപദാൎത്ഥങ്ങളെല്ലാം മെഴുവിൽ വാൎത്തെടുത്ത പ്രതിമകൾപോലെയായിത്തീൎന്നു. അങ്ങനെ ശിലീഭൂതമായ മനുഷ്യക്കോലങ്ങളിൽ ചിലവ പോംപിയിലെ കാഴ്ചബംഗ്ലാവിൽ പ്രദശിപ്പിച്ചുവെച്ചിട്ടുണ്ടു്.

ലാവയുടെ ആക്രമണത്തിൽനിന്നു് ഓടി രക്ഷപ്പെട്ട ജനങ്ങൾ തിരികെ വന്നു തങ്ങളുടെ വിലപ്പെട്ട വസ്തുക്കൾ കുഴിച്ചെടുക്കാൻ തുടങ്ങി. ഉറച്ച ചളിപോലെ കിടന്നിരുന്ന ആ പുതിയ പദാൎത്ഥത്തിൽ കുഴിക്കാൻ വലിയ പ്രയാസമുണ്ടായിരുന്നില്ല. അവർ കുഴികളും തുരങ്കങ്ങളുമുണ്ടാക്കി കണ്ടുകിട്ടിയ വസ്തുക്കളെല്ലാം വീണ്ടെടുത്തു.

പത്താം നൂററാണ്ടുകാലമായപ്പോഴേയ്ക്കും എല്ലാം വിസ്മൃതപ്രായമായി. പഴയ പോംപിനഗരത്തിൻെറ സ്ഥാനംപോലും അജ്ഞാതമായിപ്പോയി. പിന്നെ 1954-ാമാണ്ടിൽ ഡൊമിനിക്കോ ഫോൺടാനാ എന്നൊരു ഗൃഹശില്പി, അവിടെ ഒരു തോടു വെട്ടിയപ്പോഴാണു്, ചില വീടുകളുടെ അവശിഷ്ടങ്ങളും കൊത്തുപണികൾ നിറഞ്ഞ കല്പലകകളും ആദ്യമായി കണ്ടെത്തിയതു്. 1748-ാമാണ്ടിൽ ആ തോട്ടിൻെറ പരിസരത്തിൽ കൂട്ട

തൽ ഖനനങ്ങൾ നടത്തിയപ്പോൾ, പഴയ പോംപിനഗരം അടിയിലുണ്ടെന്നു തെളിയുകയും ചെയ്തു. 1763-ാമാണ്ടിലാണു വിസ്തരിച്ച വ്യവസ്ഥാനുസൃതമായ ഖനനം ആരംഭിച്ചതു്. ആവരണം നീങ്ങി നഗരത്തിന്റെ ഓരോ ഭാഗങ്ങൾ പ്രത്യക്ഷപ്പെട്ടുതുടങ്ങി.

രണ്ടുദിവസംകൊണ്ടു മുഴുവനും കണ്ടുതീക്കാൻ കഴിയാത്തത്ര കാഴ്ചകൾ ഉൾക്കൊള്ളുന്ന ഒരു ശിലാസാമ്രാജ്യമാണു പോംപി. രണ്ടായിരം വഷങ്ങൾക്കപ്പുറത്തെ ജീവിതത്തേയും സംഭവങ്ങളേയും അയവിറക്കുന്ന അന്തരീക്ഷവും പൌരാണികത്വത്തിന്റെ പടങ്ങൾ നിവത്തിക്കാണിക്കുന്ന പട്ടനിലങ്ങളും, ക്രൂരൻ മേല്പുരകൾക്കു പകരം നൂററാണ്ടുകളെ താങ്ങി നില്ക്കുന്ന ശിലാസ്തംഭപരമ്പരകളും എല്ലാററിന്റേയും പശ്ചാത്തലത്തിൽ—ഒരു മൈൽ അകലെ—ഈ കെട്ടുതികൾക്കെല്ലാം കാരണഭൂതനായ വെസൂവിയസ്സിന്റെ ഇരുണ്ട കോലവുംകൂടിച്ചേന്ന ആ രംഗം ആകപ്പാടെ അകാരണമായ ഒരു ഭീതിയാണു ജനിപ്പിക്കുന്നതു്.

ഇനി പോംപിയിലെ പ്രധാനകാഴ്ചകളിലേയ്ക്കു നമുക്കൊന്നെത്തിനോക്കാം.

ഏതാണ്ടു് അണ്ഡാകൃതിയിൽ കിടക്കുന്ന നഗരത്തിന്റെ തെക്കെഅററത്തു് അണ്ഡാകൃതിയിൽതന്നെ ഉണ്ടാക്കിവെച്ചിരിക്കുന്ന ഒരു വിശാലരംഗമാണു് 'ആംഫി തിയേററർ.' ചുററുപാടും പല നിലകളിലായി കല്പടവുകൾ കെട്ടിയുയർത്തിയ വൃത്താകൃതിയിലുള്ള വലിയൊരു ചിറ വററിക്കിടക്കുകയാണെന്നു തോന്നും, ഒററ നോട്ടത്തിൽ.

പോംപിയിലെ ഏററവും വിശാലമായ വിനോദപ്രദർശനശാലയാണിതു്. 460 അടി നീളവും, 345 അടി വീതിയുമുള്ള തുറസ്സായ ഈ തീയേറററിൽ, 12,800 ആളുകൾക്കു് ഇരിക്കാനും, എല്ലാംകൂടി 20,000 ആളുകളെ

ഉൾക്കൊള്ളിക്കാനും ഉള്ള സൌകര്യങ്ങളുണ്ട്. ഗ്യാലറികൾ ചുററിലും മൂന്നുനിലകളിലായിട്ടാണ് നിമ്മിക്കപ്പെട്ടിരിക്കുന്നതു്. മുമ്പോട്ടു തള്ളിനില്ക്കുന്ന താഴത്തെ നിലയിൽ 5 വരിയിലും, നടുവിലത്തെ നിലയിൽ 12 വരിയിലും, ഏററവും മുകളിലത്തെ നിലയിൽ 18 വരികളിലും, അങ്ങനെ ചുററിലും ചാമ്പ്ര ചാമ്പ്രയായി ഉയൻനില്ക്കുന്ന ആ കൽത്തിണ്ണപ്പരമ്പരകൾതന്നെ രോമാഞ്ചജനകമായ ഒരു കാഴ്ചയാണ്.

ആംഫിതിയേററിന്റെ അഗ്രഭാഗത്തും ചില കോണുകളിലും അടിയിലുമായി അനേകം അറകളുണ്ട്. അടിമകളുമായി ദ്വന്ദ്വയുദ്ധം നടത്താൻ തുറന്നുവിടാനുള്ള സിംഹങ്ങളേയും മററു ഹിംസ്രമൃഗങ്ങളേയും സൂക്ഷിച്ചിരുന്നതു് ഈ നിലയറകളിലായിരുന്നു. നിരായുധരായ അടിമകളെ രംഗത്തേയ്ക്കു കടത്തിവിടാനുള്ള തുരങ്കങ്ങളും ഗ്യാലറികൾക്കിടയിലുണ്ട്.

ഗ്ലാഡിയേററർമാരുടെ (ദ്വന്ദ്വയുദ്ധം തൊഴിലായി സ്വീകരിച്ച സാഹസികവീരന്മാർ) താമസസ്ഥലങ്ങളും തിയേററിന്റെ തൊട്ടു പിറകിലായി കാണാം.

നഗരത്തിന്റെ ജീവനാഡിയായിരുന്നു 'ഫോറം.' പൊതുവിചാരണകളും സമ്മേളനങ്ങളും ഇവിടെവെച്ചായിരുന്നു നടത്തിവന്നിരുന്നതു്. പ്രധാന ദേവാലയങ്ങളും പ്രഭുഗൃഹങ്ങളും പൊതുസ്നാനമന്ദിരങ്ങളും മററും ഇതിന്നു ചുററുപാടും കാണാം.

467 അടി നീളവും 126 അടി വീതിയുമുള്ള വിശാലമായ ഒരു രംഗമാണ് ഫോറം. മിനുത്ത കല്ലുകൾ പതിച്ച അങ്കണങ്ങൾ; തുളസിത്തറയുടെ ആകൃതിയിലുള്ള മകുടങ്ങൾ വഹിച്ചുനില്ക്കുന്ന പീച്ചിങ്ങാക്കായുടെ ആകൃതിയിലുള്ള കൽത്തൂൺനിരകൾ; ഇവയെല്ലാം കലാഭംഗിയോടെ കൂട്ടിക്കലൎന്ന ഒരു വിചിത്രശാലയാണിതു്.



അപ്പോളോ(സൂര്യദേവൻ)വിന്റേയും വീനസ്സി(പ്രേമദേവത)ൻേറയും അമ്പലങ്ങൾ, പോംപിയിലെ പ്രധാന കാഴ്ചകളാണ്. പോംപിക്കാർ, സമനിലത്തിൽനിന്നുയർത്തിക്കെട്ടിയ വിശാലമണ്ഡപങ്ങളിന്മേലാണ് ദേവാലയങ്ങൾ നിർമ്മിച്ചിരുന്നത്. പുരാതനമായ 'പോംപിയിലെ വീനസ്സ്'' ക്ഷേത്രത്തോടനുബന്ധിച്ച നാട്ടിയ വെണ്ണക്കൽത്തൂണുകൾ 296 എണ്ണം ഉണ്ടായിരുന്നു. ആ വിചിത്രസ്തംഭങ്ങളുടെ പാദങ്ങൾ മാത്രമേ ഇന്നു നിലനില്ക്കുന്നുള്ളു.

'വെത്തി'മന്ദിരം (Casa di vettii) 'ലോറൻസോതിബൂർത്തിനി'മന്ദിരം (Casa di lorenzo tiburtini) 'കൊർനീലിയോ'മന്ദിരം (Casa di cornelio rufo) തുടങ്ങിയ പ്രഭുഗൃഹങ്ങൾ അനഘമായ കലാസമ്പത്തുകൾ ഉൾക്കൊള്ളുന്നവയാണ്. കൊത്തുവേലകളും ചിത്രങ്ങളും ആ കൊട്ടാരഭിത്തികളെ അലങ്കരിക്കുന്നു. വർണ്ണക്കല്ലുകൾ പതിച്ചുണ്ടാക്കിയ ചിത്രങ്ങൾ ചുമരുകളിലെങ്ങും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. വെണ്ണക്കൽപ്രതിമകളും പാത്രങ്ങളും പലേടത്തും പ്രദർശിപ്പിച്ചുവെച്ചിരിക്കുന്നു.

പോംപിയിലെ അവശിഷ്ടങ്ങളെ വലംവെച്ചു മറ്റൊരു വഴിക്കു പോകുന്ന വൈദ്യുതവണ്ടിയിൽ കയറി ഞങ്ങൾ നേപ്പിൾസിലേയ്ക്കു മടങ്ങി. വെസൂവിയസ്സിന്റെ തൊട്ടരികിലൂടെ കുതിച്ചുപായുന്ന വണ്ടിയിലിരുന്നു ഞാൻ ആ സംഹാരമൂർത്തിയായ അഗ്നിപർവ്വതത്തെ നല്ലപോലെ ഒന്നു നോക്കി. ചിന്തിക്കുംതോറും വെസൂവിയസ്സ് ദുഷ്ടാത്മാവായ ഒരു സത്വമല്ലെന്നും, നേരെമറിച്ച് ആ കരിങ്കുററൻ അഭിനന്ദനമാണർഹിക്കുന്നതെന്നുമുള്ള ഒരഭിപ്രായം എന്നിൽ രൂപമെടുത്തുതുടങ്ങി. പ്രകൃതികോപമേല്ക്കാതെതന്നെ എത്രയെത്ര പ്രാചീനനഗരങ്ങൾ തനിയെ മണ്ണടിഞ്ഞുപോയി! രണ്ടായിരം കൊല്ലങ്ങൾക്കപ്പുറത്തെ ജനങ്ങളുടെ ജീവിതരീതിയെ പ്രതിഫലിപ്പിക്കുന്ന ഏർപ്പാടുകളും, കൊട്ടാരങ്ങളും, കെട്ടിടങ്ങളും കളിസ്ഥലങ്ങളും അവയുടെ തനിരൂപത്തിൽ കാണണമെങ്കിൽ നമുക്കു പോംപിയിൽത്തന്നെ പോകണം. ആ നഗരത്തെ സ്വന്തം ലാവയിൽ മൂടി 1,800 വർഷക്കാലം സൂക്ഷിച്ചുവെച്ചു, നമുക്കു കൌതുകവും വിജ്ഞാനവും നല്കാനിടവരുത്തിയ ആ വെസൂവിയസ്സ്കാരണവരെ അഭിനന്ദിക്കുകതന്നെ വേണം.

# നേപ്പിൾസിലെ ദിവസങ്ങൾ

മഴക്കാലം പരന്ന സൂര്യപ്രകാശം മറഞ്ഞ ഒരു തണുത്ത സായാഹ്നമാണ് അന്നു നേപ്പിൾസിനെ അഭിമുഖീകരിച്ചിരുന്നതു്. പട്ടുനൂൽപ്രായത്തിൽ ഇടക്കിടെ മഴപ്പാറലും ഉണ്ടായിരുന്നു.

തണുപ്പിൻെറയും നനവിൻെറയും ആക്രമണത്തിൽനിന്നു രക്ഷപ്പെടാൻ തടിച്ച മേല്ക്കുപ്പായംകൊണ്ടു ശരീരത്തിൽ കോട്ടകെട്ടിയുറപ്പിച്ചു. മി. ഫോഫാ ഞാനും നേപ്പിൾസ് കടൽത്തീരത്തിലെ 'വ്യാമോറിനെല്ലാ'വീഥിയിലൂടെ കാഴ്ചകൾ കണ്ടു് അലസരായി നടക്കുകയായിരുന്നു.

ആൾത്തിരക്കില്ലാത്ത ഒരു മൂലയാണതു്. മുഷിഞ്ഞ വേഷത്തിൽ ചില കപ്പൽത്തൊഴിലാളികളും, ഒഴിഞ്ഞ കുതിരവണ്ടികളും, 'ഞാനും വരട്ടയോ നിൻെറ കൂടെ?' എന്ന അഭ്യർത്ഥനാഭാവത്തിൽ വഴിപോക്കരുടെ നേർക്കു വിലക്ഷണകടാക്ഷങ്ങൾ വിതറിനടക്കുന്ന ചില അനാഥപ്പെൺകിടാങ്ങളും അവിടെ നീങ്ങിക്കൊണ്ടിരുന്നു. താറിട്ടു മിനുക്കിയ പാത, മഴച്ചാറലേററു നനഞ്ഞു, തെരുവുവിളക്കുകളുടെ വൈദ്യുതപ്രകാശം വർദ്ധിപ്പിച്ചു. ബോംബാക്രമണത്താൽ തകർന്നുപോയ പാതാറുകൾ പുതുക്കിപ്പണിതതിൻെറ പുറംതിണ്ണകളിൽ, നടക്കാവുമരങ്ങളുടെ മറവിൽ ചില ഇരുണ്ട കോലങ്ങൾ കുത്തിയിരിക്കുന്നുണ്ടായിരുന്നു—തെരുവുതെണ്ടികളായിരിക്കും. ആകപ്പാടെ അകാരണമായി ഭയം ജനിപ്പിക്കുന്ന ഒരന്തരീക്ഷം. അവിടെ, പിടിച്ചുപറിയോ, ബലാല്ക്കാരമോ, കൊലപാതകമോ എന്തും സംഭവിച്ചേക്കാം എന്നൊരു തോന്നൽ.

കടലിൻെറ സ്വരം ഒരു താക്കീതുപോലെ അവിടെ മുഴങ്ങിക്കൊണ്ടിരുന്നു.

"ഇതത്ര നല്ല മൂലയാണോ എന്നു തോന്നുന്നില്ല—നമുക്കു വേഗം ഇവിടംവിട്ട് അടുത്ത 'പ്യാസ്സാ' (തെരുവീഥികൾ വന്നുമുട്ടുന്ന അങ്കണം) തിരഞ്ഞുപിടിക്കണം," ഞാൻ എൻെറ സ്നേഹിതനോടു പറഞ്ഞു.

"എന്താ പേടിതോന്നുന്നുണ്ടോ?" ഹോഫ് പരിഹാസസ്വരത്തിൽ ചോദിച്ചു, "പേടിക്കാനൊന്നുമില്ല. നമ്മൾ രണ്ടുപേരില്ലേ?" അയാൾ ചുററുപാടും കണ്ണുഴിഞ്ഞുകൊണ്ടു പറഞ്ഞു.

ഹോഫിനും ആ പരിസരം അത്ര പിടിച്ചില്ലാ എന്ന് അയാളുടെ മുഖഭാവം വ്യക്തമാക്കിയിരുന്നു.

എന്തെങ്കിലും ആപത്തു നേരിട്ടാൽ ഞങ്ങൾ രണ്ടുപേർ വേണ്ടാ, ഹോഫ് തനിച്ചുമതി അതു തടുക്കാൻ എന്നെനിക്കു വിശ്വാസമുണ്ട്. ആററയടി പൊക്കമുള്ള ഒരു ദൃഢകായനാണ് ഹോഫ്. പോരെങ്കിൽ പട്ടാളപരിശീലനവും സിദ്ധിച്ചിട്ടുണ്ട്. നല്ല ലോകപരിചയവുമുണ്ട്. റെഡ്ക്രോസ്സ്സംഘം ഉദ്യോഗസ്ഥനായി കുറച്ചുകാലം മദ്ധ്യപൗരസ്ത്യപ്രദേശങ്ങളിൽ കഴിച്ചുകൂട്ടി, അവിടുത്തെ അറബികളുടെ സകല അടവുകളും മനസ്സിലാക്കി, എല്ലാം കടന്നുചാടിപ്പോന്ന വിദ്വാനാണ്. മനസാ വാചാ കർമ്മണാ തന്നെ വഞ്ചിക്കാൻ ആർക്കും കഴികയില്ലെന്ന ഒരാത്മവിശ്വാസവും അയാൾക്കുണ്ട്.

"ഡോളർ മാററാനുണ്ടോ? ഡോളർ!"

എവിടെനിന്നാണയാൾ വന്നു ചാടിയതെന്നു കണ്ടില്ലാ; ഒരിററലിക്കാരൻ ഞങ്ങളുടെ മുമ്പിൽ വിലങ്ങടിച്ചുനിന്നുകൊണ്ട്, ഇംഗ്ലീഷിൽ ചോദിച്ചു.

മറുനാടൻ പണം മാററിക്കൊടുക്കുന്ന ദല്ലാളികളെ

യൂറോപ്പിലെ ഏതു ചെറിയ തുറമുഖങ്ങളിലും കാണാം. ഇരുഭാഗത്തുനിന്നും കമ്മീഷൻപററി, ചുരുങ്ങിയ മൂലധനം എളുപ്പം പെരുപ്പിക്കാവുന്ന ഒരു തൊഴിലാണീ നാണയവിനിമയം. വിദേശികളായ യാത്രക്കാർക്ക്, ഈ 'മണി ചേഞ്ചർസ്' ഒരുപോലെ ഉപകാരികളും ഉപദ്രവികളുമാണ്.

ഹോഫ് സംശയിച്ചുനിന്നു. അയാളുടെ കയ്യിൽ കുറേ അമേരിക്കൻ ഡോളർനോട്ടുകളുണ്ട്. ഫലസ്തീനിൽനിന്നു വിട്ടുപോരുമ്പോൾ, ശമ്പളമെല്ലാംകൂടി അമേരിക്കൻ ഡോളർനോട്ടുകളായിട്ടാണ് അയാൾക്കു കിട്ടിയിരിക്കുന്നത്. ഇററലിയിൽ ഏററവും അഭികാമ്യമായ പണം അമേരിക്കൻ ഡോളറാണ്. ബാങ്കുകളിൽ കൊടുക്കുന്ന നിരക്കിൻെറ പകുതിയിലധികം പുറമെ നിന്നു കിട്ടിയെന്നു വരും.

തെരുവിൽ കണ്ടുമുട്ടിയവരുടെ പക്കൽനിന്നു പണം മാററിവാങ്ങുന്നതു് അത്ര ഭദ്രമല്ലാ എന്ന അഭിപ്രായക്കാരനായിരുന്നു ഞാൻ. ഞാൻ സ്നേഹിതനോട്ട് അതു പറയുകയും ചെയ്തു.

"എന്നാലും നമുക്കൊന്നന്വേഷിച്ചുനോക്കാമല്ലോ," എന്ന് എന്നോടു സ്വകാര്യമായിപ്പറഞ്ഞു. ഹോഫ് അയാളുമായി സംഭാഷണമാരംഭിച്ചു.

"ഡോളറിന്നു് എന്തു വില തരും?" ഹോഫിൻെറ ചോദ്യം.

"സാറിൻെറ കയ്യിൽ എത്ര ഡോളറുണ്ട്?" ഇററലിക്കാരൻെറ മറുചോദ്യം—അയാൾ കുറച്ചുകൂടി ഹോഫിൻെറ അരികിലേയ്ക്കു നിന്നു.

"എൻെറ കയ്യിലെ തുക പിന്നെ പറഞ്ഞു തരാം—നിൻെറ വില കേൾക്കട്ടെ."

"ബാങ്കിൽ ഡോളറിന്ന് ഇന്നത്തെ നിരക്ക് 620 ലീറയാണ്," ഇററലിക്കാരൻ സൌമ്യമായിപ്പറഞ്ഞു.

അതു പരമാർത്ഥമായിരുന്നു. അന്നു രാവിലെ 'ക്രെഡിറേറാ ഇററാലിയാനോ' ബാങ്കിൽ ഞങ്ങൾ അന്വേഷിച്ചപ്പോൾ ഡോളറിന്നു 620 ലീറ വിലതന്നെയാണ് അവർ പറഞ്ഞതു്.

"ബാങ്കിലെ നിരക്ക് ഏററവും താഴ്ന്നതാണെന്ന് എല്ലാവക്കമറിയാം. നിങ്ങളെന്തുതരും? അതാണറിയേണ്ടതു്—നേരം വൈകുന്നു, വേഗം പറയണം," ഫോഫ് തിരക്കി.

"ഡോളറിന്ന് ആയിരം ലീറ വീതം ഞാൻ തരാം! എത്ര ഡോളർ കയ്യിലുണ്ടു്?"

ആയിരം ലീറയോ? ഞങ്ങൾക്ക് ആദ്യം വിശ്വസിക്കാൻ കഴിഞ്ഞില്ല. കുറച്ചുകൂടി ചിന്തിച്ചപ്പോൾ മനസ്സിലായി, അതിലാശ്ചര്യമില്ലെന്ന്. ലീറയുടെ ഭയങ്കരമായ വിലയിടിവും, അതിൻെറ അനിശ്ചിതാവസ്ഥയും കാരണം ഇററലിയിലെ പണക്കാർ, തങ്ങളുടെ പണം ഡോളറുകളാക്കി മാററി സൂക്ഷിച്ചുവരികയാണ്. ഡോളർ കിട്ടാൻ എന്തു വില നൽകാനും അവർ തയ്യാറാണ്. അവരുടെ ദല്ലാളികളിലൊരുത്തനാണു ഞങ്ങളുടെ മുമ്പിൽ നില്ക്കുന്നതു്, സംശയമില്ല.

ഫോഫ് അധികം ചിന്തിക്കാൻ നിന്നില്ല, ഇററലിക്കാരൻ പകരം തരുന്ന ലീറാ നോട്ടുകൾ അസ്സൽ നോട്ടുകൾ തന്നെയോ എന്നൊന്നു പരിശോധിക്കുകമാത്രമേ വേണ്ടിയിരുന്നുള്ളു.

"ഇതാ പത്തു ഡോളർ. പതിനായിരം ലീറ ഇങ്ങെടുക്കൂ." ഫോഫ് കീശയിൽനിന്നു രണ്ടു് അഞ്ചു ഡോളർ നോട്ടുകളെടുത്തു കയ്യിൽവെച്ചുകൊണ്ടു പറഞ്ഞു.

ഇററലിക്കാരൻ കീശയിൽനിന്ന് ഒരു കടലാസു പൊതി പുറത്തെടുത്തു നിവത്തി. ആയിരം ലീറാ നോട്ടുകൾ. "ഒന്ന്, രണ്ട്, മൂന്ന്..." അയാൾ എണ്ണിത്തുടങ്ങി. ഹോഫ് അതിലൊരെണ്ണം എടുത്തു വെളിച്ചത്തിനെതിരെ പിടിച്ചു പരിശോധിച്ചു. വാട്ടർമാർക്കും, സർക്കാർ മുദ്രകളും മററു ചിഹ്നങ്ങളുമെല്ലാം ശരിക്കുണ്ട്. പുതിയ നോട്ടുകളുമല്ല. സംശയം തീൻ.

ആ ഇററലിക്കാരൻ ഇടയ്ക്കു വല്ല മിരട്ടുപണിയും പററിക്കുന്നുണ്ടോ എന്നു കണ്ടുപിടിക്കാൻ ഞാൻ ഹോഫിൻെറ പിറകിൽനിന്ന് അവൻെറ ഓരോ ചലനവും ഭാവവും സൂക്ഷിക്കുന്നുണ്ടായിരുന്നു. സംശയിക്കത്തക്കതായി ഒന്നും കണ്ടില്ല. അയാൾ ഞങ്ങളുടെ തുറന്ന മിഴികൾക്കരികെവെച്ചുതന്നെ, ആയിരം ലീറാനോട്ടുകൾ പത്തെണ്ണം വ്യക്തമായി വീണ്ടും എണ്ണി ഒരു കടലാസ്സുകഷ്ണത്തിൽ പൊതിഞ്ഞു ചുരുട്ടി ഹോഫിൻെറ കയ്യിൽ വെച്ചുകൊടുത്തു. ഹോഫ് ആ പൊതി വാങ്ങുമ്പോൾ ഇററലിക്കാരൻ ഒരു പതിഞ്ഞ സ്വരത്തിൽ പറഞ്ഞു: "അതാ ആ തിണ്ണയിലിരിക്കുന്ന കറുത്ത കോട്ടുകാരനെ കണ്ടുവോ? അയാൾ നല്ല പുള്ളിയല്ല. അയാൾ നിങ്ങളുടെ പിന്നാലെ കൂടുന്നതു കരുതിക്കൊള്ളു."

ഞങ്ങൾ നോക്കിയപ്പോൾ ആ മതിൽത്തിണ്ണയിൽ, മരത്തിൻെറ മറവിൽ, കീറിപ്പൊളിഞ്ഞ കറുത്ത കോട്ടു ധരിച്ച ഒരു മലിനവേഷക്കാരൻ തലയും മാന്തിക്കൊണ്ടു കുത്തിയിരിക്കുന്നതു കണ്ടു. ഞങ്ങൾ പണമെടുക്കുന്നതും എണ്ണുന്നതുമെല്ലാം ആ മനുഷ്യൻ മരത്തിൻെറ മറവിലിരുന്നുകൊണ്ടു പതുങ്ങി നോക്കുകയായിരുന്നു എന്ന് ഞങ്ങൾക്കു മനസ്സിലായി.

ഹോഫ് നോട്ടുകളുടെ കടലാസ്സുചുരുൾ കീശയിൽ

ഭദ്രമായിവെച്ച്, ഇററലിക്കാരന്ന പത്തു ഡോളറും കൊടുത്തു് അവനോടു നന്ദിപറഞ്ഞു നടന്നു. പിന്നാലെ ഞാനും.

"ഇതു നല്ലൊരു 'ലക്ക് അടി' ആയിപ്പോയി. ഡോളറിന്ന് ആയിരം ലീറ കിട്ടുമെന്ന് ഞാൻ സ്വപ്നത്തിൽ പോലും വിചാരിച്ചിരുന്നില്ല." കീശയിൽ കയ്യമർത്തിപ്പിടിച്ചു നടന്നുകൊണ്ടിരിക്കെ ഹോഫ് പറഞ്ഞു. ഇററലിയിലെ ഇന്നത്തെ ഈശ്വരൻ അമേരിക്കൻ ഡോളറാണെന്നു ഞാനും പറഞ്ഞു. സംസാരിച്ചുകൊണ്ട് നടക്കുമ്പോഴും ഞങ്ങളുടെ ശ്രദ്ധ തിണ്ണയിൽ കുത്തിയിരിക്കുന്ന ആ പേക്കോലത്തിൻെറ നേക്കുതന്നെയായിരുന്നു. അവന്ന് ഒരു ക്രിമിനൽപുള്ളിയുടെ സകല ലക്ഷണങ്ങളുമുണ്ടെന്ന് ഹോഫ് കണ്ടുപിടിച്ചു പറഞ്ഞു.

ഞങ്ങൾ ആ വഴി കടന്നുപോന്നപ്പോൾ ആ കറുത്ത കോട്ടുകാരൻ സ്വസ്ഥാനം വിട്ടെഴുന്നേററു ഞങ്ങളുടെ പിന്നാലെ കൂടി. ആപൽശങ്കകൾ ഞങ്ങളേയും പിടികൂടി.

"മാന്യരേ, ഒരു സിഗരററു തരുമോ?" ആ മനുഷ്യൻ പിറകിൽനിന്നു മുറിയൻ ഇംഗ്ലീഷിൽ ചോദിച്ചു.

"സിഗരററ് ഇല്ല." ഹോഫ് തിരിഞ്ഞുനോക്കാതെ പരുഷസ്വരത്തിൽ പറഞ്ഞു. ഞാനും ഹോഫും അന്യോന്യം ഉരുമ്മിക്കൊണ്ടു നടന്നു.

"നിങ്ങളിരുവരും എവിടെയാണു താമസിക്കുന്നതു്? പിറകിൽനിന്നു ചോദ്യം.

ഞങ്ങൾ മിണ്ടിയില്ല. "പോക്കററു സൂക്ഷിച്ചോളൂ." ഞാൻ ഹോഫിൻെറ ചെകിട്ടിൽ മന്ത്രിച്ചു. എൻെറ ഉപദേശത്തിൻെറ ആവശ്യമില്ലായിരുന്നു. കീശയിലെ നോട്ടുകെട്ടിൽ മുറുകെ പിടിച്ചുകൊണ്ടാണു ഹോഫ് നടക്കുന്നതു്.

"നിങ്ങൾക്ക നല്ല കാഴ്ചകൾ കാട്ടിത്തരാം—നല്ല ചെൺ—" പിറകിൽ നിന്നാണത്.

"പോട നായേ, നിൻെറ കാഴ്ചകളുംകൊണ്ട്......" ഹോഫ് അവനെ അടിക്കാനെന്നപോലെ തിരിഞ്ഞുനിന്നുകൊണ്ട് അലറി. ആ കറുത്ത കോട്ടുകാരൻ തിരിഞ്ഞു് ഓടിക്കളഞ്ഞു.

"ഇനി അവൻെറ ബാധയില്ല," ഹോഫ് സമാധാനത്തോടെ ഒരു സിഗരററ തീപ്പററിച്ചുകൊണ്ടു പറഞ്ഞു.

"വിദേശികളായ യാത്രക്കാരെ പലതും പറഞ്ഞു പ്രലോഭിപ്പിച്ച്, പെരുവഴിയിൽനിന്നു തെററിച്ചുകൊണ്ടുപോയി, കൈക്കലുള്ള മുതലെല്ലാം പിടിച്ചുപററി തള്ളിയയയ്ക്കും. അതാണിക്കൂട്ടരുടെ തൊഴിൽ. സിറിയയിലും ഇറാക്കിലുമുള്ള തെമ്മാടികളും ഈ അടവുതന്നെയാണുപയോഗിക്കുന്നത്."

സിറിയയിൽ തനിക്കുണ്ടായ ചില അനുഭവങ്ങൾ ഹോഫ് എന്നെ കേൾപ്പിച്ചു.

ഞങ്ങൾ കടൽക്കരയിലെ പാതയിൽനിന്നു, ഞങ്ങളുടെ ഹോട്ടലിൻെറ തെരുവിലേയ്ക്കുള്ള തിരിവിൽ എത്താറായി.

"പാക്കർ പേന വേണോ? പാക്കർ പേന!"

മേല്ക്കുപ്പായവും തൊപ്പിയും ധരിച്ച ഒരു മീശക്കാരൻ, വിരലുകൾക്കിടയിൽ ഒരു ഫൌണ്ടൻപേനയും പൊക്കി പ്രദർശിപ്പിച്ചുകൊണ്ടു ഞങ്ങളുടെ മുമ്പിൽ വഴി മുട്ടിച്ചു നിന്നു.

പേന കണ്ടപ്പോൾ ഹോഫിന്ന് ഒരു കൊതി. നല്ലൊരു പേന വാങ്ങണമെന്നു ഹോഫ് വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്നുവത്രെ. തൻെറ സകല ആവശ്യങ്ങളും കണ്ടറിഞ്ഞിട്ടെന്നപോലെയല്ലേ, ഇററലിക്കാർ ഓ

രോ വസ്തുക്കളുമായി ഹോഫിന്റെ മുമ്പിൽ ചാടിവീഴുന്നതു്? എന്നാലും ഞാൻ ഹോഫിനെ താക്കീതുചെയ്തു. "വിശ്വസിക്കാൻകൊള്ളാത്ത വസ്തുവായിരിക്കും. വലിയ വിലയൊന്നും വായിൽനിന്നു വീണുപോകരുതു്."

ഹോഫ് പേന വാങ്ങി തിരിച്ചും മറിച്ചും നോക്കി. തുറന്നു്, ഉള്ളിലെ സാമഗ്രികളും സസൂക്ഷ്മം പരിശോധിച്ചു. ഇററലിക്കാരൻ ഒരു കഷ്ണം കടലാസ്സിൽ, ആ പേനകൊണ്ടുള്ള, എഴുത്തിന്റെ വഴവഴപ്പു് പ്രദർശിപ്പിച്ചു. ഹോഫിനു തൃപ്തിയായി.

"എന്തു വില വേണം?"

"പുതിയ മോഡൽ പാക്കർപേനയാണു സാർ. ഉപയോഗിച്ചിട്ടേ ഇല്ല—5,000 ലീറ വില കിട്ടണം."

"അയ്യായിരം ലീറയോ? അതൊന്നും തരില്ല. 2,000 ലീറയ്ക്കു തരാൻ മനസ്സുണ്ടോ?"

ഉറപ്പും ഭംഗിയുമുള്ള ആ പുതിയമോഡൽ പേനയ്ക്കു രണ്ടായിരത്തിൽ കുറഞ്ഞ വില പറയുന്നതു് ആ പേനയെ അപമാനിക്കലാവും എന്ന മനോഭാവത്തോടുകൂടിയാണു്, ഹോഫ് ആ സംഖ്യ ഉറപ്പിച്ചു പറഞ്ഞതു്.

"എന്നാൽ 2,000 ലീറ ഇങ്ങെടുക്കൂ," നൂറു ലീറ വില പറഞ്ഞാലും അതു കയ്യൊഴിക്കാൻ ഒരുങ്ങിക്കൊണ്ടുള്ളൊരു നിലപാടാണു് ആ ഇററാലിയൻ വഴിവാണിഭക്കാരൻ അംഗീകരിച്ചിരുന്നതു്.

ഹോഫ് കീശയിൽനിന്നു, മാററിക്കിട്ടിയ നോട്ടുകെട്ടു പുറത്തെടുത്തു. അതു വല്ലവരും പിറകിൽനിന്നു ചട്ടങ്ങനെ റാഞ്ചിക്കൊണ്ടുപൊയ്ക്കളഞ്ഞെങ്കിലോ എന്നൊരു കരുതലോടെ ഞാനെന്റെ ചങ്ങാതിയുടെ പിറകിൽത്തന്നെ പററിനിന്നു.

ഹോഫ് പൊതിയഴിച്ചു നിവർത്തി. അയാളുടെ മു

ഖം കടലാസ്സുപോലെ വിളറി. ആ ചുരുൾ നിവർത്തി നോക്കിയപ്പോൾ അടിയിൽ ആയിരം ലീറയുടെ ഒരൊററ നോട്ടുമാത്രമുണ്ടു്. ബാക്കിയെല്ലാം അതേ വലുപ്പത്തിലുള്ള ന്യൂസ്പേപ്പർ കഷ്ണങ്ങൾ!

"പററിച്ചു!" ഹോഫ് എൻെറ മുഖത്തു തുറിച്ചു നോക്കിക്കൊണ്ടു് ഒന്നു ഞരങ്ങി. ആയിരം ലീറാ നോട്ടുകളുടെ സ്ഥലംപിടിച്ചു ആ ന്യൂസ്പേപ്പർതുണ്ടങ്ങളെ കണ്ടപ്പോൾ എനിക്കു ചിരിയടക്കാൻ കഴിഞ്ഞില്ല.

"ഹും. എന്തുപററി?" പേനക്കാരൻെറ ചോദ്യം.

"ഒന്നും പററിയിട്ടില്ല—തല്ക്കാലം കൈയിൽ ആയിരം ലീറയേയുള്ളു." തനിക്കു പിണഞ്ഞ ഭയങ്കര ബ്ലീച്ച് പുറത്തറിയിക്കാതെ ഹോഫ് ആ കടലാസ്സ്കഷ്ണങ്ങൾ കീശയിൽതന്നെ തിരുകിവെച്ചു.

"ആയിരമെങ്കിൽ ആയിരം—ഇങ്ങെടുക്കു." പേനക്കാരൻ വിടാൻ ഭാവമില്ലായിരുന്നു.

അങ്ങനെ ആയിരം ലീറ കൊടുത്തു ഹോഫ് പേന വാങ്ങി കീശയിലിട്ടു.

ഇററാലിയൻ പണംമാററക്കാരന്നു് എപ്പോഴാണു് ഈ പണി പററിക്കാൻ അവസരം കിട്ടിയതു് എന്നു ഞങ്ങൾക്കു് ആലോചിച്ചിട്ടു് ആദ്യം ഒരു പിടിയും കിട്ടിയില്ല. ഒടുവിൽ ഹോഫ് ആ സന്ദർഭം ഊഹിച്ചെടുത്തു. 'ആ കറുത്ത കോട്ടുകാരനെ സൂക്ഷിക്കുക' എന്ന താക്കീതു ഞങ്ങളുടെ കണ്ണുതെററിച്ച ഒരു സെക്കൻറു നേരംകൊണ്ടു്, ജാലവിദ്യക്കാരനെപ്പോലെ ആ വിദ്വാൻ വിദഗ്ധവേഗത്തോടെ തൻെറ കൈയടക്കം പ്രയോഗിച്ചു കടലാസ്സ്ചുരുൾ മാററിക്കളഞ്ഞു. ഉള്ളടക്കത്തെപ്പററി പെട്ടെന്നു സംശയം ജനിക്കാതിരിക്കാൻ ആയിരത്തിൻെറ ഒരു നോട്ടു

കൊണ്ടു മീതെ പൊതിഞ്ഞുവെക്കുകയും ചെയ്തിട്ടുണ്ടായിരുന്നു.

ഇററലിക്കാരൻ ചൂണ്ടിക്കാണിച്ച ആ കറുത്ത കോട്ടുകാരൻ തട്ടിപ്പറിച്ച് ഓടിക്കളഞ്ഞെങ്കിലോ എന്ന ഭയംകൊണ്ട് ആ പൊതി പുറത്തെടുത്തു പരിശോധിക്കാൻ ഞങ്ങൾക്കു മനസ്സു വന്നതുമില്ല. ആകപ്പാടെ നല്ല മനഃശാസ്ത്രജ്ഞതയോടെ സംവിധാനംചെയ്ത ഒരു രസികൻ ചതിപ്രയോഗം. ഞങ്ങളെ കുറച്ചുനേരം അനുഗമിച്ച ആ മലിനവേഷക്കാരനും ആ നാടകത്തിലെ ഒരു പ്രധാന നടനായിരുന്നു നോട്ടുകെട്ടിന്റെ രഹസ്യം കുറച്ചുനേരത്തേയ്ക്ക് അങ്ങനെതന്നെ കീശയിൽ അമർന്നുകിടക്കാനും, ആ സമയംകൊണ്ടു കൂട്ടുകാരന്ന് ഓടി രക്ഷപ്പെടാനും അവൻ സഹായിച്ചു.

ഞങ്ങൾ വേഗം ഹോട്ടലിലേയ്ക്കു തിരിച്ചു. അവിടെയെത്തുമ്പോഴേയ്ക്കു, ഹോഫിന്റെ പുത്തൻപേന മരക്കഷ്ണമായി മാറിയിട്ടുണ്ടാകുമോ എന്നായിരുന്നു എന്റെ പേടി. അതുണ്ടായില്ല. പേന പേനപോലെത്തന്നെ ഉണ്ടായിരുന്നു—പക്ഷെ എഴുതണമെങ്കിൽ നിബ്ബ് മഷിയിൽ മുക്കണമെന്നമാത്രം. ഹോഫിനെ അതുപദേശിക്കാൻ, ആ പേനക്കാരൻ വിട്ടുപോയതായിരിക്കണം.

* * *

ഞങ്ങൾ അന്നു രാവിലെ, ഹോട്ടൽബില്ലും കൊടുത്തുതീർത്തു, റോമിലേയ്ക്കു വണ്ടികയറാൻ സ്റ്റേഷനിലേയ്ക്കു യാത്രയായി.

ഹോട്ടൽബില്ലിൽ വലിയൊരിനം എന്റെ ചൂടുവെള്ളംകൊണ്ടുള്ള കുളിയായിരുന്നു. ഒരു കുളിക്കു 300 ലീറയാണ് അവർ ചാർജ്ജ് ചെയ്തിരുന്നത്. ഇററലിക്കാർക്കു കുളി, തലമുടി ക്രോപ്പു ചെയ്യുന്നതുപോലെ മാസത്തിലൊ

രിക്കലുള്ള ഒരു കമ്മമായിരിക്കണം. ദിവസേന കളി ച്ചാൽ ഇററലിയിലെ യാത്ര പൂത്തിയാക്കാൻ കഴിയാതെ പോയേക്കും എന്നെനിക്ക മനസ്സിലായി. എൻെറ കൂട്ടു കാരെപ്പോലെ ഞാനും തലകുഴകൽപ്രസ്ഥാനം തുടങ്ങി.

എൻെറ വിലപ്പെട്ട ഷർട്ടുകളിൽ രണ്ടെണ്ണം ആ ഹോട്ടലിൽ ഉപേക്ഷിക്കാൻ ഞാൻ നിർബന്ധനായി. ഹോട്ടലിലെ വേലക്കാരി തിത്തീനയാണ് അതിനുത്തര വാദി. അവൾ രണ്ടുദിവസം മുമ്പെ "കുപ്പായങ്ങൾ വല്ല തും അലക്കുവാനുണ്ടെങ്കിൽ എൻെറ കയ്യിൽ തന്നാൽ മ തി. ഞാൻ അലക്കിത്തരാം," എന്ന് എൻെറയടുക്കൽ വ ന്ന് അഭ്യത്ഥിച്ചതനുസരിച്ച് എൻെറ രണ്ടു ഷർട്ടുകൾ ഞാൻ അവളെ ഏല്പിച്ചിട്ടുണ്ടായിരുന്നു. യാത്ര പുറപ്പെ ട്ടപ്പോൾ എനിക്കു ഷർട്ടിൻെറ കാര്യം ഓമ്മവന്നു. ഞാൻ തിത്തീനയെ വിളിച്ച് അലക്കിവെച്ച ഷർട്ടു തരാൻ ആ വശ്യപ്പെട്ടു. ആ മിടുക്കത്തി വിസ്തരിച്ച ഒരു പുഞ്ചിരി യോടെ, വെള്ളം നിറച്ച ഒരു തൊട്ടി എൻെറ മുമ്പിൽ ഹാജരാക്കി. ആ തൊട്ടിക്കകത്ത് എൻെറ ഷർട്ടുകളും ചു രുണ്ടുകിടക്കുന്നുണ്ടായിരുന്നു.

"ഇന്നലെ പൊതിത്തിവെച്ചതാണ്. എടുത്തു തിരു മ്മിയുണക്കാൻ ഇതേവരെ ഇടകിട്ടിയില്ല. ഇനി എന്തു ചെയ്യണം?" അവൾ ക്ഷമാപണസ്വരത്തിൽ ചോദിച്ചു.

നനച്ചുവെച്ച ഷർട്ട് എടുത്തു കെട്ടിക്കൊണ്ടുപോവു കയെന്നതു് ആരും ചെയ്യുകയില്ലല്ലോ. അതു മനസ്സിലാ ക്കിയിട്ടുതന്നെയാണ് അവൾ അപ്പണി പററിച്ചതു്. ഞ ങ്ങൾ യാത്ര പറഞ്ഞു പിരിഞ്ഞപ്പോൾ, ആ പരിചാരി കയ്ക്കു സാധാരണ കിട്ടാറുള്ള പാരിതോഷികത്തിനു പു റമെ എൻെറ രണ്ടു ഷർട്ടുകളും കിട്ടി എന്നു പറഞ്ഞാൽ മതിയല്ലോ.

അങ്ങനെ ഞങ്ങൾ നേപ്പിൾസിലെ മനോഹരമായ പുതിയ തീവണ്ടിയാപ്പീസിൽ ചെന്നുചേൻ. ഞങ്ങളുടെ ഘനപ്പെട്ട പെട്ടിസ്സാമാനങ്ങളെല്ലാം ഞങ്ങൾ മുമ്പേതന്നെ, സ്റ്റേഷനിലെ സാമാനം സൂക്ഷിപ്പുമുറിയിൽ നിക്ഷേപിച്ചിട്ടുണ്ടായിരുന്നു. അവയെല്ലാം തിരികെ വാങ്ങി, ഒരുന്തുവണ്ടിയിൽ കയററി, ഞങ്ങൾതന്നെ പ്ലാററ്ഫോറത്തിലേയ്ക്കു് ഉന്തിക്കൊണ്ടുപോയി.

റോമിലേയ്ക്കുള്ള വൈദ്യുതവണ്ടി പുറപ്പെടാൻ പിന്നെയും ഒന്നരമണിക്കൂർ താമസമുണ്ടായിരുന്നു. ഞങ്ങൾ സ്റ്റേഷനിലെ തുറന്ന പ്ലാററുഫോറങ്ങളിൽ അലഞ്ഞുനടന്നു. അടുത്ത പ്ലാററുഫോറത്തിൽനിന്നു് മദ്ധ്യവയസ്കനായ ഒരിററലിക്കാരൻ എന്നെ സൂക്ഷിച്ചുനോക്കുന്നുണ്ടായിരുന്നു. കുറേനേരം അങ്ങനെ നോക്കിനിന്നു, പിന്നെ അയാൾ മെല്ലെ എൻെറ അടുക്കലേയ്ക്കു വന്നു തെല്ലൊരു വിനയത്തോടെ ചോദിച്ചു: "ഇന്ത്യനോ?"

"സ്സീ സീഞ്ഞോർ," (അതെ, മിസ്റ്റർ) ഞാൻ തല കുനിച്ചു പറഞ്ഞു.

"സ്സീ പാർലെ ഇത്താലിയാനോ?" (ഇററാലിയൻ ഭാഷ സംസാരിക്കാനറിയാമോ?)

നല്ലവണ്ണം അറിഞ്ഞുകൂടെന്നു ഞാൻ ഇംഗ്ലീഷിൽ മറുപടികൊടുത്തു.

അയാൾ ചിരിച്ചുകൊണ്ടു് ഇംഗ്ലീഷിൽ പറഞ്ഞു: "ഞാൻ കുറച്ചുകാലം ഇന്ത്യയിലുണ്ടായിരുന്നു."

"നേരോ?" ഞാൻ ആഹ്ലാദത്തോടെ അയാളുടെ കൈപിടിച്ചു. "ഇന്ത്യയിലെവിടെയായിരുന്നു?"

"ബാംഗലൂരിൽ—യുദ്ധത്തടവുകാരനായിട്ടു്."

"ഇപ്പോൾ നിങ്ങളെന്തുചെയ്യുന്നു?"

"സ്വദേശത്തു കൃഷിചെയ്തുകൂടിയിരിക്കയാണു്—സിസിലിയാണു് എന്റെ സ്വദേശം."

"യുദ്ധകാലത്തു് നിങ്ങൾ വളരെ ക്ലേശങ്ങൾ അനുഭവിച്ചിട്ടുണ്ടായിരിക്കും ഇല്ലേ?" ഞാൻ സഹതാപത്തോടെ ചോദിച്ചു.

"അതെല്ലാം ഒരു ദുസ്വപ്നംപോലെ കഴിഞ്ഞു. ഇപ്പോൾ അതിനെപ്പററി ചിന്തിച്ചിട്ടു പ്രയോജനമില്ലല്ലോ. എങ്കിലും ബാംഗലൂരിൽ കഴിച്ചുകൂട്ടിയ ദിവസങ്ങൾ ഞാനൊരിക്കലും മറക്കുകയില്ല. ഇന്ത്യക്കാരുടെ സ്നേഹവും, സഹായവുമാണു് ഞങ്ങളെ അവിടെ സദാ ഉല്ലാസഭരിതരാക്കിത്തീർത്തതു്. അവർ ഞങ്ങൾക്കു ചായ തന്നു: പൂരി തന്നു. ചപ്പാത്തി തന്നു—സിഗരററുകൾ തന്നു—ഞങ്ങളോടൊപ്പം കളിക്കുകയും ചിരിക്കുകയും ചെയ്തു. തടവുകാരാണെന്ന ഒരു തോന്നൽ ഞങ്ങൾക്കുണ്ടായില്ല. ഇന്ത്യൻജനതയുടെ ഔദാര്യവും സൗശീല്യവും സ്മരിക്കുന്നതുതന്നെ ഒരാനന്ദമാണു്. നിങ്ങളെ കണ്ടപ്പോൾ ആ സ്മരണകൾ ഓരോന്നായി എന്നിൽ ഉണർന്നു. നിങ്ങളെക്കണ്ടു സംസാരിക്കാൻ സാധിച്ചതു് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു."

ഇംഗ്ലീഷുപദങ്ങളും പ്രയോഗങ്ങളും പ്രയാസപ്പെട്ടു് ഓർമ്മിച്ചും, ഇടയ്ക്കിടെ ഹിന്ദുസ്ഥാനിവാക്കുകൾ കലർത്തിയുംകൊണ്ടാണു് അയാൾ ഇത്രയും പറഞ്ഞൊപ്പിച്ചതു്. ഇന്ത്യ എന്നുച്ചരിക്കുമ്പോൾ അയാളുടെ മിഴികളിൽ സ്വപ്നങ്ങൾ വഴുതിവീഴുന്നതുപോലെ തോന്നിയിരുന്നു.

തന്റെ പേർ 'പാച്ചെ ഫ്രാൻസിസ്കോ' എന്നാണെന്നും, സിസിലിയിൽ പാലർമ്മോസംസ്ഥാനത്തിൽ ഒരു കുന്നിൻചെരിവിലാണു് തന്റെ പാർപ്പിടവും കൃഷിസ്ഥലവും എന്നും മററും അയാൾ പറഞ്ഞുതന്നു.

"ഇനി നിങ്ങളോ? നിങ്ങളിവിടെ എന്തിന്നു വന്നു?" അയാൾ ചോദിച്ചു.

ഞാൻ പറഞ്ഞുകൊടുത്തു.

"അങ്ങനെയാണെങ്കിൽ നിങ്ങൾ സിസിലിയുംകൂടി സന്ദർശിച്ചേ മടങ്ങാവൂ. എന്റെകൂടെ വരൂ. ഞാനൊരു സാധുവായ കൃഷിക്കാരനാണെങ്കിലും, എന്റെ കഴിവിന്നനുസരിച്ച് നിങ്ങൾക്കു ഞാൻ എല്ലാ സഹായങ്ങളും ചെയ്തുതരാം."

ഞാൻ റോമിലേയ്ക്കു യാത്ര പുറപ്പെട്ടുപോയെന്നും ഇനി പരിപാടികൾ മാററാൻ നിവൃത്തിയില്ലെന്നും കേട്ടപ്പോൾ ഫ്രാൻസിസ്കോവിന്നു വലിയ നിരാശതയുണ്ടായി. അയാൾ പിന്നെയും എന്നെ നിർബ്ബന്ധിച്ചു ക്ഷണിച്ചു. "രണ്ടുദിവസമെങ്കിലും എന്റെകൂടെ സിസിലിയിൽ താമസിച്ചിട്ടുപോയാൽ പോരെ?—ഞാൻ ഇതാ അടുത്ത വണ്ടിക്കു നേരെ പാലർമ്മോവിലേയ്ക്കു പോവുകയാണ്."

തൽക്കാലം സാദ്ധ്യമല്ലെന്നു ഞാൻ തീർത്തുപറഞ്ഞു. "എന്നാൽ, നമുക്കൊരുമിച്ചു കുറച്ചു വല്ലതും ഭക്ഷണം കഴിച്ചിട്ടു പിരിയാം—എന്റെ കൂടെ ഒരു ചായയെങ്കിലും കഴിക്കാതെ ഞാൻ നിങ്ങളെ വിടുകയില്ല."

ബാംഗല്യൂരിലുണ്ടായിരുന്ന നമ്മുടെ പഴയ അതിഥിയുടെ ഒടുവിലത്തെ അപേക്ഷ ഞാൻ സന്തോഷപൂർവ്വം സ്വീകരിച്ചു.

അടുത്തുനിന്നിരുന്ന എന്റെ കൂട്ടുകാരോടു, ഫ്രാൻസിസ്കോ ഒരു ലോഗ്യവും ഭാവിച്ചിരുന്നില്ല—അവർ ഇംഗ്ലീഷുകാരാണെന്ന് അയാൾ കണ്ടറിഞ്ഞിരുന്നു—പഴയ വിദ്വേഷത്തിന്റെ കറ അയാളുടെ മനസ്സിൽ മായാതെ കിടക്കുന്നുണ്ടായിരിക്കണം. എങ്കിലും, നമ്മുടെ പഴയ അതി

ഢിയെ ഞാൻ എൻെറ കൂട്ടുകാർക്കു പരിചയപ്പെടുത്തി കൊടുത്തു. അവരുടെ അനുവാദത്തോടുകൂടി, ഞാനും, ഫ്രാൻസിസ്കോവും സ്റ്റേഷൻ ഹോട്ടലിൽ പോയി ചായ പലഹാരങ്ങൾ കഴിച്ചു മടങ്ങി.

പാലർമ്മോവിലേയ്ക്കു പുറപ്പെട്ടു നില്ക്കുന്ന വണ്ടിയിൽ ഫ്രാൻസിസ്കോ കയറി. അയാളെ യാത്രയയയ്ക്കാൻ ഞാൻ പ്ലാററുഫോറത്തിൽ ചെന്നു. വണ്ടിയിളകിയപ്പോൾ, ഫ്രാൻസിസ്കോ തല പുറത്തേയ്ക്കു നീട്ടി, ഇന്ത്യയോടു നന്ദിയും സ്നേഹവും പതഞ്ഞൊഴുകുന്ന ഒരു പുഞ്ചിരിയോടെ, കൈവീശി.



# റോമാനഗരിയിൽ

പ്രതിമകളും പള്ളികളും പുരാതനപ്രാഭവങ്ങളുടെ ശ്മശാനരംഗങ്ങളും ക്രിസ്തീയപൗരോഹിത്യത്തിന്റെ ക്രൂത്താട്ടവും ഉൾക്കൊള്ളുന്ന പ്രവിശാലമായ റോമാനഗരി! അതിന്ന് അതുകപ്പാടെ ഒരന്തസ്സും ആഭിജാത്യവുമുണ്ട്. യൂറോപ്പിൽ ഞാൻ സന്ദർശിച്ച മഹാനഗരങ്ങളിൽവെച്ച് എന്നെ ഏററവും വശീകരിച്ചതു റോമാണ് എന്നു പറയാം.

റോമിലെ പഴയ തീവണ്ടിസ്റ്റേഷൻ ബോമ്പാക്രമണത്താൽ പററെ തകർന്നുപോയി. തൽസ്ഥാനത്ത് ഗംഭീരസുന്ദരമായൊരു പുത്തൻ കെട്ടിടം പൊങ്ങിവരികയാണ്. നവീന എഞ്ചിനീയറിങ്ങും ശാസ്ത്രീയരീതിയിലുള്ള സൗകര്യങ്ങളും ശില്പകലയും കൂട്ടിമുട്ടുന്ന ഒരു കൂററൻ കെട്ടിടം. ഉരുക്കും സിമൻറും, വെണ്ണക്കല്ലും കണ്ണാടിയും കലാപരമായ വേഴ്ചയോടുകൂടി ഒതുങ്ങിനില്ക്കുന്ന ഒരു തീവണ്ടിക്കൊട്ടാരംതന്നെയാണ് റോമിലെ പുതിയ 'സ്റ്റേററ്സിയോണെ' (സ്റ്റേഷൻ).

യാത്രക്കാരുടെ പെട്ടിസ്സാമാനങ്ങൾ ട്രോളികളിൽ കയററി നിരക്കിക്കൊണ്ടു പോകുന്ന പോർട്ടർമാരുടെ ഒരു സേനതന്നെ അവിടെ അണിനിരന്നു നില്ക്കുന്നുണ്ടായിരുന്നു. യൂറോപ്പിൽ യാത്രക്കാർ കൂടെ കിടക്കകൾ കെട്ടിയെടുത്തുകൊണ്ടു പോകുന്ന സമ്പ്രദായമില്ല—അതിന്റെ ആവശ്യമില്ല. തീവണ്ടികളിലെ മൂന്നാംക്ലാസ്സിൽപോലും നല്ല കുഷ്യൻ കിടക്കകളുണ്ടായിരിക്കും. ഹോട്ടലുകളെ അഭയം പ്രാപിക്കുന്നതു സുഖമായ ഒരു മെത്തയ്ക്കുവേണ്ടിയാണ്.

ഞങ്ങൾ ഞങ്ങളുടെ സാമാനങ്ങൾ ഒരു പോർട്ടറെ ഏല്പിച്ചു് ക്ലോക്ക്റൂമിലേയ്ക്കു നടന്നു. സാമാനങ്ങളെല്ലാം അവിടെ നിക്ഷേപിച്ചു. സൗകര്യം പോലെ പുറത്തുകടന്നു് ഒരു ഹോട്ടൽ അന്വേഷിച്ചു താമസമുറപ്പിക്കണമെന്നായിരുന്നു ഞങ്ങളുടെ ഉദ്ദേശം.

ക്ലോക്ക്റൂമിൽ ഏല്പിക്കുന്ന പെട്ടികളും ഭാണ്ഡങ്ങളും—സഞ്ചികളുംകൂടി—ഭദ്രമായി പൂട്ടി സീൽവെച്ചു കണ്ടാലല്ലാതെ അവരവിടെ ഏറ്റെടുക്കുകയില്ല. യാത്രക്കാർക്കു പെട്ടെന്നു് ഇതിനൊന്നും സൗകര്യവും—കെട്ടാനും പൂട്ടാനും സീൽകുത്താനുമുള്ള സാമഗ്രികളും ഉണ്ടായിരിക്കയില്ലല്ലൊ. അതു കണ്ടറിഞ്ഞുകൊണ്ടുതന്നെ റെയിൽവെ അധികൃതന്മാർ, നമ്മുടെ സാമാനങ്ങൾ ഭദ്രമായി കെട്ടി, ഉരുക്കിന്റെ മുദ്രയും ചാർത്തിത്തരുന്നതിന്നു് ഒരു വകുപ്പു് അവിടെ ഏർപ്പെടുത്തിവെച്ചിട്ടുണ്ടു്. ചുരുങ്ങിയൊരു ചാർജ്ജ് കൊടുത്താൽ മതി. നമ്മുടെ ഭാണ്ഡങ്ങളും സഞ്ചികളും ഇൻഷ്വർ പാർസൽ പോലെ ഭദ്രമായി കെട്ടി സീൽവെച്ചു കിട്ടും. അങ്ങനെ ഞങ്ങളുടെ സാമാനങ്ങളെല്ലാം സ്റ്റേഷനിൽ ഏല്പിച്ചു, ചെറിയ തുകൽ ബാഗുകളും തൂക്കിക്കൊണ്ടു ഞങ്ങൾ പുറത്തു കടന്നു.

1950 റോമിലെ 'പരിശുദ്ധവർഷ'മാണു്. ലോകത്തിന്റെ നാനാഭാഗത്തുനിന്നും കത്തോലിക്കർ, വത്തിക്കൻ പുണ്യനഗരിയെ സന്ദർശിക്കാനും, ഇററലിയുടെ നാനാഭാഗങ്ങളിലുമുള്ള പുരാതന ദേവാലയങ്ങളിലെ ഉത്സവങ്ങളിൽ പങ്കുചേരാനും അനുദിനം ആയിരക്കണക്കിൽ വന്നുകൊണ്ടിരിക്കയാണു്. പല ദേശക്കാരും ഭാഷക്കാരും വേഷക്കാരുമായ ഈ തീർത്ഥയാത്രക്കാരുടെ സഹായത്തിന്നു ഗവർമ്മേണ്ടു പ്രത്യേകം ഏർപ്പാടുകൾ ചെയ്തിട്ടുണ്ടായിരുന്നു. വത്തിക്കൻ വളണ്ടിയർമാരും പ്രത്യേക പോലീസ്സും ചെങ്കുരിശുസംഘക്കാരും എല്ലാം സ്റ്റേഷ

നിൽ തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. അവർ ഞങ്ങളേയും പരിശുദ്ധ റോമിലേയ്ക്കുള്ള തീൎത്ഥയാത്രക്കാരായി തെററിദ്ധരിച്ചതിൽ അത്ഭുതമില്ലല്ലോ. സഹായം ആവശ്യമില്ലെന്നു ഞങ്ങൾ പറഞ്ഞപ്പോൾ, അവർ തീൎച്ചപ്പെടുത്തിക്കഴിഞ്ഞു എന്നാൽപ്പിന്നെ ഞങ്ങൾ അമേരിക്കൻ കോടീശ്വരന്മാരായ സന്ദൎശകരായിരിക്കുമെന്ന്.

റോമിലെ തെരുവുകളിൽ കടന്നതോടുകൂടി പ്രാചീനതയുടെ മൂടുപടം ധരിച്ച ഒരു പുതിയ ലോകം ഞങ്ങളെ എതിരേററു. അററം കാണാത്ത വീഥികളും, നടക്കാവുകളും എങ്ങോട്ടു തിരിഞ്ഞാലും പ്രതിമകളും പൂക്കളും—പാതിരിമാരും തന്നെ. പുഷ്പങ്ങളും, ഗാനങ്ങളും, വീഞ്ഞും, മതഭക്തിയും ഇററലിയിലെ സാധാരണക്കാരന്റെ ജീവിതഘടകങ്ങളാണ്. യുദ്ധത്തിന്റെ ദുരന്തമായ അനന്തരഫലങ്ങൾ അവന്റെ ചിന്തകളെ ചൂടുപിടിപ്പിച്ചു ചിലപ്പോൾ ചുവപ്പിക്കുന്നുണ്ടെങ്കിലും സൗന്ദര്യാസ്വാദനത്തിന്റേയും കലാബോധത്തിന്റേയും പരമ്പരാഗതമായ വേട്ടകൾ അവന്റെ കരളിൽ കെട്ടിപ്പിണഞ്ഞു കിടക്കുന്നതു തട്ടിനീക്കാൻ അവനു സാധിക്കുന്നില്ല. സന്ധ്യയ്ക്കു, കമ്മ്യൂണിസത്തിന്റെ ചോരതുപ്പുന്ന പ്രസംഗങ്ങൾ ചെയ്യുന്ന യുവാക്കൾ, പകൽ മുഴുവനും തെരുവുമൂലകളിലിരുന്നു, പ്രകൃതിയിലെ പ്രശാന്തരംഗങ്ങളെ ചിത്രങ്ങളിൽ പകൎത്തിക്കൊണ്ടിരിക്കുന്നതു കാണാം.

"ഒരു ദിവസംകൊണ്ടു പണിതീൎന്നതല്ലാ റോം" എന്നൊരു ചൊല്ലുണ്ടല്ലോ. ഒരു മാസം മുഴുവനും ചുററിനടന്നാൽപ്പോലും റോമിലെ കാഴ്ചകൾ മുഴുവനും കണ്ടുതീൎക്കുക സാദ്ധ്യമല്ല. ശതാബ്ദപരമ്പരകളിലെ ശില്പകലാവൈവിധ്യങ്ങളുടേയും ചക്രവൎത്തികളുടേയും പ്രഭുക്കളുടേയും സമ്പൽപ്രാഭവങ്ങളുടേയും മഹത്തായൊരു പ്രദൎശനശാലയാണ് റോമാനഗരി. അവിടത്തെ പള്ളികൾ

ക്കും ശിലാമന്ദിരങ്ങൾക്കും കയ്യും കണക്കുമില്ല. പ്രാചീനവും നവീനവും പ്രസിദ്ധവും അപ്രസിദ്ധവുമായ ആ ദേവാലയങ്ങളിലോരോന്നിൻെറയും അന്തർഭാഗത്തു, കലാപരമായ എന്തെങ്കിലുമൊരു വിശേഷത കാണാം. പ്രതിഭാസമ്പന്നന്മാരായിരുന്ന പ്രാചീനശില്പികളുടെ ശിലാസൃഷ്ടികളും, ചിത്രവേലക്കാരുടെ കല്പനാവൈചിത്ര്യങ്ങൾ വിലസുന്ന ചുമരുകളും, മസൃണശിലാതല്പങ്ങളിൽ ഗാഢനിദ്ര ചെയ്യുന്ന ചരിത്രചിത്രങ്ങളും ഉൾക്കൊള്ളുന്ന ആ മണിമന്ദിരങ്ങളെല്ലാം കണ്ടു തീർക്കാൻതന്നെ കുറേ ദിവസങ്ങൾ നീക്കിവെയ്ക്കണം.

റോമിൽ പ്രഥമദൃഷ്ടിയിൽ എന്നെ നിരാശപ്പെടുത്തിയതു് രണ്ടെണ്ണമാണു്. അവിടത്തെ ഇന്നത്തെ ദാരിദ്ര്യവും, ടൈബർ നദിയും. നമ്മുടെ കനോലിത്തോടുപോലുള്ള ഒരു നീരൊഴുക്കു മാത്രമാണു് ഈ ടൈബർ.

വൈകുന്നേരം വരെ ഞങ്ങൾ റോമിൽ കുറെയെല്ലാം ചുററിനടന്നു. പിന്നെ കൂട്ടുകാരുമായി എനിക്കു യാത്ര പറയേണ്ടി വന്നു. കുറേ ദിവസങ്ങൾ, ഒരേ കുടുംബാംഗങ്ങളെപ്പോലെ ഒരുമിച്ചു് ആനന്ദിച്ചു സഞ്ചരിച്ചുകൊണ്ടിരുന്ന ഞങ്ങൾ ഒരു കഫെയിൽനിന്നു് അവസാനത്തെ ഒന്നിച്ചുള്ള ലഘുഭക്ഷണവും കഴിച്ചു് അന്യോന്യം യാത്ര പറഞ്ഞു. ഹോഫ്, ചെങ്കുരിശുസംഘംവകയായുള്ള ഹോസ്റ്റലിലേയ്ക്കു പോയി. ടാർദമ്പതികൾക്കു് അന്നത്തെ രാത്രി കഴിക്കുന്നതിന്നു് ഒരു 'പെൻസോണെ' (കിടക്കാനുള്ള സൗകര്യവും ആഹാരവും ലഭിക്കുന്ന ഹോട്ടൽ)യിൽ സ്ഥലം കിട്ടി. ഞാൻ എൻെറ പഞ്ചാബി സുഹൃത്തു് മി. ലാലിൻെറ വസതിയിലേയ്ക്കു്, 'ഒത്താന്താദുവെ (82) റൊഗ്ഗേറിയോ ഫൗറോ' എന്ന മേൽവിലാസം ഉരുവിട്ടു പഠിച്ചുകൊണ്ടു് 'പിയാസാ ഉംഘേറിയാ' എന്ന സ്ഥലത്തേയ്ക്കു ടാം കയറുകയും ചെയ്തു.

# റോമിലെ കാഴ്ചകൾ

റോമാപുരിയുടെ പഴക്കവും നൂററാണ്ടുകളിലൂടെ അതു പാലിച്ചുപോന്ന പ്രാഭവങ്ങളും, ലോകചരിത്രത്തിൽ അതു സമാജ്ജിച്ച പദവിയുംമററും വിവരിക്കാൻ മിനക്കെടുന്നില്ല. എന്നാൽ ഒരു സംഗതി പ്രത്യേകം എടുത്തു പറയേണ്ടിയിരിക്കുന്നു. ലോകചരിത്രത്തിലെ പഴയ വൻനഗരങ്ങളുടെ കൂട്ടത്തിൽ ഇന്നും നിലനില്ക്കുന്ന ഒന്നുണ്ടെങ്കിൽ അതു റോം മാത്രമാണ്.



കടന്നുപോയ നൂററാണ്ടുകളുടെ ചവിട്ടടിയിൽപ്പെട്ടു റോമിന്റെ പ്രതാപങ്ങൾ തേഞ്ഞുപോയി. സമ്പത്തിന്റെയും സമൃദ്ധിയുടേയും സ്വർഗ്ഗീയസുഖഭോഗങ്ങളുടേയും

രോമാഞ്ചജനകങ്ങളായ കഥകൾ ചരിത്രഗ്രന്ഥങ്ങളിലെ ഏടുകളിൽമാത്രം തങ്ങിനില്ക്കുന്നു. വിശാലം മുഴവനും മാറെറാലിക്കൊണ്ടിരുന്ന ആ നാദം നിലച്ചു. ചക്രവത്തിമാരുടെ ദിഗ്വിജയനാടകങ്ങളുടെ അവസാനയവനികപോലും ചിതലരിച്ചു ദ്രവിച്ചുകഴിഞ്ഞു. സീസർ ചക്രവത്തിയുടെ ദർബാർമണ്ഡലത്തിന്നു മീതെ സിഗ്നൽകാറുകളാണ് ഇരമ്പിയോടുന്നതു്. നീറോ ചക്രവത്തിയുടെ 'കനകക്കൊട്ടാരം' സന്ദർശകന്മാരോടു കാലണ യാചിച്ചുകൊണ്ടു് നിലകൊള്ളുന്നു. പഴയ തറകളും നിലയറകളും കൽത്തൂണുകളും താഴികക്കുടങ്ങളും ചിതറിക്കിടക്കുന്ന 'ഫോറ'ത്തിലേയ്ക്കു പ്രവേശിക്കുമ്പോൾ തൂക്കുമരത്തിൻെറ പരിസരത്തിലെ ശ്മശാനഭ്രവിലേയ്ക്കു കടക്കുന്ന ഒരു പ്രതീതിയാണുണ്ടാകുന്നതു്. ജനങ്ങളുടെ ചിന്താഗതി മാറി. ജീവിതരീതി മാറി. ശില്പകല, ചരിത്രത്തിലെ മായ്ക്കാൻ കഴിയാത്ത ഒരു 'കല'യായി മാത്രം അവശേഷിച്ചു. നവീനശാസ്ത്രം സകലതിനേയും ശസ്ത്രക്രിയ ചെയ്തു. എന്നിട്ടും ആ നഗരം ഇന്നും നിലകൊള്ളുന്നു. പുരാതനനാഗരികതകൾ കിളക്കുകയും നശിക്കുകയും ചെയ്ത ആ മണ്ണു് അവിടെത്തന്നെയുണ്ടു്. റോമിൻെറ വിസ്തൃതി ചുരുങ്ങിയിട്ടില്ല. ടൈബർനദി വററിപ്പോയിട്ടില്ല. കാലത്തിൻ്റെ ചൂതുപലകയിലെ കരുക്കൾപോലെ റോമാപുരിയിലെ ഏഴു കുന്നുകൾ ഇന്നും പൊങ്ങിനില്ക്കുന്നുണ്ടു്. വിദ്യുദ്ദീപമാലകളുടേയും റേഡിയോഗാനങ്ങളുടേയും, വിമാനഗജ്ജനങ്ങളുടേയും ഇടയിൽ സ്മരണകളുടെ ധൂമപടലങ്ങൾ പൊങ്ങിപ്പരക്കുന്ന ഒരു പ്രേതലോകവും പുലൻപോരുന്നുണ്ടു്—പ്രാചീന റോമാനഗരി.

രണ്ടായിരത്തിഎഴുന്നൂററിമൂന്നു സംവത്സരങ്ങൾക്കപ്പുറം ഉണ്ടായിത്തീൎന്ന ഒരു പട്ടണമാണു് റോം. മദ്ധ്യഇററ

ലിയിലെ 'സബൈൻ'കുന്നുകളിൽനിന്നു പുതിയ വാസസ്ഥലം തേടിവന്ന ഒരുകൂട്ടം മലയർ, ടൈബർനദിയുടെ തെക്കും കിഴക്കുമുള്ള കുന്നുകളിൽ കുടിയേറിപ്പാർത്തു. അവരിൽ പലറൈറൻകുന്നിലെ നിവാസികളുടെ നേതാവ്, 'റോമുലസ്സ്' എന്ന മഹാശക്തൻ, ആ കുന്നിലെ മൂന്നു ശിഖരങ്ങളിലായി നിലനിന്നിരുന്ന മൂന്നു ഗ്രാമങ്ങളെ ഒന്നാക്കിത്തീർക്കുകയും, ആ പട്ടണത്തിന്നു റോം എന്നു പേർ നല്കുകയും ചെയ്തു. (ക്രി. മു. 753-ാമാണ്ടു് ഏപ്രിൽമാസം 21-ാംനു-യാണത്രേ ഈ സംയോജനവും നാമകരണവും നടന്നതു്.) കാലക്രമത്തിൽ റോമിൻെറ വിസ്താരം വർദ്ധിച്ചുതുടങ്ങി. നഗരം ഏഴു കുന്നുകളിലേയ്ക്കും വ്യാപിച്ചു. 'പലറൈറൻ,' 'ക്യാപ്പിറേറാളിൻ,' 'ക്യൂറിനാൽ,' 'വിമിനാൽ,' 'എസ്ക്വൂലിൻ,' 'ക്യേലിയൻ,' 'അവൻറൈറൻ' ഇവയാണു് ചരിത്രപ്രസിദ്ധമായ ആ ഏഴു കുന്നുകൾ. റോമാനഗരം ഇന്നും ഈ ഏഴു കുന്നുകളുടെ മുകളിലും, കടയ്ക്കലും താഴ്വരകളിലുമായി നിറഞ്ഞു കിടക്കുകയാണു്.

"റോമിൽ നിങ്ങൾ എവിടെ നടക്കുമ്പോഴും, കാണുന്ന സകല പള്ളികളുടേയും ഉള്ളിൽ ഒന്നു കയറി നോക്കാതെ പോകരുതു്. അവയ്ക്കകത്തു കലാപരമായ എന്തെങ്കിലും പുതുമയോ, വിശേഷമോ നിങ്ങൾ കണ്ടെത്താതിരിക്കയില്ല."

റോമിലെ ഇന്ത്യൻ എംബസ്സിയിലെ ഇററാലിയൻ വനിതാസെക്രട്ടറി, റോമിൽ സന്ദർശിക്കേണ്ടുന്ന പ്രധാന കാഴ്ചകളെപ്പററി വിവരിച്ചുതന്ന കൂട്ടത്തിൽ അവസാനമായി എനിക്കു തന്ന ഉപദേശം അങ്ങിനെയായിരുന്നു. അവർ പറഞ്ഞതു തികച്ചും പരമാർത്ഥമാണെന്നു് എനിക്കനുഭവപ്പെടുകയും ചെയ്തു. പഴയതും പുതിയതും, വലിയതും ചെറിയതുമായ പരശ്ശതം പള്ളികളുടെ ഒരു വമ്പി

ച്ച പ്രദർശനരംഗമാണ് റോമാനഗരം. സെൻറ് പാളി ൻെറ പള്ളി, റോമിലെ മററു ദേവാലയങ്ങളുടെ പേരും മഹിമയും അപ്രകാശമാനമാക്കിത്തീക്കുന്നുണ്ടെങ്കിലും കലാപരമായ പുതിയ ആനന്ദത്തിനും റോമിലെ ഓരോ ദേവാലയത്തിൻെറയും അന്തർഭാഗം വഴി തെളിക്കുന്നുണ്ടെന്നു കാണാം. ചക്രവത്തിമാരുടേയും പ്രഭുക്കളുടേയും പൊങ്ങച്ചത്തിൻേറയും ധാരാളിത്തത്തിൻെറയും ചിഹ്നങ്ങളായി ചിന്നിച്ചിതറിക്കിടക്കുന്ന സംഖ്യാതീതമായ സ്തംഭമണ്ഡപങ്ങൾ കണ്ടു മടുക്കുമ്പോൾ നമുക്കു പുതിയ ആനന്ദം പകന്നുതരുന്നതു പള്ളികൾക്കുള്ളിലെ കൊത്തുപണികളും, വണ്ണചിത്രങ്ങളും, വെൺകൽ പ്രതിമകളുമാണ്.

റോമിൽ ക്രിസ്തുമതസംക്രമണത്തിൻെറ പ്രാരംഭഘട്ടത്തിൽ മതപരമായ യോഗങ്ങളും ചർച്ചകളും പുതിയ വിശ്വാസികളായിത്തീന്ന ധനികന്മാരുടെ സ്വകാര്യഗൃഹങ്ങളിൽവെച്ചാണ് നടത്തിയിരുന്നതു്. പുതിയ മതത്തോടുള്ള ക്രൂരം ഭക്തിയും കൂടുതൽ തെളിയിക്കാൻ കുബേരവർഗ്ഗം, മതസമ്മേളനങ്ങൾക്കുപയോഗപ്പെടുത്തിവന്നിരുന്ന സ്വഗൃഹങ്ങളെ പിന്നീട് ആരാധനാമന്ദിരങ്ങളാക്കി മാററി പുരോഹിതന്മാരുടെ മേൽനോട്ടത്തിന്നു വിട്ടുകൊടുത്തു.

കോൺസ്റ്റൻറൈറൻെറ ചക്രവത്തിയാണ് ആദ്യമായി ക്രിസ്തുമതത്തെ റോമിലെ രാജകീയമതമായി അംഗീകരിച്ചതു്. അദ്ദേഹം അനേകം മതമന്ദിരങ്ങൾ— 'ബസിലിക്ക'കൾ—റോമിന്നു സംഭാവന ചെയ്തു. ഈ ബസിലിക്കകളുടെ അന്തർഭാഗം അക്കാലത്തെ അമ്പലങ്ങളുടെ മാതൃകയിലും, ബഹിർഭാഗം വാസഗൃഹങ്ങളുടെ മുമ്പിലെ സ്തംഭപരമ്പരകളോടുകൂടിയ അങ്കണത്തിൻെറ മാതൃകയിലുമാണു നിമ്മിച്ചിരുന്നതു്. ദരിദ്രക്കും അനാ

ഥക്കമുള്ള സഹായകകേന്ദ്രങ്ങളായ 'ഡയാക്കോണി'മന്ദിരങ്ങളും മതപ്രചരണത്തിന്റെ തണലിൽ വൾർച്ചിതുട ങ്ങി. കാലാന്തരത്തിൽ എല്ലാതരം മതമന്ദിരങ്ങളും ബസിലിക്കകൾ എന്ന പേരിൽ അറിയപ്പെട്ടു. വീടുകൾ മികച്ച കലാസൃഷ്ടികൾകൊണ്ടലങ്കരിച്ചു വെയ്ക്കുന്നതു് അക്കാലത്തെ കുബേരന്മാരുടെ പരിഷ്കാരമായിരുന്നു. വാസഗൃഹങ്ങൾ പള്ളികളായി മാറിയപ്പോൾ ആ അലങ്കരണസമ്പ്രദായവും അവിടേയ്ക്കു സംക്രമിച്ചു. ചുമരിലെ ചിത്രങ്ങൾക്കും, മുററത്തെ പ്രതിമകൾക്കും പുതിയ ക്രിസ്തീയച്ഛായ കൂട്ടിച്ചേർത്തുവെന്നു മാത്രം. വിശ്വവിഖ്യാതരായ ആലേഖ്യകാരന്മാരുടെയും പ്രതിമാശില്പികളുടെയും കല്പനാവൈചിത്ര്യത്തിന്റെ മകുടോദാഹരണങ്ങളായ കലാസൃഷ്ടികൾ പള്ളികൾക്കുള്ളിൽ സ്ഥലം പിടിച്ചതു് അക്കാരണം കൊണ്ടാണ്.

പ്രധാനപ്പെട്ട 66 പള്ളികൾ റോമാനഗരത്തിലുണ്ടു്. അവയിൽ പലതിലും ഞാൻ ചെലവഴിച്ച മണിക്കൂറുകൾ അവിസ്മരണീയങ്ങളാണ്. മതഭക്തിയല്ലാ എന്നെ ആ ദേവാലയങ്ങളിലേയ്ക്കു നയിച്ചതു്. വിശിഷ്ട കലകളുടെ നിലയറകളായിട്ടാണ് ഞാൻ അവയെ ദർശിക്കുന്നതു്. മനസ്സിന്നു കുളുർമ്മയും ശാന്തിയും പകന്നു തരുന്ന കലയുടെ പരിശുദ്ധക്ഷേത്രമാണ് അവയോരോന്നും.

## ബോർഗ്ഗീസ്സ് ഗ്യാലറി

റോമിലെ പഴയതും പുതിയതുമായ അനേകം കലാവസ്തുപ്രദർശനമന്ദിരങ്ങളിലും, ചിത്രശാലകളിലും, കാഴ്ച ബംഗ്ലാവുകളിലും കടന്നുകഴിഞ്ഞാൽ മണിക്കൂറുകൾ ചോന്നുപോകുന്നതറിയുകയില്ല. പ്രത്യക്ഷത്തിൽ കണ്ടു കണ്ണും കരളും കുളുർപ്പിക്കാനുള്ള അമൂല്യങ്ങളായ കലാസൃഷ്ടിക

ളാണു പഴയ കോട്ടകൾക്കുള്ളിലും, കൊട്ടാരങ്ങളിലും, പള്ളികളുടെ നിലയറകളിലും നിക്ഷേപിച്ചുവെച്ചിരിക്കുന്നതു്. വെൺകുളുക്കല്ലുകളിൽ കുടികൊള്ളുന്ന ആ കലാവൈഭവങ്ങളെ വാക്കുകൾകൊണ്ടു വിവരിക്കാനോ തൂലികകൊണ്ടു പകൎത്താനോ സാദ്ധ്യമല്ല. മാംസചക്ഷുസ്സിന്റെ മുമ്പിൽ മാത്രം ഉയിക്കൊള്ളുന്ന അത്ഭുതസൃഷ്ടികളാണു് അവയോരോന്നും. പ്രതിമാശില്പകലയുടെ ഒരു പ്രത്യേകതയാണു് ഇതെന്നു തോന്നുന്നു.

റോമിലെ സുപ്രസിദ്ധമായ 'ബോഗ്ഗീസ്സ് ഗ്യാലറി' യിലെ കലാവസ്തുക്കളെപ്പററി വിവരണംകൊണ്ടു് ഒരേകദേശജ്ഞാനമെങ്കിലും വായനക്കാൎക്കുണ്ടാക്കിക്കൊടുക്കാൻ മിനക്കെടുന്നതു വെറുതെയാണു്. ഉദാഹരണമായി അവിടത്തെ കാസ്സിനോ എന്ന പ്രതിമാശില്പിയുടെ 'പോളിനെ ബോഗ്ഗീസ്സ്' എന്ന വെണ്ണക്കൽപ്രതിമയെ എടുക്കുക. ബോഗ്ഗീസ്സ് പ്രഭ്വിയുടെ രൂപം, വീനസ്സ്ദേവതയുടെ മട്ടിൽ നിൎമ്മിച്ച കമനീയമായൊരു കലാശില്പമാണിതു്. പ്രഭ്വി, ഒരു പട്ടുകിടക്കയിൽ കാൽനീട്ടിയിരുന്നു കുന്നകൈ കിടക്കയിലൂന്നി, മറേറ കൈകൊണ്ടു് ഒരാപ്പിൾപ്പഴം കടിച്ചു തിന്നുകയാണു്. പ്രഭ്വിയുടെ രൂപലാവണ്യവും ഭാവവും അസ്സലായിട്ടു് ആ ശിലയിൽ ഫലിപ്പിച്ചിട്ടുണ്ടെങ്കിലും ഏററവും അത്ഭുതകരമായ വേല—ശില്പിയുടെ കലാപരമായ കഴിവിൻേറയും കല്പനയുടേയും പരമകാഷ്ഠ—ആ കിടക്കയിലാണു് അടക്കിയിരിക്കുന്നതു്. കിടക്കയിലെ സൂക്ഷ്മങ്ങളായ ചുളിവുകളും മുഴകളും മാത്രമല്ല, തലയിണയുടെ അഗ്രങ്ങൾ തുന്നിക്കൂട്ടിയ തുലിഴകളും, ഇടയ്ക്കു തുലുകൾ തമ്മിൽ ഏച്ചു കൂട്ടിയിരിക്കുന്നതുപോലും ആ കല്ലിൽ പണിചെയ്തു കാണിച്ചിരിക്കുന്നു. തൊട്ടുനോക്കിയാൽ മാത്രമെ അതു പട്ടല്ല ക

ല്ലാണെന്ന ബോധം വരികയുള്ളു. 150 വർഷം മുമ്പു നിർമ്മിച്ച ഒരു പ്രതിമയാണിതു്.

അവിടെത്തന്നെ മറെറാരു അത്ഭുത പ്രതിമ കാണാം. 'പ്രോസർഫീനിൻെറ ബലാൽഹരണം.' ബർണീനിയുടെ ഒരുത്തമ കലാസൃഷ്ടിയാണിതു്. (റോമിലെ പഴയ കൊട്ടാരങ്ങളിലും, പള്ളികളിലും തെരുവുകളിലും ശില്പകലാചക്രവർത്തിയായ ബർണീനിയുടെ അത്ഭുതസംഭാവനകൾ കുടികൊള്ളുന്നതു കാണാം) ആ കന്യകയെ രാക്ഷസപ്രകൃതിയോടുകൂടിയ ഒരു കീചകൻ ബലാല്ക്കാരമായി വാരിയെടുത്തു കൊണ്ടുപോകുന്ന രംഗമാണു് കല്ലിൽ കടഞ്ഞെടുത്തു വെച്ചിരിക്കുന്നതു്. ആ കന്യകയുടെ മുഖത്തെ നൈരാശ്യവും മിഴികളിലെ നിസ്സഹായതാഭാവവും നമ്മുടെ നെഞ്ചലിയിപ്പിക്കുന്നു........പൈശാചികമായ ദേഹബലത്തിൻെറ വിജയമാണു് അക്രമിയുടെ കണ്ണുകളിലും ചുണ്ടുകൾക്കിടയിലും സ്ഫുരിക്കുന്നതു്. അവൻെറ ഇരിമ്പുലക്കകൾപോലത്തെ കൈവിരലുകൾ അവളുടെ തുടയിൽ അമർത്തിപ്പിടിച്ച പാടുകൾപോലും തെളിഞ്ഞു കാണ്മാനുണ്ടു്. ആ സാദ്ധ്വി പരിപൂർണ്ണ നഗ്നയാണെന്ന വാസ്തവം നമ്മുടെ മനസ്സിലേയ്ക്കെത്തിനോക്കുന്നില്ല. നമ്മുടെ വികാരങ്ങളെ അവളുടെ ദയായാചനാദീനമായ വദനമണ്ഡലത്തിലേയ്ക്കു് അപഹരിച്ചെടുക്കുന്നതിലാണു് ശില്പിയുടെ കല്പനാപാടവം വിജയിക്കുന്നതു്. നനഞ്ഞ കളിമണ്ണിനെയെന്നപോലെയാണു് ബർണീനിയുടെ കൈകൾ ആ വെണ്ണക്കല്ലിനെ സ്വാധീനപ്പെടുത്തിയിരിക്കുന്നതു്.

'ഡേവിഡ്ഡിൻെറ കവണയേറു്' എന്ന വേറൊരു പ്രതിമയും ബർണീനിയുടേതാണു്. 1619-ൽ, തൻെറ 21-ാമത്തെ വയസ്സിൽ, ബർണീനി നിർമ്മിച്ച ഒരു കൂററൻ

പ്രതിമ. പുരുഷാകാരത്തിന്റെ പൂർണ്ണസൗഷ്ഠവവും, യുവത്വത്തിന്റെ ശക്തിയും, കവണയുടെ ചലനപ്രതീതിയും ജീവസ്സോടെ പകർത്തിയ ഈ പ്രതിമ അത്ഭുതമല്ലാ, ഭയ്മാണു നമ്മുടെ മനസ്സിലങ്കുരിപ്പിക്കുന്നതു്.

സ്നാനം കഴിഞ്ഞു നനഞ്ഞൊട്ടുന്ന വസ്ത്രവുമായി നില്ക്കുന്ന ഒരു തരുണിയെ അങ്ങനെത്തന്നെ വെൺകല്ലിൽ പകർത്തിക്കാണിക്കാൻ കഴിയുമെന്നു വിശ്വസിക്കാൻ സാധിക്കുമോ? ബോർഗ്ഗീസ്സ് മന്ദിരത്തിൽ അങ്ങനത്തെ ഒരു പ്രതിമയുണ്ടു്. കല്ലിനെപ്പോലും അലിയിപ്പിക്കുന്ന ശില്പകല!

പഴയ ഇററാലിയൻ ചിത്രകാരന്മാരുടെ അനേകം കലാസൃഷ്ടികൾ ബോർഗ്ഗീസ്സ് കൊട്ടാരത്തിന്റെ ഭിത്തികളെ അലങ്കരിക്കുന്നു. റൂബൻസിന്റെ 'ശവസംസ്കാരം,' ബസ്സാനോവിന്റെ 'ഒടുവിലത്തെ അത്താഴം,' തൈത്ത്യാന്റെ 'പരിശുദ്ധമായ പ്രാപഞ്ചികപ്രേമം,' ബോട്ടിസെല്ലിയുടെ 'പരിശുദ്ധകന്യകയും പുത്രനും' എന്നീ ചിത്രങ്ങളും, റഫേലിന്റെ 'ഫൊർനാറിനാ,' 'പെറൂഗിനോവിന്റെ ഛായാപടം,' 'ക്രിസ്തുദേവന്റെ ശവകർമ്മങ്ങൾ' എന്നീ ചിത്രങ്ങളും അവിടെ സൂക്ഷിച്ചുവെച്ചിരിക്കുന്നു.

# വത്തിക്കാൻനഗരം—കത്തോലിക്കരുടെ വിശുദ്ധവർഷാഘോഷം

1950 റോമൻകത്തോലിക്കരുടെ വിശുദ്ധവർഷമാണു്. റോമിലെ പള്ളികളിലും വത്തിക്കാൻ നഗരിയിലും മാത്രമല്ല ലോകത്തിന്റെ എല്ലാ മൂലകളിലുമുള്ള കത്തോലിക്കാസമുദായങ്ങളിലും ഈ വിശുദ്ധജൂബിലിയുടെ ചടങ്ങുകൾ നടന്നുവരികയാണു്. ക്രിസ്തുമസ്സാഘോഷങ്ങളോടുകൂടി അവയവസാനിക്കും.

ക്രിസ്തുമസ്സുനാളിൽ, ലോകസമാധാനത്തിനുവേണ്ടി ഒരു കൂട്ടപ്രാർത്ഥന നടത്തണമെന്നു മാർപ്പാപ്പ കല്പിച്ചിരിക്കുന്നു. അതേ: ഇനിയത്തെ ജൂബിലിക്കു് ഇരുപത്തിയഞ്ചു വർഷം കാത്തിരിക്കണം. അതിന്നിടയ്ക്കു രക്തപ്പുടയും ആററംബോമ്പും പൊട്ടിത്തെറിച്ചു മനുഷ്യവംശം നാശത്തിലേയ്ക്കു പതിക്കാതിരിക്കാൻ നാം പ്രാർത്ഥിക്കുക.

## ഇന്ത്യൻ തീർത്ഥയാത്രാസംഘം

ഈ വിശുദ്ധവർഷത്തിൽതന്നെ റോമിലും വത്തിക്കാനിലും എത്തിച്ചേരാൻ സാധിച്ചതുകൊണ്ടു്, അസാധാരണമായ പല കാഴ്ചകളും കാണുന്നതിന്നും, വിവിധ രാജ്യക്കാരും വിഭിന്നവേഷക്കാരുമായ തീർത്ഥയാത്രക്കാരുമായി ഇടകലരുന്നതിന്നും എനിക്കു സന്ദർഭം ലഭിച്ചു. ചീനതൊട്ടു ചിലിവരെ ലോകത്തിന്റെ നാനാഭാഗത്തുനിന്നും കത്തോലിക്കർ അവിടെ ആയിരക്കണക്കിൽ വന്നുചേർന്നുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ ധാരാളം ഇന്ത്യക്കാരും സിലോൺകാരും ഉണ്ടായിരുന്നു. വിദേശീയരായ

തീർത്ഥയാത്രക്കാർക്ക് വേണ്ട നിർദ്ദേശങ്ങളും സഹായങ്ങളും നല്കുന്നതിന്നു വത്തിക്കാൻ അധികൃതന്മാരും, ഇററാലിയൻ ഗവമ്മെൻറും സഹകരിച്ചു വിപുലമായ ഏപ്പാടുകൾ ചെയ്തിട്ടുണ്ടായിരുന്നു. ഭാഷകൊണ്ടോ, ജീവിതരീതികൊണ്ടോ റോമുമായി യാതൊരു ബന്ധവുമില്ലാത്ത ഈ വിദൂരരാജ്യക്കാരായ അതിഥികളെ അവിടെ ഉൾക്കൊള്ളിക്കാനും അവരുടെ സൗകര്യങ്ങൾ അന്വേഷിക്കാനും അധികൃതന്മാർക്കങ്ങേഅററത്തെ പാടുപെടേണ്ടിവരുന്നുണ്ട്. ഗംഭീരമായ റോമാനഗരം കണ്ട് അമ്പരന്നു ലക്കില്ലാതെ നീങ്ങുന്ന പാവങ്ങളാണധികവും. വിശേഷിച്ചും ഇന്ത്യയിൽനിന്നു വന്നവർ. "ഇന്ത്യക്കാരായ തീർത്ഥയാത്രക്കാരെ! ദയവുചെയ്ത് ഇലക്ട്രിക്ക് ട്രയിനിൻെറ പാതയിൽനിന്നു വിട്ടുനില്ക്കുക," എന്നു റോമിലെ സെൻട്രൽ സ്റ്റേഷനിലെ പ്ലാററുഫോറങ്ങളിലെ ഉച്ചഭാഷിണികൾ ഹിന്ദുസ്ഥാനിയിൽ കൂടെക്കൂടെ താക്കീതുചെയ്തുകൊണ്ടിരുന്നു. ഇന്ത്യൻ തീർത്ഥയാത്രക്കാരിലധികവും തെക്കെ ഇന്ത്യക്കാരാണ്. അവർക്ക് ഹിന്ദുസ്ഥാനിഭാഷയെക്കാൾ കൂടുതൽ മനസ്സിലാകുന്നതു ലാററിൻഭാഷയാണെന്നു റോമാക്കാരുണ്ടോ അറിയുന്നു.

യൂറോപ്പിൻെറ ഉൾനാടൻമൂലകളിൽനിന്നു കെട്ടും ഭാണ്ഡവും ചുമലിലേററി, പുണ്യസ്തോത്രങ്ങളും പാടിക്കൊണ്ടു വരുന്ന ഗ്രാമീണസംഘങ്ങളും നമ്മുടെ ശ്രദ്ധയെ ആകഷിക്കുന്നു. അവരിൽ പലരും വൻനഗരവുമായി പരിചയമില്ലാത്ത പാവങ്ങളാണ്. ട്രാം കാറുകളും ബസ്സുകളും നിരന്തരമായി നീങ്ങിക്കൊണ്ടിരിക്കുന്ന തെരുവുകൾ അലക്ഷ്യമായി മുറിച്ചുകടന്നു പരക്കംപായുന്ന ആ സാധുക്കളെ നിയന്ത്രിക്കാൻ ഒരു വഴിയുമില്ല. അവരിൽ ചിലർ കാൽനടയായിട്ടാണു റോമിൽ വന്നുചേന്നതു്.

ഈ ജൂബിലിയവസരത്തിൽ റോമിലെ പള്ളികളിലെ ഒരു വിശേഷം, വിശുദ്ധ കവാടങ്ങൾ തുറന്നിട്ടിരിക്കുമെന്നതാണ്. കത്തോലിക്കാ ഭക്തന്മാർ അവശ്യം പ്രവേശിച്ച് ആരാധന നടത്തേണ്ടുന്ന നാലു പ്രധാന പള്ളികളുണ്ട്! സെൻറ് ജോൺ ലേററൻ പള്ളി, സെൻറ് പീററർ പള്ളി, സെൻറ് പാൾ പള്ളി, സെൻറ് മേരി മാഗ്ഗ്യോർ പള്ളി. ഈ പള്ളികളുടെ പുറംചുമരിലെ പരിശുദ്ധകവാടങ്ങൾ ജൂബിലിവർഷങ്ങളിൽ മാത്രമേ തുറക്കുകയുള്ളു. ഈ പരിശുദ്ധകവാടങ്ങളിലൂടെ കടന്ന് ആരാധന നടത്താനാണ് ആയിരക്കണക്കിൽ ഭക്തന്മാർ വന്നുചേരുന്നത്. സെൻറ്പീററർ പള്ളിയുടെ പരിശുദ്ധകവാടം തുറക്കുന്ന കർമ്മം നിർവ്വഹിക്കുന്നതു മാർപ്പാപ്പയാണ്. വർഷാവസാനത്തിൽ മാർപ്പാപ്പയുടെ കൈകൊണ്ടുതന്നെ അതടയ്ക്കുകയും വേണം.

എ. ഡി. 800-ാമാണ്ടിലെ ക്രിസ്തുമസ്സ്ദിനത്തിൽ, മാർപ്പാപ്പ ലിയോ മൂന്നാമൻ ഒരു ഫ്രഞ്ചു രാജാവിനെ റോമാക്കാരുടെ ചക്രവത്തിയായി അധിരോഹിച്ചതുമുതല്ക്കാണ്, പരിശുദ്ധ റോമാസാമ്രാജ്യം ആരംഭിച്ചതെന്നു പറയാമെങ്കിലും, വത്തിക്കാൻനഗരത്തിന്നു 21 വർഷത്തെ പഴക്കമേയുള്ളു. 1929 ഫെബ്രുവരി 11-ാം തീയതിയാണു വത്തിക്കാൻ ഒരു സ്വതന്ത്രസ്റ്റേററായി ആവിർഭവിച്ചത്. മാർപ്പാപ്പയുടെ സഭയും (Holy See) ഇററാലിയൻ സാമ്രാജ്യാധികാരവും തമ്മിലുണ്ടായ ഒരുടമ്പടിയുടെ ഫലമായി, മാർപ്പാപ്പയ്ക്കു നൂറ് ഏക്കർ വിസ്താരമുള്ള ഈ സ്ഥലത്തിൻെറ പരമാധികാരം സിദ്ധിച്ചു. കത്തോലിക്കാലോകത്തിൻെറ തലസ്ഥാനം മാർപ്പാപ്പ അധിവസിക്കുന്ന വത്തിക്കാൻ നഗരമാണ്. ക്രിസ്തീയപൗരോഹിത്യത്തിൻെറ ഒരു കോട്ടപോലെ റോമിൻെറ ഒരു കോ

ണിൽ പ്രൗഢിയും പ്രതാപവും പുലൎത്തിക്കൊണ്ടു നില കൊള്ളുന്ന ഈ നഗരത്തിൻെറ മുക്കാൽ ഭാഗവും സെൻറ് പീററർ പള്ളിയും, വത്തിക്കാൻ അരമനയും കലാവസ്തു ശേഖരശാലയും അപഹരിച്ചിരിക്കുന്നു.

പഴയ സമ്പ്രദായത്തിലുള്ള ചുകന്ന കുപ്പായവും ചെന്നികളിൽ ചതഞ്ഞ തലപ്പാവും ധരിച്ച അശ്വാരൂഢരായ സ്വിസ്സ്ഗാർഡുകളാണ് വത്തിക്കാൻെറ പ്രവേശദ്വാരങ്ങളിൽ കാവൽനില്ക്കുന്നതു്. വത്തിക്കാൻെറ ഈ കാവൽക്കാർ, സ്വിററ്സർലൻറിൽനിന്നു പ്രത്യേകമായി തിരഞ്ഞെടുത്തയയ്ക്കപ്പെടുന്നവരാണത്രെ. വത്തിക്കാനിലെ ഔദ്യോഗികച്ചടങ്ങുകളിൽ പ്രദൎശിപ്പിക്കാൻ കുലീനരായ അംഗരക്ഷകന്മാരും (Noble Guards), കൊട്ടാരം വക രക്ഷിഭടന്മാരും (Palatine Guards) മററും വേറെയുമുണ്ടു്.

വത്തിക്കാന്നു സ്വന്തമായ തപ്പാൽ-കമ്പിവകുപ്പും, പോലീസ്സും, സിവിൽ-ക്രിമിനൽ കോടതികളും എല്ലാം ഉണ്ടു്. ലോകത്തിലെ പല പ്രധാന രാഷ്ട്രങ്ങളിലും വത്തിക്കാൻ സ്വന്തം അമ്പാസ്സിഡർമാരെയും നിശ്ചയിച്ചിട്ടുണ്ടു്.

റോമാനഗരിയുടെ പടിഞ്ഞാറെ കോണിൽ ടൈബർ നദിയുടെ വലത്തെ കരയിലായി, 'വിമിനാൽ' കുന്നിൻെറ പാൎശ്വത്തിൽ, പഴയ 'അപ്പോളോ'ക്ഷേത്രത്തിൻെറ പരിസരത്തിലാണ് വത്തിക്കാൻ സ്ഥിതിചെയ്യുന്നതു്. ക്രിസ്തീയപൗരോഹിത്യത്തിൻെറ കേന്ദ്രം ഇവിടെ സ്ഥാപിച്ചതിന്നു ചില പ്രധാന കാരണങ്ങളുണ്ടു്. റോമാനഗരം ചുട്ടെരിക്കാൻ ശ്രമിച്ചു എന്ന കുററം ചുമത്തിക്കൊണ്ടു, നീറോ ചക്രവൎത്തി അനേകായിരം ക്രിസ്ത്യാനികളെ ഈ സ്ഥലത്തുവെച്ചു ക്രൂരദണ്ഡങ്ങളനുഭവിപ്പിച്ചു

കൊന്നുകളഞ്ഞിട്ടുണ്ട്. ഏ. ഡി. 64-ലും, 65-ലുമാണ് ഈ ക്രൂരസംഭവങ്ങൾ നടന്നത്. കേയിയസ് കലിഗുലാ ചക്രവർത്തി പണിയിച്ച സർക്കസ്സ് (വൃത്താകൃതിയിലുള്ള വിശാലമായ വിനോദക്കളം) ആയിരുന്നു അക്കാലത്തു് ഈ സ്ഥലം: കുററവാളികളെന്നു പ്രഖ്യാപിക്കപ്പെട്ട ക്രിസ്ത്യാനികളെ, ശീലയിൽ പൊതിഞ്ഞു് എണ്ണയിൽ മുക്കി മനുഷ്യപ്പന്തങ്ങളാക്കി ജീവനോടെ കത്തിച്ചുകളയുകകൂടി ചെയ്തിരുന്നുവത്രെ.

ഏ. ഡി. 67-ൽ സെൻറു പീററരുടെ വധവും ഇവിടെവെച്ചുതന്നെയാണു നടത്തിയതു്. അതോടുകൂടി ഈ പരിസരം ക്രിസ്തീയ രക്തസാക്ഷികളുടെ ആത്മാക്കളുടെ പരിശുദ്ധക്ഷേത്രമായിപ്പരിണമിച്ചു.

## ക്രിസ്ത്യാനികൾക്ക് ആരാധനാസ്വാതന്ത്ര്യം

ക്രിസ്ത്യാനികൾക്ക് ആരാധനാസ്വാതന്ത്ര്യം ലഭിച്ചതു് ഏ. ഡി. 313-ലാണ്. കോൺസ്റ്റൻറൈൻ ചക്രവർത്തിയാണ് ക്രിസ്തുമതത്തെ രാജകീയമതമായി ആദ്യമായി അംഗീകരിച്ചതു് എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. റോമിൽ പുതിയ ആരാധനാമന്ദിരങ്ങളും പള്ളികളും മററും പണിചെയ്യിക്കാൻ മുൻകയ്യെടുത്തു പ്രവർത്തിച്ചതും ഈ ചക്രവർത്തിതന്നെയാണ്. 324-ാമാണ്ടിൽ അദ്ദേഹം വത്തിക്കാൻ കുന്നിൻെറ മുകളിൽ, സെൻറു പീററരുടെ ശവകുടീരത്തിന്നുമീതെ, ഗംഭീരമായ ഒരു പള്ളിയുടെ നിർമ്മാണം ആരംഭിച്ചു. ഇതിന്നുവേണ്ടി കലിഗുലയുടെ വിനോദക്കളം പൊളിച്ചു നീക്കേണ്ടതായിവന്നു. 349-ാമാണ്ടുവരെ ഈ പള്ളിയുടെ പണി തുടൎന്നുകൊണ്ടിരുന്നു. പക്ഷേ, കോൺസ്റ്റൻറൈൻ പണിയിച്ച ആ പള്ളിയുടെ അവശിഷ്ടങ്ങൾപോലും ഇന്നു കാണ്മാനില്ല.

ആ പള്ളി പല കാലങ്ങളിലുമായി വിദേശീയരായ ആക്രമികളാൽ കൊള്ളയടിക്കപ്പെട്ടുപോയി. സെൻറ് പീററുടേയും, അദ്ദേഹത്തിൻെറ പിന്തുടർച്ചക്കാരായ പുണ്യവാളന്മാരുടേയും ഭൌതികാവശിഷ്ടങ്ങൾ അടക്കം ചെയ്ത അന്തർഭാഗത്തെ അറകളും അക്രമികളുടെ ക്രൂരവിനോദങ്ങൾക്കിരയായിത്തീർന്നു. 846-ാമാണ്ടിലാണ് ഈ പള്ളിക്ക് ഏററവും ഭയങ്കരമായ നാശം പിണഞ്ഞത്. മുഹമ്മദീയരായ അക്രമികളിൽനിന്നും വീണ്ടും ആക്രമണങ്ങളുണ്ടായി പള്ളി നാമാവശേഷമായിപ്പോകുമെന്നു ഭയന്നു, മാർപ്പാപ്പ ലിയോ നാലാമൻ, പിററത്തെക്കൊല്ലം പള്ളിയുടേയും വത്തിക്കാൻ കുന്നിൻേറയും ചുററുപാടും ഒരു വമ്പിച്ച മതില്ക്കെട്ടിൻെറ നിർമ്മാണം ആരംഭിച്ചു. എട്ടു വർഷം കൊണ്ടു പൂർത്തിയാക്കിയതും 'ലിയോണൈൻ ഭിത്തികൾ' എന്ന പേരിൽ അറിയപ്പെടുന്നതുമായ ഈ രക്ഷാവലയത്തിൻെറ അവശിഷ്ടങ്ങൾ അവിടവിടെയായി ഇന്നും കാണാം. 1527-ലെ ജർമ്മൻകാരുടെ കുപ്രസിദ്ധമായ റോം ആക്രമണകാലത്ത് ഈ പള്ളിയും നശിച്ചു പോയി.

## സെൻറ് പീറേറർസ് ഭദ്രാസനപ്പള്ളി

ഇന്നു നാം കാണുന്ന സെൻറ്പീററർപള്ളിയുടെ നിർമ്മാണം ജൂലിയസ്സ് രണ്ടാമൻെറ കാലത്താണ് ആരംഭിച്ചത്. ബ്രമാൻററിസ്സ് എന്ന ശില്പിയുടെ പ്ലാനനുസരിച്ച്, 1506-ാമാണ്ട് ഏപ്രിൽ 11-ാംനു- ഇതിൻെറ ശിലാസ്ഥാപനകർമ്മം നടന്നു. ഒരു ഗ്രീക്കു കുരിശിൻെറ ആകൃതിയിൽ പള്ളി നിർമ്മിക്കണമെന്നായിരുന്നു ബ്രമാൻററിസ്സിൻെറ പ്ലാൻ. എട്ടുവർഷത്തിനുശേഷം, പള്ളിയുടെ പണി വിശ്വവിഖ്യാതകലാകാരനായ റഫേൽ

ഏറെറടുത്തു. മാർപ്പാപ്പ ലിയോ പത്താമന്റെ രക്ഷാധികാരത്തിൻകീഴിലാണു നിർമ്മാണം നടന്നുകൊണ്ടിരുന്നതു്. റഫേലിന്നു പുറമെ, ജൂലിയാനോ ഡാ സംഗല്ലോ, വെറോണാ, ബാൽദസ്സാരെ തുടങ്ങിയ അക്കാലത്തെ പ്രമുഖ ശില്പികളും ഈ മന്ദിരത്തിന്റെ കലാപരമായ ഉയൎച്ചയെ സഹായിച്ചുകൊണ്ടിരുന്നു. ലിയോ പത്താമന്റെ ചരമത്തിന്നുശേഷം പുതിയ പള്ളിയുടെ പണികൾ മന്ദീഭവിച്ചു. ഒടുവിൽ 1546-ൽ പാൾ മൂന്നാമൻ പള്ളിയുടെ പണി ശില്പിസാൎവ്വഭൌമനായ മൈക്കേൽ ആഞ്ജലോവിനെ ഭരമേല്പിച്ചു. മൈക്കേൽ ആഞ്ജലോ, ബ്രമാൻററീസ്സിന്റെ ഗ്രീക്ക്കുരിശിന്റെ ആകൃതിയിലുള്ള പ്ലാൻതന്നെ സ്വീകരിച്ചു, പണി തുടൎന്നു. സെൻറ്പീററർപള്ളിയുടെ അത്ഭുതാവഹമായ ഗംഭീരകുംഭകം മൈക്കേൽ ആഞ്ജലോവിന്റെ സൃഷ്ടിയാണു്. 1564-ൽ തന്റെ മരണംവരെ, മൈക്കേൽ ആഞ്ജലോ ഈ പള്ളിയുടെ നിൎമ്മാണത്തിൽ മുഴുകിയിരുന്നു. പള്ളിയുടെ ആകാരത്തിൽ മാത്രമല്ല അന്തൎഭാഗത്തെ അറകളും സ്തംഭങ്ങളും ഭിത്തികളും തന്റെ അനുഗൃഹീത തൂലികകൊണ്ടു മോടിപിടിപ്പിക്കുന്നതിലും ആഞ്ജലോ ദത്തശ്രദ്ധനായിരുന്നു. ഹാളിന്റെ കമാനാകൃതിയിലുള്ള മോന്തായത്തിൽ ക്രിസ്തുദേവന്റെ ജീവിതസംഭവചിത്രപരമ്പരകൾ വരയ്ക്കാൻ മൈക്കേൽ ആഞ്ജലോവിന്നു മുകളിൽ കെട്ടിത്തൂക്കിയ മരപ്പലകയിൽ അഞ്ചാറുകൊല്ലത്തോളം തുടൎച്ചയായി മലൎന്നുകിടക്കേണ്ടിവന്നതിന്റെ ഫലമായി മൈക്കേൽ ആഞ്ജലോവിന്റെ ദേഹം വടിപോലെ മരവിച്ചുപോയെന്നു വത്തിക്കാനിലെ ഗൈഡ് എന്നോടു പറഞ്ഞപ്പോൾ, അതിൽ ഒട്ടും അതിശയോക്തിയില്ലെന്നു് എനിക്കു തോന്നി. മൈക്കേൽ ആഞ്ജലോവിന്റെ ജീവ

രക്തമാണ്. ഹാളിലെ സുപ്രസിദ്ധ ചിത്രങ്ങളിൽ തെളിഞ്ഞുകാണുന്നതു്.

1603-ൽ—97 വർഷംകൊണ്ടു്—ഇന്നത്തെ സെൻറ്പീററർപള്ളിയുടെ പണി ഒരുവിധം പൂർത്തിയായി.

അതിനുശേഷം പല കാലങ്ങളിലായി പ്രസിദ്ധ കലാകാരന്മാർ പള്ളിയുടെ അകത്തും പുറത്തുമായി വളരെ പരിഷ്കാരങ്ങൾ വരുത്തിയിട്ടുള്ളതായി കാണാം. ഇവരിൽ ബർണ്ണീനിയുടേയും മഡേർണായുടേയും പേരുകൾ പ്രത്യേകം പ്രസ്താവ്യമാണ്. സെൻറ്പീററർ പള്ളിയുടെ മുമ്പിലത്തെ വിശാലമായ അങ്കണവും സ്തംഭങ്ങളും അങ്കണഭിത്തികൾക്കു മുകളിലെ പ്രതിമാപരമ്പരകളും ബർണ്ണീനിയുടെ സംഭാവനയാണ്. "പിയാസ്സാ സൻപിയാത്രോ" എന്നു വിളിച്ചുവരുന്ന, ശിലാസ്തൃതമായ ഈ ചതുരാങ്കണം ലോകത്തിലെ ഏററവും വിശാലമായ പള്ളിമുററമാണ്. 260 വാര നീളവും 215 വാര വീതിയുമുള്ള ഈ മുററത്തിൻെറ മുൻവശത്തു്, അണ്ഡാകൃതിയിലുള്ള മറെറാരുപാങ്കണവുമുണ്ടു്. ഈ ഉപാങ്കണം നാലു വരികളിലായി നിലകൊള്ളുന്ന സ്തംഭനിരകളാൽ ചുററപ്പെട്ടിരിക്കുന്നു. ഉപാങ്കണത്തിൻെറ പുറംഭിത്തികളിൽ 88 വലിയ ചതുരത്തൂണുകളും, 284 ഒഴക്കൻ തൂണുകളുമുണ്ടു്. ഭിത്തികളുടെ മീതെ, പുണ്യവാളന്മാരുടെ 140 പ്രതിമകൾ നിരന്നുനില്ക്കുന്നു. ഭിത്തികളും തൂണുകളുമെല്ലാം കൌതുകാവഹമായ കൊത്തുവേലകൾ നിറഞ്ഞതാണ്.

ഈ ഉപാങ്കണത്തിൻെറ ഒത്ത നടുവിൽ, 80 അടി ഉയരമുള്ള ഒരു ശിലാസ്തംഭം നാട്ടിയിട്ടുണ്ടു്. സൂച്യാകൃതിയിലുള്ള ഈ ഒററക്കൽസ്തംഭം, കലിഗുലാ ചക്രവർത്തിയുടെ ആജ്ഞപ്രകാരം പണ്ടു് ഈജിപ്തിൽനിന്നു കൊണ്ടുവന്ന ഒരു പ്രാചീന ഈജിപ്ഷ്യൻ സ്മാരകസ്തംഭമാണ്.

കലിഗുലയുടെ വിനോദക്കളരിയെ അലങ്കരിച്ചിരുന്ന ഈ അത്ഭുതസ്തംഭത്തെ 1586-ലാണ് ഇന്നത്തെ സ്ഥലത്തേയ്ക്കു മാററിയത്.

പള്ളിമുററത്തിന്റെ ഇരുവശത്തും ഉയൻകളിക്കുന്ന ജലധാരകളാണ് നമ്മെ പ്രത്യേകം ആകർഷിക്കുന്നത്. 45 അടി ഉയരമുള്ള ഈ ജലധാരായന്ത്രങ്ങൾ മഡേർണായാണ് നിർമ്മിച്ചത്. തരളാഭമായൊരു തണ്ണീർപ്പൂകയുടെ ഉടുപ്പണിഞ്ഞു ഉയരത്തിൽ നൃത്തംചെയ്യുന്ന ഈ ജലധാരകൾ മഡേർണ, 340 വർഷം മുമ്പെ നിർമ്മിച്ചപോലെതന്നെ ഇന്നും നിലകൊള്ളുന്നു.

**കൊട്ടാരത്തിലേയ്ക്കു്**

ഉപാങ്കണത്തിന്റെ വലതുവശത്തു മുകളിലായിട്ടാണ് വത്തിക്കാൻകൊട്ടാരത്തിലേയ്ക്കുള്ള പ്രവേശദ്വാരം. വെള്ളോട്ടുകൊണ്ടു നിർമ്മിച്ച കൂററൻ വാതിലുകൾ അടഞ്ഞുകിടക്കുന്ന ഈ പടിപ്പുരയ്ക്കപ്പുറം കത്തോലിക്കാപൌരോഹിത്യത്തിന്റെ ജീവനാഡിയായ വത്തിക്കാൻ കൊട്ടാരം, തലയുയർത്തി നില്ക്കുന്നു. വത്തിക്കാൻ നഗരത്തിലെ പ്രജകൾ മുഴുവനും പുരോഹിതവർഗ്ഗമാണെന്നു പറയേണ്ടതില്ലല്ലോ. അവരുടെ സംഖ്യ ഒരായിരത്തോളം വരും.

വത്തിക്കാൻകൊട്ടാരത്തിലേയ്ക്കു നമുക്കു പ്രവേശനമില്ല. നാം സെൻറ്പീററർപള്ളിയിലേയ്ക്കുതന്നെ തിരിയുക.

പള്ളിയുടെ പൂമുഖം ആസൂത്രണംചെയ്തതു് മഡേർണായാണ്. 158 വാര നീളവും 132 അടി ഉയരവുമുള്ള ഈ പൂമുഖത്തെ താങ്ങിനില്ക്കുന്ന എട്ടു കൂററൻസ്തംഭങ്ങളും പത്തു കുറിയ ചതുരസ്തംഭങ്ങളുമുണ്ടു്. ക്രിസ്തുദേവ

ൻേറയും, ജോൺ പുണ്യവാളൻേറയും, അപ്പോസ്തലന്മാരുടേയും 16 അടി ഉയരംവരുന്ന വെൺകൽപ്രതിമകൾ പൂമുഖത്തെ അലങ്കരിയ്ക്കുന്നു.

**വിശുദ്ധകവാടം**

പൂമുഖത്തിൽനിന്നു പള്ളിയുടെ അകത്തേക്ക് 5 പ്രവേശദ്വാരങ്ങളുണ്ട്. ഇവയിൽ ഏററവും വലത്തെ അററത്തുള്ളതാണ് 'വിശുദ്ധകവാടം.' നടുവിലത്തേത്ത് പെരുന്നാളാഘോഷാവസരങ്ങളിൽ മാത്രം തുറക്കപ്പെടുന്ന 'വൈദികകവാട'മാണ്.

ഇവിടെ ഉമ്മറപ്പടികളുടെ മുകളിൽ ചുമരിൽ കാണുന്ന കൊത്തുവേലച്ചിത്രങ്ങൾ 1439-ാമാണ്ടിന്നും 1445-ാമാണ്ടിന്നുമിടയ്ക്ക് ഫിലേരെ എന്ന കലാകാരൻ നിർവ്വഹിച്ചവയാണ്. അവയിൽ 'ക്രിസ്തുവും കന്യാമറിയവും' 'ക്രൂശിൽകിടക്കുന്ന സെൻറ് പീററർ,' 'സെൻറ്പോളിൻെറ ശിരച്ഛേദം' എന്നീ ചിത്രങ്ങൾ നമ്മെ പ്രത്യേകം ആകർഷിക്കുന്നു. പൂമുഖത്തിൻെറ മച്ചിൻെറ അടിഭാഗത്ത് 32 മാർപ്പാപ്പമാരുടെ കുമ്മായപ്രതിമകളും പതിച്ചുവെച്ചിരിക്കുന്നു.

**കലാവസ്തുക്കളും അലങ്കാരപാത്രങ്ങളും**

ഉള്ളിലേയ്ക്കു കടക്കുമ്പോൾ, മങ്ങിയ പ്രകാശത്തിൽ അനുഭവപ്പെടുന്ന അന്തർഭാഗത്തിൻെറ വ്യാപ്തിയും ഒരു വമ്പിച്ച പ്രതിധ്വനിയുടെ അന്ത്യതരംഗംപോലെ കരളിനെ കിക്കിളിപ്പെടുത്തുന്ന അന്തരീക്ഷവും നമ്മെ തെല്ലിട സ്തബ്ധരാക്കിത്തീർക്കുന്നു. ക്രമേണ ചുമരുകളിലും തൂണുകളിലും തട്ടുകളിലും കുടിയിരിക്കുന്ന രൂപങ്ങളും കലാകോലങ്ങളും ഒരു മൂകമർമ്മരം പൊഴിച്ചു നമ്മെ ഉണർത്തുന്നു. മ

തം കലയിൽ ഉറപ്പിക്കാനോ, അല്ല കല മതത്തിലുറപ്പിക്കാനോ, ഏതാണ് റോമക്കാർ ഉദ്ദേശിച്ചിരുന്നതെന്നു തീരുമാനിക്കാൻ കഴിയുന്നില്ല. സെൻറ്പീററർ പള്ളിയുടെ ഉള്ളിലെ ഓരോ ഇടനാഴിയിലും, മണ്ഡപത്തിലും ഉപമണ്ഡപത്തിലും, ചുമരിലും മൂലയിലും ഔചിത്യബോധത്തോടെ അടുക്കിവെച്ചിരിക്കുന്ന കലാവസ്തുക്കളുടേയും അലങ്കാരചിത്രങ്ങളുടേയും സ്മാരകചിഹ്നങ്ങളുടേയും വിസ്തരിച്ചൊരു പട്ടിക തയ്യാറാക്കിപ്പറഞ്ഞതുകൊണ്ട് അവ ഒന്നായും കൂട്ടമായും ഉൽപാദിപ്പിക്കുന്ന മായികസൌന്ദര്യത്തിൻെറ അവഗാഹതയുടെ ഒരേകദേശജ്ഞാനമെങ്കിലും ലഭിക്കുന്നില്ല. മൈക്കേൽ ആഞ്ജലോ, റഫേൽ ബർണീനി, ഫോൻടാനാ, കനോവാ, മദാർണോ, ബിയാഞ്ചി തുടങ്ങിയ വിശ്വകലാകാരന്മാരുടെ ആത്മാക്കളാണ് ആ അന്തരീക്ഷത്തിൽ സ്പന്ദിച്ചുകൊണ്ടിരിക്കുന്നത്.

സെൻറ്പീററർപള്ളിയുടെ അന്തർഭാഗത്തിൻെറ ആകെ വിസ്താരം 48,500 ചതുരശ്രയടിയാണ്. (ലണ്ടനിലെ സെൻറ് പാൾ പള്ളിക്ക് ഇതിൻെറ പകുതി വിസ്താരമെയുള്ളു. പാരീസ്സിലെ നോട്ടർഡാം പള്ളിക്ക് ഇതിൻെറ മൂന്നിലൊരംശവും.) മദ്ധ്യഭാഗത്തെ ഉയരം 92 അടിയാണ്. അവിടം മുതല്ക്കാണ് മഹാകുംഭകത്തിൻെറ ഉയരം ആരംഭിക്കുന്നത്.

**കുംഭകം**

സെൻറ്പീറററുടെ ശവക്കല്ലറയുടെ നേരെ മുകളിലാണ് ബൃഹത്തായ ഒരു ശിലാച്ഛത്രംപോലെ കുംഭകം വിടൎന്നുനില്ക്കുന്നത്. മൈക്കേൽ ആഞ്ജലോവിൻെറ ശില്പകലാവിജ്ഞാനത്തിൻെറയും കല്പനാവൈചിത്ര്യത്തിൻെറയും മകുടോദാഹരണമായി ഇതിനെ പരിഗണി

ക്കാം. ആഞ്ജലോ മിക്കവൊറും പൂർത്തിയാക്കിയ ഇതിന്റെ പണി, ഫോൻടാനാ, ഡെല്ലാ-പോർട്ട, എന്നീ രണ്ടു ശ്രേഷ്ഠശില്പികൾ 1589-ാമാണ്ടിൽ അററകുററങ്ങൾ തീർത്തവസാനിപ്പിച്ചു.

കുംഭകത്തിന്റെ ഉൾഭാഗത്തിന്റെ ഉയരം 405 അടിയാണു്. വീതി 138 അടിയും. അകത്തെ ചുമരുകൾ മുഴവനും വർണ്ണശിലകൾ കൊത്തിപ്പതിച്ച ചിത്രങ്ങൾ കൊണ്ടു് അലങ്കരിച്ചിരിക്കുന്നു. 'കാവ്-ഡി-ആപ്പിനോ' എന്ന കലാകാരന്റെ കരവേലകളാണു മുഴവനും. കുംഭകത്തിന്റെ മൂർദ്ധാവിൽ തൂങ്ങിക്കിടക്കുന്ന ക്രാററൻ ശരറാന്തലിന്റെ മുകൾവൃത്തത്തിൽ 'പിതാവായ ദൈവ'ത്തെ ചിത്രീകരിച്ചിരിക്കുന്നു. കുലച്ച വില്ലിന്റെ ആകൃതിയിൽ വളഞ്ഞുനില്ക്കുന്ന മുകളിലെ അരുച്ചുമരുമകളിൽ, ക്രിസ്തുദേവൻ, കന്യാമറിയം, ജോൺപുണ്യവാളൻ, അപ്പോസ്തലന്മാർ ഇവരുടെ രൂപങ്ങൾ കൊത്തിവെച്ചിട്ടുണ്ടു്. ഈ മേഖലയ്ക്കുതാഴെ നിർമ്മിച്ചുവെച്ചിരിക്കുന്ന പതിനാറു ജാലകങ്ങളിലൂടെ പ്രവേശിക്കുന്ന പകൽവെളിച്ചമാണു കുംഭകത്തിന്റെ അന്തർമണ്ഡലത്തിൽ ഒരലൌകിക പ്രതീതിയുളവാക്കിക്കൊണ്ടിരിക്കുന്നതു്.

ജാലകമേഖലയ്ക്കു താഴെ, പീററർ പുണ്യവാളന്റെ പൌരോഹിത്യപ്രാമുഖ്യം പ്രഖ്യാപിച്ചുകൊണ്ടുള്ള, സെൻറുമാത്യുവിന്റെ സുവിശേഷത്തിലെ ഒരു വാക്യം:-"അങ്ങുന്നു പീറററാണു്. ഈ പാറമേൽ ഞാൻ എന്റെ പള്ളി കെട്ടിയുയർത്തും."—ഒരാൾപ്പൊക്കം വരുന്ന അക്ഷരങ്ങളിൽ പകർത്തി കൊത്തിവെച്ചിരിക്കുന്നു. ഇതിന്റെ ചുററിലും, അണ്ഡാകൃതിയിലുള്ള കുമ്മായച്ചട്ടക്കൂടുകളിൽ നാലുസുവിശേഷകന്മാരുടെ രൂപങ്ങൾ കാണാം. ഇവരിൽ ല്യൂക്ക് പുണ്യവാളന്റെ കയ്യിലെ പേനയുടെ നീളം 7അടി

യാണെന്നു പറഞ്ഞാൽ ആ രൂപങ്ങളുടെ ആകെ വലിപ്പം ഏതാണ്ട് ഊഹിക്കാമല്ലൊ.

കുംഭകത്തിന്റെ ഉള്ളിൽ ചില തട്ടുകളും മട്ടുപ്പാവുകളുമുണ്ട്. അവിടെ കയറിനിന്നു നമുക്കു ഉള്ളിലേയും താഴത്തെയും കാഴ്ചകൾ നല്ലപോലെ കണ്ടാനന്ദിക്കാം.

കുംഭകത്തെ താങ്ങി നിൽക്കുന്ന നാലു കൂററൻസ്തംഭങ്ങളുണ്ട്. ഓരോ സ്തംഭത്തിന്റെയും ഉയരം 145 അടിയും ചുററളവ് 230 അടിയുമാണ്. ഈ ശിലാസ്തംഭങ്ങളിലെ കൊത്തുപ്പണികളും ചിത്രപ്പണികളും നിർവ്വഹിച്ചതു ബർണീനിയാണ്. പുണ്യവാളന്മാരുടെ 16 അടി ഉയരത്തിലുള്ള പ്രതിമകൾ സ്തംഭപാദങ്ങളെ ചേർന്നുനില്ക്കുന്നു.

കുംഭകത്തിന്റെ മുകളിലേയ്ക്കു കയറിപ്പോകാൻ, പിരിയാണിയുടെ ആകൃതിയിലുള്ള കോണികളും കൂടാതെ ഒരു 'ഇലക്ട്രിക് ലിഫ്ററു'മുണ്ട്. ലിഫ്ററിൽ കയറി മുകളിലേയ്ക്കു സവാരി ചെയ്യുന്നതിനേക്കാൾ ഞാൻ ഇഷ്ടപ്പെട്ടതു്, അല്പം ആയാസകരമാണെങ്കിലും കാൽനടയായി ആ കോണിപ്പടവുകൾ കയറാനാണ്. കുറെ പഴങ്ങളും വാങ്ങി കയ്യിൽ കരുതി 50 ലീറ പ്രവേശനഫീസും കൊടുത്തു ഞാൻ മുകളിലേയ്ക്കു കയറിത്തുടങ്ങി. മുകളിൽ പല പതനങ്ങളിലായി, വിശ്രമിക്കാനും ദൂരക്കാഴ്ചകൾ നോക്കി രസിക്കാനും ഉപയോഗപ്പെടുത്താവുന്ന വ്രാന്തകളുണ്ട്. 139 പടവുകൾ കയറി ഒന്നാമത്തെ തട്ടിലെത്തി. അവിടുന്നങ്ങോട്ട് ഇടുങ്ങിയതും നെറുകത്തനെയുള്ളവയുമായ കൊച്ചു പടവുകളാണ്. ഞെരുങ്ങിക്കൊണ്ടു കുഴഞ്ഞ കാലുകളുമായി ഒത്ത മുകളിലെ വ്രാന്തയിൽ–കുംഭകത്തിന്റെ മൂർദ്ധാവിൽ–എത്തി, അവിടുത്തെ മതിലിൽ പിടിച്ചുകൊണ്ടു താഴത്തെ ലോകത്തിലേയ്ക്കു് ഒന്നു നോക്കിയപ്പോൾ, റോമിന്റെ അഴകും പ്രതാപവും താ

ഴെ ഒരു പരവതാനിയിൽ പകൎത്തി നിവൎത്തിവെച്ചിരി ക്കയാണോ എന്നെനിക്കു തോന്നിപ്പോയി. റോമിന്നു സൗ ഭാഗ്യം വളൎത്തുന്ന പരശ്ശതം പള്ളിഗോപുരങ്ങളും, പ്രഭുമന്ദിരങ്ങളും, കളം വരഞ്ഞുവെച്ചപോലുള്ള വീഥിപരമ്പരകളും ഒതുങ്ങിയിണങ്ങിയ മങ്ങിയ ഒരു വൎണ്ണചിത്രത്തിന്റെ വിശാലമണ്ഡലം. അരികെ വളഞ്ഞും തിരിഞ്ഞും ഇഴഞ്ഞുപോകുന്ന ടൈബർപ്പുഴയുടെ രജതരേഖ. അകലെ റോമിനെ വലയംചെയ്യുന്ന മലകളുടെ നീലക്കോലങ്ങൾ. അവയ്ക്കിടയിൽ മത്തനും കമ്പളങ്ങളും കായ്ച്ചുനില്ക്കുന്ന പച്ചക്കറിത്തോപ്പുപോലെ തോന്നുന്ന നഗരവും. ഒരു നേൎത്ത ധൂളീപടലത്തിന്റെ ആവരണം പരന്ന അന്തരീക്ഷത്തിലൂടെ കാണുന്ന റോമാനഗരി വിശേഷിച്ചും അത്യാകൎഷകമാണ്. വത്തിക്കാൻ അരമനയും, മാൎപ്പാപ്പയുടെ സ്വകാൎയ്യപ്പൂന്തോപ്പുകളും മററും അടുത്തു കാണണമെങ്കിൽ, കുംഭകത്തിന്റെ മുകൾത്തട്ടിൽതന്നെ കയറിനില്ക്കണം. ഒരു മണിക്കൂറുനേരം മുകൾത്തട്ടിന്റെ ചുററിലും നടന്നു കാഴ്ചകൾ കണ്ടാനന്ദിച്ചു, ഞാൻ വീണ്ടും താഴെയിറങ്ങി പള്ളിയുടെ ഉള്ളിലെ കാഴ്ചകൾ കണ്ടുതീൎക്കുവാൻതന്നെ തീരുമാനിച്ചു.

സെൻറ് പീററരുടെ ശവക്കല്ലറയ്ക്കു സമീപംതന്നെ ഞാൻ വീണ്ടും വന്നെത്തി. (ശവക്കല്ലറ കിടക്കുന്നതു ഭൂമിക്കടിയിലുള്ള നിലയിലാണ്. മാൎപ്പാപ്പമാരുടെ ശവമണ്ഡപങ്ങളും അതിന്നടുത്തുതന്നെയാണ്.)ശവക്കല്ലറയുടെ നേരെ മുകളിലെ മണ്ഡപമാണ 'മാൎപ്പാപ്പയുടെ പീഠം.' ഈ മണ്ഡപത്തിൽവെച്ചു കുർബാന നടത്താൻ മാൎപ്പാപ്പയ്ക്കുമാത്രമേ അധികാരമുള്ളു. മഡേർണോ നിൎമ്മിച്ച 'കുമ്പസാരക്കള'മാണ്, മാൎപ്പാപ്പാപീഠത്തിന്റെ തൊട്ടുമുമ്പിലുള്ളത്. അതിന്റെ ചുററിലുമായി, സ്വൎണ്ണം പൂശിയ 89 ഓട്ടുവിളക്കുകൾ സ്ഥാപിച്ചിരിക്കുന്നു. ഈ കുമ്പ

സാരമുറിതന്നെയാണ്, അടിയിലെ വിശുദ്ധ ശവക്കല്ലറകളിലേയ്ക്കുള്ള പ്രവേശനദ്വാരവും. ഓട്ടുകൊണ്ടുവാർത്തതും, പിരിയാണിയുടെ ആകൃതിയിലുള്ളതുമായ 95 അടി ഉയരമുള്ള നാലു കാലുകളിൽ മനോഹരമായ ഒരു പട്ടുമേലാപ്പ് മാർപ്പാപ്പയുടെ പീഠത്തിന്റെ മുകളിൽ വിടർന്നു നില്ക്കുന്നു. 1633-ൽ, ബർണീനിയാണ് ഈ വിതാനമണ്ഡപം നിർമ്മിച്ചത്.

ചുമരുകളിലെ ചിത്രങ്ങളെയും പ്രതിമകളേയും മുഴുവനും നോക്കിപ്പഠിക്കുവാൻ ദിവസങ്ങൾതന്നെ വേണ്ടിവരും. ക്രിസ്തീയവേദചരിത്രത്തിലെ സകല പുണ്യവാളന്മാരേയും പരിശുദ്ധാത്മാക്കളെയും, പല വേഷത്തിലും ഭാവത്തിലും പല കൈകളും ആവർത്തിച്ചാവർത്തിച്ച്, കല്ലിലും കുമ്മായത്തിലും ചായത്തിലും അവിടെ കുടിയിരുത്തിയിട്ടുണ്ട്. വൈദികസ്മാരകചിഹ്നങ്ങൾക്കു കണക്കില്ല. സെൻറ് പീററർ ഉപയോഗിച്ചിരുന്ന, ആനക്കൊമ്പു കൊത്തിപ്പതിച്ച ഒരു മരക്കസേരയും, പുരാതന ജറുസലത്തിലെ അമ്പലത്തിലെ ഒരു കൽത്തൂണും അവയുടെ കൂട്ടത്തിൽ കാണാം.

സെൻറ് പീറററെ സംബന്ധിച്ച എല്ലാ സ്മാരകവസ്തുക്കളും, വേദപരമായ നാനാതരം പുണ്യാവശിഷ്ടങ്ങളും ചിത്രകാരന്മാരുടെ ഒറിജിനൽ ചിത്രങ്ങളും സൂക്ഷിച്ചുവെച്ചിരിക്കുന്നതു് വത്തിക്കാൻ കാഴ്ചബംഗ്ലാവിലാണ്. സെൻറ് പീററർ പള്ളിയുടെയും വത്തിക്കാൻ അരമനയുടേയും ഇടയ്ക്കാണ് ഈ ഗംഭീരമായ മ്യൂസിയം. 1925-ൽ മാർപ്പാപ്പ പ്യൂസ് പത്താമന്റെ കാലത്താണ് ഈ വിശ്വവിഖ്യാതമായ വൈദികകലാനിക്ഷേപം പൊതുജനങ്ങൾക്കുവേണ്ടി തുറന്നുകൊടുത്തതു്.

വത്തിക്കാന്റെ അന്തരീക്ഷത്തിൽ നിന്നു പുറത്തു

കടന്നപ്പോൾ ഞാൻ ആലോചിച്ചു, മതത്തിന്റെ പേരിൽ ഇത്തരം ആർഭാടങ്ങളും ധനവ്യയവും ന്യായീകരിക്കാമോ എന്ന്. ക്രിസ്തുദേവൻ പാവപ്പെട്ട ഒരു കർഷകന്റെ വേഷത്തിൽ, മാർപ്പാപ്പയുടെ മുമ്പിൽ വന്നു വത്തിക്കാനിലെ രാജകീയസുഖഭോഗങ്ങളേയും ആർഭാടജീവിതത്തെയും അധിക്ഷേപിക്കുന്ന ഒരു രംഗം, മേറി കോറലിയുടെ ഒരു നോവലിൽ വായിച്ചതു് എന്റെ സ്മരണയിൽ വന്നു. ഇററലി ദാരിദ്ര്യത്തിലും അർദ്ധപ്പട്ടിണിയിലും മുഴുകിക്കഴിയുമ്പോൾ റോമിന്റെ നടുവിൽ ഭദ്രമായി നിലനിന്നുവരുന്ന ഈ ഗന്ധർവ്വലോകത്തെ അസൂയയോടും, ചിലപ്പോൾ അവജ്ഞയോടുംകൂടിയാണ് പുതിയ തലമുറക്കാർ വീക്ഷിക്കുന്നതു്. മെല്ലെ മെല്ലെ കമ്മ്യൂണിസത്തിലേയ്ക്കു വഴുതുന്ന ഇററലിക്കാർക്ക് മതത്തിന്റെ പേരിൽ കെട്ടിപ്പടുത്ത ഈ മായാലോകത്തെ എത്രകാലം പൊറുപ്പിക്കാൻ സാധിക്കുമെന്നു കണ്ടുതന്നെ അറിയണം. ഒരു കാര്യം വ്യക്തമാണ്. വത്തിക്കാന്റെ ശക്തി റോമിലല്ല പുറംരാജ്യങ്ങളിലാണ്. വത്തിക്കാന്റെ വരുമാനവും പുറംരാജ്യങ്ങളിൽനിന്നാണ്. വത്തിക്കാന്റെ സമ്പത്തിന്നു കണക്കില്ല. കമ്മ്യൂണിസം ആ കെട്ടിക്കിടക്കുന്ന സമ്പത്തിന്റെ നേർക്ക് കണ്ണുവെച്ചിട്ടുണ്ട്. വൈദികന്മാരുടെ സുഖജീവിതത്തേയും വത്തിക്കാനിലെ സമ്പൽപ്രമത്തതയേയും മതത്തിന്റെപേരിൽ നടത്തിവരുന്ന ചൂഷണങ്ങളേയും വളർത്തിക്കൊണ്ടുവരുന്ന അന്ധവിശ്വാസങ്ങളേയും മനുഷ്യപുരോഗതിയുടെപേരിൽ അധിക്ഷേപിച്ചുകൊണ്ടുള്ള ഗ്രന്ഥങ്ങളും ലഘുലേഖകളും കമ്മ്യൂണിസ്ററുകാർ ധാരാളം ഇറക്കിവിടുന്നുണ്ട്.

വൈദികന്മാരുടെ ഘോഷയാത്രകളുടെ നേർക്ക് അവർ കൂക്കിവിളിച്ചു കല്ലേറു നടത്തുന്നതു് ഒരു പതിവാക്കി

ത്തീർത്തിരിക്കയാണ്. വത്തിക്കാനും സിൽബന്തികളും മതത്തിൻെറപേരിൽ എന്തൊക്കെ അസംബന്ധങ്ങൾ കാണിച്ചാലും മനുഷ്യപുരോഗതിയ്ക്കു വിലങ്ങടിച്ചുനില്ക്കുന്ന ഒരു യാഥാസ്ഥിതികവർഗ്ഗമായി അവർ അധിക്ഷേപിക്കപ്പെട്ടാലും, ഒരു പരമാർത്ഥം നമുക്കു വിസ്മരിക്കാവുന്നതല്ല. കലാപത്തിൻെറ കളരികളിലേയ്ക്കു കുതിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ ലോകത്തിൽ സമാധാനത്തിനുവേണ്ടി നിലകൊള്ളുന്ന ഒരു വമ്പിച്ച സംഘടിതശക്തിയാണ് മാർപ്പാപ്പയുടെ പ്രജകൾ.



# കലാകേദാരമായ ഫ്ലോറൻസിൽ

ഏപ്രിൽമാസത്തിലെ ഒരു മദ്ധ്യാഹ്നത്തിൽ കമനീയമായ റോമാനഗരിയോടു യാത്രപറഞ്ഞു ഞാൻ ഫ്ളോറൻസിലേയ്ക്കു തീവണ്ടി കയറി.

ഒരു മൂന്നാംക്ലാസ് കമ്പാർട്ടുമെൻറിലാണു ഞാൻ കയറിയിരുന്നതു്. ഇററാലിയൻ റെയിൽവേകളിലെ മൂന്നാംതരം മുറികൾ മനോഹരമായ കുഷ്യൻ പരവതാനികൊണ്ടു പൊതിഞ്ഞ ഇരിപ്പിടങ്ങളും, കണ്ണാടി ജാലകങ്ങളും, വായു ചൂടുപിടിപ്പിക്കുന്നതിനുള്ള നവീനമായ വൈദ്യുതോപകരണങ്ങളും മററും അടങ്ങിയതാണു്. പുകവലിക്കാൻ സൌകര്യമുള്ള മുറികൾ ഇടകലർന്നുണ്ടായിരിക്കും. യാത്രക്കാരുടെ സൌകര്യങ്ങൾ അന്വേഷിക്കുന്നതിന്നും അവർക്കിറങ്ങേണ്ടുന്ന സ്ഥലങ്ങൾ മുൻകൂട്ടി ചോദിച്ചു മനസ്സിലാക്കി ഉദ്ദിഷ്ടസ്ഥലത്തിന്നടുത്ത മുമ്പിലത്തെ സ്റ്റേഷനിലെത്തുമ്പോൾ അവരെ ഓമ്മപ്പെടുത്തുന്നതിന്നും തയ്യാറായി നില്ക്കുന്ന കണ്ടക്ടരും ഓരോ മുറിയിലും ഉണ്ടായിരിക്കും.

എൻെറ മുറിയിലെ യാത്രക്കാരിൽ ഭൂരിപക്ഷവും ഗ്രാമീണരായിരുന്നു. കച്ചവടാവശ്യാത്ഥം റോമിൽപോയി മടങ്ങുന്നവർ; കാഷ്ഠികോല്പന്നങ്ങൾ വിററു, ലീറാനോട്ടുകളുടെ പഴയൻകെട്ടുകളുമായി, തിരിച്ചുപോകുന്ന ധനികരായ നാട്ടുംപുറക്കാർ; ഇവർക്കുപുറമെ വിശുദ്ധറോമാനഗരിയിലെ പള്ളികളിൽ തീത്ഥയാത്ര കഴിച്ചു സംതൃപ്തിയോടെ വിദൂരഗ്രാമങ്ങളിലേയ്ക്കു മടങ്ങുന്ന ഒരു സംഘം ഗ്രാമീണരും ഉണ്ടായിരുന്നു. വർണ്ണപ്പകിട്ടുള്ള പട്ടു

മാൽ ശിരസ്സിൽ കെട്ടിയ നാടൻപെണ്ണുങ്ങളും, മരമുട്ടി പോലത്തെ പരുക്കൻബൂട്ട്സ് കാലിൽ താങ്ങി, കഴുത്തിൽ കെട്ടിയ ടൈയ്ക്കു മുകളിൽ കടുത്ത വർണ്ണം കലന്ന മഫ്ളർ ചുററി, പൈപ്പു പുകച്ചുകൊണ്ടിരിക്കുന്ന പുരുഷന്മാരും, മലർച്ചെണ്ടുകൾ കയ്യിൽ പിടിച്ചിരിക്കുന്ന കൊച്ചുബാലന്മാരും ഇടകലന്ന്, നിറവും സൌരഭ്യവും, ഉന്മേഷവും സാഹോദര്യവും അലതല്ലുന്ന ഒരന്തരീക്ഷമായിരുന്നു വണ്ടിക്കകത്ത്.

ജാലകത്തിലൂടെ പുറത്തേയ്ക്കു നോക്കുമ്പോൾ കാണുന്നതു തുറന്നുകിടക്കുന്ന ഇററാലിയൻ നാട്ടുംപുറങ്ങളാണ്. പച്ചപ്പുല്ലുകൾ കിളന്നുവരുന്ന മൈതാനമേട്ടുകളും പട്ടുകുടപോലുള്ള പൈൻമരങ്ങളും, സൈപ്രസ്സ് മരങ്ങളുംകൊണ്ട് അരു തുന്നിപ്പിടിപ്പിച്ച മുണ്ടൻകുന്നുകളും ഒലീവ് മരത്തോപ്പുകളും മാറി മാറി പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. ഒഴിവുകളിലെല്ലാം ചന്തമുള്ള മുന്തിരിപ്പന്തലുകൾ പൊന്തിവരുന്നുണ്ട്. കൃഷിക്കാർ പാടങ്ങളിൽ കുതിരകളെക്കൊണ്ട് ഉഴുതുന്നു. വണ്ടി കടന്നുപോകുമ്പോൾ അവർ ഞങ്ങളുടെ നേക്ക് ഉറുമാലുകൾ വീശി അകാരണമായൊരാഹ്ലാദം പ്രകടിപ്പിച്ചുകൊണ്ടിരുന്നു.

ആ ഗ്രാമീണരംഗത്തിൻെറ വിദൂരമായ പശ്ചാത്തലത്തിൽ നീലമലകൾ തലയുയത്തി നിന്നിരുന്നു. ആ മലകളുടെ മൂർദ്ധാവിലും ചുമലിലും കനത്ത ഹിമപടലം മാഞ്ഞുപോകാതെ കിടന്നിരുന്നു. പോക്കുവെയിലിൻെറ സ്പശത്തിൽ ആ പാടുകൾ നേരിയ പാടലവർണ്ണം കലന്നു പ്രകാശിക്കുന്നുണ്ടായിരുന്നു. മലഞ്ചെരുവുകളിലും അങ്ങനെ ചില ഇളംചുകപ്പുപുള്ളികൾ തെളിഞ്ഞുനില്ക്കുന്നതു കാണാനുണ്ട്. അവ; അസ്തമയസൂര്യൻെറ കിരണങ്ങൾ പ്രതിബിംബിക്കുന്ന ഹിമാവരണങ്ങളല്ലാ: റോസ്‌വർണ്ണത്തിൽ ചായംപൂശിയ ഗ്രാമീണഗൃഹങ്ങളാണ്.

മലഞ്ചെരിവുകൾ ചുററിവളഞ്ഞും, കാട്ടാറുകൾക്കു മീതെ മരപ്പാലങ്ങൾ കയറിയും, കൂടെക്കൂടെ ചെറുതുരങ്കങ്ങൾ കടന്നും, പൈൻമരക്കാടുകളും പച്ചക്കറിത്തോട്ടകളും, കോതമ്പുപാടങ്ങളും, മൊട്ടക്കുന്നുകളും, പിന്നിട്ട് ടൈബർനദിയുടെ കര പിടിച്ചുകൊണ്ടാണ് വണ്ടി നിരങ്ങിയിരുന്നതു്. ഇളംതണുപ്പുള്ള ശാന്തമായ സായാഹ്നത്തിൽ ഇടക്കിടെ കൂകിവിളിച്ചുകൊണ്ട് ഒരു പ്രേതം പോലെയാണ് ആ പുകവണ്ടി പൊയ്ക്കൊണ്ടിരുന്നതു്.

വയലിൽ വേലചെയ്യുന്ന കൃഷിക്കാരെ ധാരാളം കണ്ടുതുടങ്ങി. കൂടെ തടിയൻ കുതിരകളേയും. ആ ഗ്രാമീണർ, തങ്ങളുടെ കുതിരകളെപ്പോലെത്തന്നെ നല്ല ആരോഗ്യമുള്ളവരാണ്. പട്ടിണിയും ദാരിദ്ര്യവും ആ നാട്ടുംപുറങ്ങളിൽ കാണുന്നില്ല.—അവയെല്ലാം ഇററലിയിലെ നഗരങ്ങളിലാണ് അടിഞ്ഞുകൂടിയിരിക്കുന്നതു് എന്നു തോന്നും.

ഇന്ത്യയിലെ നാടൻകൃഷിക്കാരനോ? പാവപോലെ നീങ്ങുന്ന മെലിഞ്ഞകാളയുടെ പിറകിൽ ഇഴഞ്ഞുവരുന്ന ആ എല്ലുന്തിയ നഗ്നദേഹം കാണുന്ന മാത്രയിൽ ആ പട്ടിണിപ്രേതം ഇന്ത്യയുടെ ഒരു പാരമ്പര്യചിഹ്നമായിപ്പോയല്ലോ എന്ന വേദനയാണു നമ്മിലങ്കുരിക്കുന്നതു്.

പക്ഷെ കഴിഞ്ഞ മഹായുദ്ധം സുഖിയരും സംതൃപ്തരുമായ ഇററാലിയൻ കർഷകരുടെ ജീവിതത്തെ കശക്കിക്കളഞ്ഞിട്ടുണ്ട്. ഐക്യകക്ഷികൾ ഇററാലിയൻഗ്രാമങ്ങളെ ബോംബിട്ടു തകർത്തു: ധാന്യവയലുകൾ തീബോംബെറിഞ്ഞു കരിച്ചുകളഞ്ഞു. ഇംഗ്ലീഷുകാർ ചെയ്ത ആ കെടുതികളെ ഇററാലിയൻ കൃഷിക്കാർ ഒരിക്കലും മറക്കുകയില്ല.

. എൻെറ സഹയാത്രക്കാരായ ഇററലിക്കാർ എന്നെ

സ്നേഹത്തോടും കൌതുകത്തോടുംകൂടി നോക്കിക്കൊണ്ടിരുന്നു. ഇന്ത്യക്കാരനാണെന്ന് അവക്ക് മനസ്സിലായി. വർണ്ണപരമായി യാതൊരു 'അസ്കൃത'യും അവരിൽ കണ്ടില്ല. നേരെമറിച്ച് എന്നോടു കൂടുതൽ അടുക്കുവാനും സംസാരിക്കുവാനും അവർ ആഗ്രഹം പ്രദർശിപ്പിക്കുന്നതുപോലെ തോന്നി.

അവരുടെയിടയിൽനിന്നു കുറച്ച് ഇംഗ്ലീഷുവാക്കുകളും അറിയാവുന്ന ഒരു മാന്യൻ എൻെറ അടുക്കൽ വന്നിരുന്നു. കുറച്ച് ഇററാലിയൻ വാക്കുകൾ എനിക്കും അറിയാമായിരുന്നു. ഞങ്ങളിരുവക്കും ഒരുപോലെ വശമുള്ളതു് ആംഗ്ലഭാഷ മാത്രമായിരുന്നു. അങ്ങനെ ഞങ്ങൾ സംഭാഷണം തുടങ്ങി.

ഇംഗ്ലീഷുകാരെ ഇന്ത്യയിൽനിന്ന് ആട്ടി ഓടിക്കാൻ സാധിച്ചതിൽ ആ കഷകൻ ഇന്ത്യക്കാരെ അഭിനന്ദിച്ചു. ജാലകത്തിലൂടെ പുറത്തെ വയലിലേയ്ക്കു നോക്കി, അവിടെ ഒരു സ്ഥലത്തേയ്ക്കു ചൂണ്ടിക്കാണിച്ചുകൊണ്ട് അയാളെന്നോടു ചോദിച്ചു: "അതെന്താണെന്നറിയാമോ?"

"അതു വെള്ളംവററിയ ഒരു കുളമല്ലേ?—അല്ലെങ്കിൽ വല്ല ചരിത്രസ്മാരകങ്ങളുമായിരിക്കാം," ഞാൻ പറഞ്ഞു. "അതൊന്നുമല്ല," ആ ഗ്രാമീണൻെറ ഭാവംപകന്നു, "ഇംഗ്ലീഷുനായ്ക്കൾ ഇട്ട ബോംബിൻെറ കുഴികളാണ്. ഗ്രാമങ്ങളെ നശിപ്പിക്കാൻ അവക്ക് കഴിഞ്ഞു. പക്ഷേ, ഇററാലിയൻ പ്രകൃതിയെ വഞ്ചിക്കാനോ നശിപ്പിക്കാനോ അവക്ക് കഴിയുകയില്ല. നോക്കൂ, ആ ബോംബുകുഴിക്കുമീതെ, മനോഹരമായ നീലപ്പൂക്കൾ തലയുയത്തി നില്ക്കുന്ന കാഴ്ച!"

അയാൾ എഴുന്നേററ്, മുകൾത്തട്ടിൽ വെച്ചിരുന്ന ഒരു കൊട്ട എടുത്തു തുറന്ന് അതിൽനിന്ന് ഒരു വീഞ്ഞു

കുപ്പി പുറത്തെടുത്തു, കുറെ 'വെളുത്ത വീഞ്ഞു' ഒരു ഗ്ലാസ്സിലേയ്ക്കു പകൎന്ന് എനിയ്ക്കു സല്ക്കരിച്ചു......

രാത്രി $7\frac{1}{2}$ മണിയ്ക്കു ഞങ്ങൾ ഫ്ളോറൻസിൽ എത്തിച്ചേൎന്നു. അതിമനോഹരമായ ഒരു പുത്തൻ റെയിൽവേസ്റ്റേഷനാണ് 'ഫിരൻസെ സ്റ്റേറസിയോണെ.'

'ഫ്ളോറൻസ്' എന്നതു് ഇംഗ്ലീഷുകാർ വിളിച്ചുവരുന്ന പേരാണ്. ഇററാലിയൻ ഭാഷയിൽ ആ സ്ഥലം 'ഫ്ളോറൻസ്' അല്ലാ, 'ഫിരൻസെ' ആണ്.

എന്റെ പെട്ടിസ്സാമാനങ്ങൾ പതിവുപോലെ സ്റ്റേഷനിലെ ക്ലോക്ക്റൂമിൽ 'ഡെപ്പോസിററ്' ചെയ്തു. താമസത്തിന്നു നല്ലൊരിടത്തരം ഹോട്ടൽ അന്വേഷിയ്ക്കാൻ ഞാൻ നഗരത്തിൽ ചുററിനടന്നു. 'വിയാ റോൻഡിനെല്ലി' തെരുവിൽ 'പെൻസിയോണെ സ്റ്റാഗി' എന്നൊരു ഹോട്ടൽ എന്റെ ഒരമേരിയ്ക്കൻ സുഹൃത്തു നിർദ്ദേശിച്ചുതന്നിരുന്നതു് എന്റെ ഓൎമ്മയിലുണ്ടായിരുന്നു. ആ തെരുവു് അന്വേഷിച്ചു ഞാൻ നടന്നു. ഒടുവിൽ ആ തെരുവും ഹോട്ടലും കണ്ടെത്തി. അവിടെ കയറി അന്വേഷിച്ചപ്പോൾ 'തീരെ ഒഴിവില്ലാ' എന്നാണ് ആദ്യം മറുപടി കിട്ടിയതു്. ഫ്ളോറൻസിൽ ഉത്സവക്കാലമായിരുന്നു. അമേരിക്കയിൽനിന്നു കണക്കില്ലാതെ സന്ദർശകന്മാർ വന്നു, ഫ്ളോറൻസിലെ ഹോട്ടലുകൾ മുഴുവനും കൈവശപ്പെടുത്തിയിരുന്നു.

ഞാൻ ഇന്ത്യക്കാരനാണെന്നു മനസ്സിലായപ്പോൾ, ഹോട്ടലുടമസ്ഥ ഒരു പുനരാലോചന നടത്തി. ഇന്ത്യൻ അതിഥികൾ അപൂൎവ്വമായേ അവിടെ വന്നുചേരാറുള്ളു. ഒരിന്ത്യക്കാരനെ അതിഥിയായിക്കിട്ടിയാൽ, പിന്നെ അയാളുടെ ശുപാർശിപ്രകാരം, ഫ്ളോറൻസ് സന്ദർശിക്കുന്ന മററു് ഇന്ത്യക്കാരും അതേ ഹോട്ടൽ അന്വേഷിച്ചു

ചെല്ലുന്ന പതിവുണ്ടാകുമല്ലോ എന്ന ഒരു വിശ്വാസവും ആ ഹോട്ടൽക്കാരിയിൽ ഉളവായിട്ടുണ്ടായിരിക്കണം. എങ്ങനെയായാലും, മററാൎക്കോവേണ്ടി റിസർവ്വ്ചെയ്തുവെച്ച ഒരു മുറി രണ്ടു ദിവസത്തെ താമസത്തിന്നു് അവരെനിക്കു തന്നു.

ഇററാലിയൻ മട്ടിലുള്ള ഒരത്താഴവും കഴിച്ചു ഞാൻ നേരത്തെ കിടന്നുറങ്ങി.

പിറേറന്നു രാവിലെ ഞാൻ ഫ്ളോറൻസ്നഗരവും പരിസരവും ചുററിക്കാണുവാൻ കാൽനടയായി പുറപ്പെട്ടു.

ആർണി നദിയാൽ ചുററപ്പെട്ട 'ഫ്ളോറൻസ്' അതിപുരാതനമായ ഒരു നഗരമാണ്. ക്രിസ്ത്വാബ്ദത്തിന്നു മുമ്പ് 200-ാമാണ്ടിൽ 'എട്രൂസ്കൻ ഫിയെസോൾ' വർഗ്ഗക്കാരുടെ ഒരു കുടിപാർപ്പു പട്ടണമായിരുന്നു അതെന്നു ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. ഇററാലിയൻചരിത്രം പല കാലഘട്ടങ്ങളിലും ഫ്ളോറൻസിനോടു കെട്ടുപിണഞ്ഞാണു കിടക്കുന്നതു്. രാജവാഴ്ചയുടേയും പ്രഭുകുടുംബവാഴ്ചകളുടേയും, മാർപ്പാപ്പമാരുടെ മതാധിഷ്ഠിതഭരണകൂടങ്ങളുടേയും കളരിയായി മാറിക്കൊണ്ടിരുന്ന ഒരത്ഭുതനഗരമാണിതു്. ജർമ്മൻകാരും, ആസ്റ്റ്രിയക്കാരും, ഫ്രഞ്ചുകാരും ഈ നഗരം പിടിച്ചടക്കി ഭരണം നടത്തിയിട്ടുണ്ട്— ഇവിടെ അധികാരം പിടിച്ചുപററാൻ കിരീടവും കുരിശും അനേകം തവണ രക്തപങ്കിലമായ സമരം നടത്തുകയുണ്ടായിട്ടുണ്ട്. അക്രമികളായ ഹൂണർ കയ്യേറി, വെറും നേരമ്പോക്കിന്നുവേണ്ടി, ഈ മഹത്തായ കലാക്ഷേത്രത്തെ ചുട്ടെരിച്ചുകളഞ്ഞിട്ടുണ്ട്. എന്നാൽ തീയിലൂടെയും ചോരയിലൂടെയും ഇഴഞ്ഞുപോന്ന ആ ചരിത്രമല്ല ഒരു വിദേശീയസന്ദർശകനെ ഇന്നു് ഇവിടേക്കാകർഷിക്കു

ന്നതു്. ഇററലിയിലെ കലാപരമായ നവോത്ഥാനത്തിന്റെ കേദാരമാണു് ഫ്ളോറൻസ്. ശാസ്ത്രത്തിന്റെ പുത്തൻകവാടം കണ്ടെത്തിയതു്, ഇവിടെവെച്ചാണു്.

സാഹിത്യത്തിന്റെ പാശ്ചാത്യാചാര്യവര്യനായ ഡാൻറെറയുടെ ഭൗതികാവശിഷ്ടങ്ങൾ വിശ്രമിക്കുന്നതു് ഫ്ളോറൻസിലാണു്. ആകാശത്തിലെ ഗോളങ്ങളുമായി സമ്പർക്കം സമ്പാദിച്ച ആദ്യശാസ്ത്രജ്ഞൻ ഗലീലിയോ ഗലീലിയും വിശ്രമിക്കുന്നതു് ഫ്ളോറൻസിലെ 'സാന്താ ക്രോച്ചെ' പള്ളിയിലാണു്. കലയെ ശിലയിലുറപ്പിച്ച അത്ഭുതമനുഷ്യൻ മൈക്കേൽ ആഞ്ജലൊ, ജനിച്ചതും മരിച്ചതും ഫ്ളോറൻസിൽവെച്ചാണു്. ജീവിതസ്വപ്നങ്ങളെ ചായത്തിന്റെ രഹസ്യത്തിൽ അനശ്വരമാക്കി കാഴ്ചവെച്ച ലിയോനാർഡോ ഡാവിഞ്ചിയും, ഫ്ളോറൻസിന്റെ അരുമസന്താനമാണു്.

ഫ്ളോറൻസിലെ ഓരോ തെരുവുമൂലയുടേയും പിറകിൽ പഴയ ശതാബ്ദങ്ങളുടെ ചരിത്രം പററിപ്പിടിച്ചു കിടക്കുന്നുണ്ടു്. ഇന്നിവിടെക്കാണുന്ന ഓരോ പഴയ ഗൃഹത്തിനും അതീതശതാബ്ദങ്ങളുടെ ആത്മാവിനെ പ്രതിനിധീകരിക്കുന്ന മഹാത്മാക്കളുടെ ജീവിതത്തെ സ്പർശിക്കുന്ന എന്തെങ്കിലുമൊന്നു കാഴ്ചവെയ്ക്കാനുണ്ടായിരിക്കും.

ആധുനികമാതൃകകളിലുള്ള കെട്ടിടങ്ങൾ നിറഞ്ഞ ഒരു പുതുനഗരമാണെന്നു പ്രഥമദൃഷ്ടിയിൽ തോന്നുമെങ്കിലും, ശ്രദ്ധയോടെ പരിശോധിച്ചാൽ അവയെല്ലാം പരിഷ്കാരത്തിന്റെ വെറുമൊരു പുറംതേപ്പു മാത്രമാണെന്നു മനസ്സിലാകും. തിളങ്ങുന്ന സ്ഫടികകവാടങ്ങളോടെ തെരുവിലേയ്ക്കു തള്ളിനില്ക്കുന്ന കടയുടെ പിറകിൽ, പതിമൂന്നാം നൂററാണ്ടിലെ പ്രഭുകൊട്ടാരത്തിന്റെ ദ്രവിച്ച ഭിത്തികൾ എത്തിനോക്കുന്നുണ്ടാകും. നഗരത്തിലെ

'പിയാസാ ദെൽ ദുവോമോ' എന്ന കേന്ദ്രത്തിൽ ഒരു പഴയ വീട്ടിന്റെ ചുമരിൽ ഒരു ശിലാഖണ്ഡത്തിൽ, മഹാകവി ദാന്തെ ഫ്ളോറൻസ് കത്തീഡ്രലിന്റെ നിർമ്മാണം നോക്കിക്കൊണ്ടു കുത്തിയിരിക്കാറുണ്ടായിരുന്ന സ്ഥലമാണതെന്നു രേഖപ്പെടുത്തിവെച്ചതായി കാണാം. അതിന്റെ തൊട്ടു വലതുഭാഗത്താണു് മഹാകവിയുടെ ഗൃഹം, 'വിയാ–ഘി–ബല്ലനി' വീഥിയിൽ മൈക്കേൽ ആഞ്ജലോവിന്റെ ജന്മഗൃഹവും, 'ബോർഗോ അല്ലാഗ്രേി' യിൽ ഘിബത്തി എന്ന പ്രതിമാശില്പിയുടെ സ്റ്റുഡിയോവും നഗരത്തിന്റെ ബഹളത്തിന്നിടയിൽ മറഞ്ഞു കിടക്കുന്നു.

'സെൻറ് മാർക്ക്' കോൺവെൻറിൽനിന്നു, സവോനറോലാ എന്ന യതിവര്യനെ, അന്നത്തെ മുനിസ്സിപ്പൽ ഭടന്മാർ ബലാൽക്കാരേണ പിടിച്ചുവലിച്ചിഴച്ചുകൊണ്ടുപോയ ആ പഴയ വീഥിയും ഇന്നവിടെയുണ്ടു്. മതത്തിന്റെപേരിൽ ആ മഹാത്മാവിനെ ഒടുവിൽ അവർ ജീവനോടെ ദഹിപ്പിച്ചുകളഞ്ഞു. സവോനറോലയെ ചുട്ടുകളഞ്ഞ സ്ഥലം, ഇന്നു പ്രതിമകളുടെ പ്രദർശനരംഗമായി മാറിയിരിക്കുന്ന 'ലോഗ്ഗ്യാഡെല്ലാ സീനോറിയാ' എന്ന അങ്കണത്തിന്റെ ഒരു ഭാഗത്താണു്. 'വിയാഡെല്ലാ സ്റ്റുഡിയോ' തെരുവിലുള്ള അന്തോണിയോ പുണ്യവാളന്റെ കുടിലും നമ്മെ ആകർഷിക്കുന്നു.

ഫ്ളോറൻസ് നഗരത്തിന്റെ പഴയ കലാപരമായ നിർമ്മാണത്തിൽ സഹായിച്ചവരുടെ കൂട്ടത്തിൽ 'അർനോൾഫോഡി കാമ്പിയോ' എന്ന ശില്പിയുടെ നാമധേയം ഉയർന്നുനില്ക്കുന്നു. ഫ്ളോറൻസിലെ പ്രധാന ദൃശ്യങ്ങളിലൊന്നായ ഭദ്രാസനപ്പള്ളിയുടെ 'ഡുവോമോ' (കുംഭകം)വിന്റെ പണി തുടങ്ങിവെച്ചതു് കാമ്പിയാണു്. മ

ററൊരു പ്രധാന കെട്ടിടമായ വെച്ചിയോ കൊട്ടാരവും കാമ്പിതന്നെയാണു നിർമ്മിച്ചതെന്നു വിശ്വസിക്കപ്പെടുന്നു. ഫ്ളോറൻസിലെ സുപ്രസിദ്ധമായ ഭദ്രാസനപ്പള്ളിയുടെ കുംഭകം നിർമ്മിച്ചതു ബ്രൂനെല്ലെച്ചി എന്ന ശില്പിയാണ്. മഹാകവി ദാന്തെ മുതലായവരുടെ ഭൗതികാവശിഷ്ടങ്ങൾ കുടികൊള്ളുന്ന 'ക്രോച്ചെ' പള്ളിയും 'സാൻലോറെൻസോ' പള്ളിയും മററും പുതുക്കിപ്പണിതതും ബ്രൂനെല്ലെച്ചി തന്നെയാണ്. ചുരുക്കിപ്പറഞ്ഞാൽ ഇന്നു ഫ്ളോറൻസിൽ നമ്മെ ആകർഷിക്കുന്ന പള്ളികളിലെല്ലാം ആ പ്രഗത്ഭശില്പിയുടെ ഭാവനയും കരവും സ്പർശിച്ചിട്ടുണ്ട്.

ഫ്ളോറൻസിലെ അത്ഭുതദൃശ്യങ്ങളിലൊന്ന് ഇവിടത്തെ ഭദ്രാസനപ്പള്ളി (സെൻറ് മേരിയാ-ഡൽഫിയോറെ പള്ളി)യാണെന്നു പറഞ്ഞുവല്ലോ. അതിൻെറ വലുപ്പവും ഗാംഭീര്യവും, തിരുസ്നാനമന്ദിരത്തിലെ കൊത്തുപണികൾനിറഞ്ഞ കൂററൻ പിത്തളവാതിലുകളുടെ തിളക്കവും, കലയുടെ കൂത്തരങ്ങായ അന്തർഭാഗവും മനസ്സിൽനിന്നു മായ്ക്കാൻ കഴികയില്ല.

1298-ാമാണ്ടിൽ, 'അർനോൾഫോ ഡി കാമ്പിയോ'വാണ് ഈ പള്ളിയുടെ പണി ആരംഭിച്ചത്. 'ഓക്കാഗ്നാ,' 'പിസാനോ,' 'താലെന്തി,' 'ഗിയോറേറാ' തുടങ്ങിയ ആ ശതാബ്ദത്തിലെ പ്രമുഖശില്പികൾ പള്ളിയുടെ നിർമ്മാണം തുടർന്നുകൊണ്ടിരുന്നു. 1434-ാമാണ്ടിൽ ബ്രൂനെല്ലെച്ചി ഈ ഭദ്രാസനപ്പള്ളിക്ക് അത്ഭുതാവഹമായ അതിൻെറ കുംഭകം സംഭാവനചെയ്തു. പള്ളിയുടെ പുറംചുമരുകൾ വെണ്ണക്കല്ലുകൊണ്ടു പണിതീർത്തതു 'എമിലിയോഡി ഫേബ്രിസ്സാ'ണ്. പിത്തള കവാടങ്ങളുടെ നിർമ്മാതാക്കൾ 'പസ്റ്റാഗ്ലിയാ,' 'കാസ്സിയോലി' എന്നീ രണ്ടു പ്രഗത്ഭശില്പികളാണ്.

ശിലയിൽ കെട്ടിപ്പൊക്കിയ കലയുടെ വിജയസ്തംഭം പോലെ അത്ഭുതാവഹമായ ഒരു മണിഗോപുരം (Campanile)പള്ളിയുടെ അങ്കണത്തെ അലങ്കരിക്കുന്നു. 1334-ാമാണ്ടിൽ, ഗിയോറേറാ എന്ന ശില്പിയാണ് ഈ ഗോപുരം ഭാവനചെയ്തു പ്രവൃത്തിയാരംഭിച്ചതു്. 1359-ാമാണ്ടിൽ 'ഫ്രാൻസിസ്കോ താലന്തി' ഇതിൻെറ പണി പൂത്തിയാക്കുകയും ചെയ്തു. 280 അടി ഉയരമുള്ള ഒരു ഗോപുരമാണിതു്.

റോമിലെ സെൻറ്പീററർ ഭദ്രാസനപ്പള്ളി കഴിച്ചാൽ, ലോകത്തിലേയ്ക്കുവെച്ച് ഏററവും വലിയ പള്ളി ഇതാണ്.

ഇററലിയിലെ ഏററവും പുരാതനവും പരിശുദ്ധവുമായ പള്ളികളിലൊന്നാണ് 'സെൻ്റ് ക്രോച്ചെ'പള്ളി. ഇററാലിയൻ ചരിത്രപുരുഷന്മാരിൽ പലരുടേയും ഭൗതികാവശിഷ്ടങ്ങൾ നിക്ഷേപിച്ചിരിക്കുന്നതു സെൻറ്ക്രോച്ചെ പള്ളിക്കകത്താണ്. ഗലീലിയോ, മൈക്കേൽ ആഞ്ജലോ, മച്ചിയാവല്ലി, ഫൊസ്കോലോ, ആൽഫിയേരി തുടങ്ങിയ മഹാന്മാരുടെ ശവകുടീരങ്ങൾ ഇതിനകത്തു കാണാം.

ആർണിനദിയും, വിചിത്രങ്ങളായ മരപ്പാലങ്ങളും, മേടുകളും, കുന്നുകളും, മദ്ധ്യശതകത്തിലെ കോട്ടകളും കൊട്ടാരങ്ങളും, സങ്കീർണ്ണവർണ്ണോജ്ജ്വലങ്ങളായ വിസ്തൃതാരാമങ്ങളും, അനശ്വരപ്രതിമകളും, പൂർവ്വികരുടെ പ്രതിഭാഭാണ്ഡങ്ങളും പതിഞ്ഞുകിടക്കുന്ന ഫ്ളോറൻസ് ഇന്നും കലാകാരന്മാരുടെ സ്വപ്നലോകമായിത്തന്നെ നിലകൊള്ളുന്നു. ഫ്ളോറൻസിൻെറ കലാസമ്പത്തിൽ അവിട്ടത്തെ ദയനീയമായ ദാരിദ്ര്യത്തെ നാം വിസ്മരിച്ചുപോകും. ചിത്രകലയിലും, ശില്പകലയിലും ഫ്ളോറൻസു

കാർ അങ്ങേഅററത്തോളം ഉയൻ. അതവിടെ നില ച്ചു. എന്നാലും ആ പഴയ പാരമ്പര്യം അഭിമാനത്തോ ടെ പുലത്തിക്കൊണ്ടു വരുന്നവരാണ് ഇന്നത്തെ ഫ്ളോ റൻസുകാർ. നദീതീരത്തിലും, കുന്നിൻചെരിവിലും തെ രുവുമൂലയിലും ഇരുന്നുകൊണ്ടു കൊച്ചുബോട്ടിച്ചെല്ലിമാർ ഏകാഗ്രതയോടെ ചിത്രം വരച്ചുകൊണ്ടിരിക്കുന്ന കാഴ്ച്ച യാണ് കമ്മ്യൂണിസത്തിൻെറ കൊടുങ്കാററിന്നിടയിലും അവിടെ നാം കാണുന്നതു്. ആ മണ്ണിൻെറ കലാവാസ നയിൽനിന്നു കരംകുതറിത്തെറിപ്പിക്കുവാൻ ആ യുവാ ക്കൾക്കു കഴിയുമോ?

കലാരാധകന്മാരായ അനേകം വിദേശികൾ ഫ്ളോ റൻസിൽ സ്ഥിരതാമസമുറപ്പിച്ചിട്ടുണ്ടു്. അക്കൂട്ടത്തിൽ, ഉത്തരേന്ത്യക്കാരനായ ഒരു യുവചിത്രകാരനും ഉണ്ടെന്നു ഞാൻ കേട്ടു. ആ ഇന്ത്യൻയുവാവ്, ഒരിററലിക്കാരിയേ യും കല്യാണം ചെയ്തു് ഒരെളിയമട്ടിൽ അവിടെ ഒരു ഗ്രാ മത്തിൽ പാർത്തുവരികയാണ്.

ഇററലിയിലെ—വിശേഷിച്ചും കലാവിജ്ഞാനകേ ന്ദ്രമായിരുന്ന ഫ്ളോറൻസിലെ—പ്രാചീനവും അർവ്വാ ചീനവുമായ കലാസൃഷ്ടികളുടെ വിശ്രമരംഗങ്ങളായ ശാ ലകളും, കൊട്ടാരങ്ങളും ഇവിടെ ഒട്ടനേകമുണ്ടു്. ഫ്ളോ റൻസിലെ 'ഉഫീസ്സി ചിത്രശാല' ലോകത്തിലെ ഏററ വും മനോഹരവും വിലപ്പെട്ടതുമായ ഒരു കാഴ്ച്ചസ്ഥലമാ ണ്. ചിത്രകലയിൽ ഇററലിക്കുള്ള മേന്മയുടെ സുവർണ്ണ മുദ്രകളാണ് അവിടത്തെ ചിത്രസഞ്ചയങ്ങളിൽ നാം ദ ർശിക്കുന്നതു്. പോഡെസ്റ്റാ കൊട്ടാരത്തിൽ സ്ഥിതിചെ യ്യുന്ന 'നേഷനൽ മ്യൂസിയം' കലയുടെ വേറൊരു കലവറ യാണ്. 'ഡൊണാത്തെല്ലോ,' 'ദെസിദേറിയോഡ്ഡാ,' 'സെററിഗ്നാനോ,' 'വെറോച്ചിയോ,' 'മൈക്കേൽ ആ

ഞ്ജലോ' തുടങ്ങിയ പ്രസിദ്ധ ചിത്രകാരന്മാരുടെ മികച്ച കൃതികൾ ഇവിടെ തൂങ്ങിക്കിടക്കുന്നു. 'പിററി കൊട്ടാര'ത്തിലെ ചിത്രശാലയിൽ, റെഫേൽ, റൂബൻ, തിത്തിയൻ തുടങ്ങിയ വിശ്രുത ചിത്രകാരന്മാരുടെ ഒറിജിനൽച്ചിത്രങ്ങൾ കുടികൊള്ളുന്നു.

ഇററാലിയൻ പ്രതിമാനിർമ്മാണകലയുടെ പരമകാഷ്ഠയെ പ്രതിനിധീകരിക്കുന്ന ഒററയായും കൂട്ടമായുമുള്ള ശിലാരൂപങ്ങൾ 'സീനോറിയാ' അങ്കണത്തെ അലങ്കരിക്കുന്നു. പത്തൊമ്പതാം നൂററാണ്ടിലേയും ഇരുപതാം നൂററാണ്ടിലേയും ഇററാലിയൻ ചിത്രകാരന്മാരുടെ സംഭാവനകൾ പിററി കൊട്ടാരത്തിലെ മോഡേൺ ആർട്ട് ഗാലറിയിൽ കാണാം.



ഇററലിയിലെ 'ടസ്കനി'നാടിന്റെ ചെറിയൊരു ജില്ലയാണ് ഫ്ളോറൻസ്. പ്രകൃതിസൌന്ദര്യംകൊണ്ട് പ്രഥമസ്ഥാനമർഹിക്കുന്ന ഈ പ്രദേശം വിശ്വകലാകാരന്മാരുടെ മാത്രമല്ലാ, ഇററലിയിലെ ഏററവും സൌന്ദര്യവതികളായ സ്ത്രീകളുടേയും ജന്മസ്ഥലമാണ്. പൂർവ്വകാലത്തെ കലാസമ്പത്തിന്റെ പലിശ പററിത്തിന്നുകൊണ്ട് ഇനിയും അനേകം നൂററാണ്ടുകൾ അതിജീവിയ്ക്കാൻ ഫ്ളോറൻസിന്നു കഴിവുണ്ട്.

രണ്ടുദിവസം മുഴുവനും ഫ്ളോറൻസു നഗരത്തിൽ ചുററിനടന്ന്, ഉൾനാട്ടുകളിലേയ്ക്കു യാത്രചെയ്യാൻ ഞാൻ തീരുമാനിച്ചു. ആർണി നദിയുടെ മറുകരയിൽ ഉയന്നൊരു കുന്നിൻമുകളിൽ പണിതീർത്തുവെച്ച 'മൈക്കേൽ ആഞ്ജലോ സ്മാരകാങ്കണ'ത്തിൽചെന്നു നിന്ന് ആ കലാകേദാരത്തോടു യാത്രപറഞ്ഞ സായാഹ്നത്തെ ഞാൻ ഇപ്പോഴും മുമ്പിൽ തെളിഞ്ഞുകാണുന്നു. മൈക്കേൽ ആഞ്ജലോവിന്റെ സ്മാരകപ്രതിമയുടെ നിഴലിൽനിന്നുകൊണ്ടു വട

ക്കോട്ടു നോക്കുമ്പോൾ കാണുന്ന ആ കാഴ്ച റൂബെൻെറ ഒരു ചിത്രംപോലെ മനസ്സിൽനിന്നു മാഞ്ഞുപോവുകയില്ല. ആർണിനദിയുടെ സ്വർണ്ണക്കസവുനാടയുടെ കരയ്ക്കു പിറകിൽ ഫ്ളോറൻസ്നഗരം മുഴുവനും മാത്രമല്ല, അപ്പുറത്തെ 'ഫിയസോൾ,' 'മോൻടി മോറെല്ലോ,' 'പിസ്റ്റോയ്യാ' മുതലായ ഉപനഗരങ്ങളും, വലോംബ്രോസാമലയും, പ്രാചീനപ്രാഭവത്തിൻെറ സ്മരണക്കൊടികൾ പറപ്പിച്ചുകൊണ്ട് അണിഞ്ഞൊരുങ്ങി നില്ക്കുന്നതുപോലെ തോന്നും.

ഇററാലിയൻ കലകളുടെ ഒരു പുതിയ ശ്മശാനമായിരിക്കാം ഫ്ളോറൻസ്—പക്ഷേ അതു് സുരഭിലമായൊരു ശ്മശാനമാണു്, സംശയമില്ല.



# പീസ്സയിലെ ചെരിഞ്ഞ ഗോപുരം

സുഖവാസത്തിന്നും, ചില പ്രത്യേക രോഗങ്ങളുടെ ചികിത്സയ്ക്കും ശ്രുതിപ്പെട്ട ഒട്ടനേകം സാനിറേറാറിയങ്ങൾ വടക്കെ ഇററലിയിൽ അങ്ങിങ്ങായിക്കാണാം. മലഞ്ചെരിവുകളിൽ, ഇളംവരൾച്ചയും തെളിഞ്ഞ വെയിലും തലോടുന്ന ഗ്രാമങ്ങളിൽ, പ്രശാന്തസുന്ദരങ്ങളായ പ്രകൃതിക്കാഴ്ചകൾക്കിടയിൽ പ്രതിഷ്ഠിക്കപ്പെട്ട ഇത്തരം സാനിറേറാറിയങ്ങൾ ധനികരായ വിദേശീയരെയാണ് അധികം ആകർഷിക്കുന്നത്. രോഗികളല്ലാത്തവരും, നഗരത്തിൻെറ ബഹളങ്ങളിൽനിന്നു കുറച്ചുദിവസത്തെ സമാധാനം അന്വേഷിച്ചുവരുന്നവരും ഈ ആരോഗ്യകേന്ദ്രങ്ങളെ അഭയംപ്രാപിയ്ക്കാറുണ്ട്. താമസസൌകര്യമുള്ള നല്ല ഹോട്ടലുകളും, ബംഗ്ലാവുകളും സന്ദർശകന്മാരുടെ ആവശ്യത്തിന്ന് അവിടുത്തെ നഗരസഭാധികൃതന്മാർ ഏൎപ്പെടുത്തിവെച്ചിട്ടുണ്ടായിരിക്കും. ആരോഗ്യസംവൎദ്ധനത്തിന്നു പററിയ ധാതുസംയുക്തമായ നീരുറവുകളും സമീപത്തെവിടെയെങ്കിലും ഉണ്ടായിരിക്കും. പഴവൎഗ്ഗങ്ങളും, മുന്തിരിച്ചാറും, പാലും സഹായവിലയ്ക്കു ലഭിക്കും. പ്രത്യേകരോഗങ്ങൾക്കു ചികിത്സാവിദഗ്ദ്ധരായ ഡോക്ടർമാരും ഇവിടെ സ്ഥിരതാമസമാക്കിയിട്ടുണ്ടാകും.

അത്തരത്തിലുള്ള ഒന്നാന്തരമൊരാരോഗ്യകേന്ദ്രമാണ് "മോൻടി കാററീനി തെർമിനെ." ഈ പട്ടണം ഒരു വിശാലമായ പാൎക്കിന്നുള്ളിലുണ്ടായ്വന്നതോ, അല്ലാ, പട്ടണത്തിൽ ഒരു പാൎക്കുണ്ടായ്വന്നതോ എന്നു തീൎത്തുപറയുവാൻ സാധിക്കയില്ല. അങ്ങനത്തെ ഒരുദ്യാനസാമ്രാജ്യം

ഉന്നതമായൊരു കുന്നിൻെറ കടയ്ക്കൽ ഒതുക്കിവെച്ചിരിക്കുന്നു. ആ കുന്നിൻമുകളിൽ അവിടവിടെയായി നിറപ്പകിട്ടുള്ള ഗൃഹങ്ങളും, അവിടേയ്ക്കു ചുററിക്കയറിപ്പോകുന്ന ചുകന്ന പാതകളും, പുഷ്പപ്രരവതാനികൾ പരപ്പിക്കുന്ന മരക്കൂട്ടങ്ങളും ഒതുക്കിവെച്ച രംഗത്തിൻെറ ഭംഗി ഒന്നു പ്രത്യേകമാണ്. മലമുകളിലേയ്ക്കു 'ഫുണീക്കലറം' (റെയിൽവഴിയായി കുത്തനെ മലകയറുന്ന വൈദ്യുതവണ്ടി) ഏർപ്പെടുത്തിയിട്ടുണ്ട്.

യകൃത്തിനെസ്സംബന്ധിച്ച രോഗങ്ങളുടെ ചികിത്സയ്ക്കുവേണ്ടിയാണു ജനങ്ങൾ സാധാരണയായി മോൻടി കാററീനിയിൽ വന്നു താമസിക്കുന്നത്. ഇവിടത്തെ വിശേഷപ്പെട്ട ഉറവുവെള്ളവും അതിനു പററിയതാണത്രെ.

മോൻടി കാററീനിയിൽനിന്നു ഞാൻ 'ലൂക്കാ' എന്ന പട്ടണത്തിലേയ്ക്കു ബസ്സുകയറി. തനി ഉൾനാടൻ ഗ്രാമങ്ങളിലൂടെയായിരുന്നു യാത്ര. പുല്ലുമേഞ്ഞ കൃഷക ഗൃഹങ്ങൾ അവിടവിടെ പൊങ്ങിനിന്നിരുന്നു—ഗൃഹത്തിൻെറ മുററത്തു വൈക്കോൽക്കൂടങ്ങളും. പറമ്പുകൾ മുന്തിരിപ്പന്തലുകൾകൊണ്ടു മറഞ്ഞുകിടന്നിരുന്നു. പച്ചക്കറിത്തോപ്പുകളിലെ ചുകന്ന ചീരക്കൃഷിക്കളങ്ങളുടെ ഉജ്ജ്വലവർണ്ണം ഒന്നു കാണേണ്ടതുതന്നെയാണ്. നിരത്തിന്നരികിൽ, അവിടവിടെ മലയിലെ ഉറവുവെള്ളം താഴോട്ടു കൊണ്ടുവരുന്ന കുഴലുകൾക്കരികെ, നിറപ്പകിട്ടുള്ള ഉടുപ്പുകൾ ധരിച്ച ഗ്രാമീണപ്പെണ്ണുങ്ങൾ തണ്ണീർക്കുടങ്ങളുമായി തിക്കിത്തിരക്കി കൂടിയിരുന്നു. ആകപ്പാടെ, അലങ്കരിച്ചുവെച്ച ഒരു കല്യാണപ്പന്തലിൻെറ മട്ടുണ്ടായിരുന്നു ആ ഗ്രാമങ്ങൾക്ക്.

ഒരു മണിക്കൂറു യാത്രകൊണ്ടു ഞങ്ങൾ ലൂക്കയിലെത്തി. ചരിത്രസ്മാരകങ്ങളായ പല പഴയ കൊട്ടാരങ്ങളും

കോട്ടകളും ഉൾക്കൊള്ളുന്ന ഒരു ചെറു പട്ടണമാണ് ലൂക്ക. പഴയ കോട്ടവാതിലിൻെറ ഇടുങ്ങിയ വഴിതന്നെ യാണ്, പട്ടണത്തിലേയ്ക്കു പ്രവേശിക്കാൻ ഇന്നും ഉപ യോഗിച്ചുവരുന്നത്. ആ ക്രൂററൻ കെട്ടിടങ്ങളുടെ അറ കൾ ഗവമ്മേണ്ടാപ്പീസ്സുകളായും വിശാലമായ മുററം ബസ്സ്റ്റാൻഡായും മാറിയിരിക്കയാണ്.

ഞാൻ ലൂക്കയിൽനിന്ന്, മറെറാരു ബസ്സിൽ കയ റി, പീസ്സാ നഗരത്തിലേയ്ക്കു പുറപ്പെട്ടു. മലഞ്ചെരിവു കളും ചെറിയ ചുരങ്ങളും ചുററിക്കൊണ്ടു കുറേ സഞ്ചരി ച്ചു ക്രമേണ ഞങ്ങൾ സമതലത്തിലേയ്ക്കിറങ്ങിത്തുടങ്ങി. സസ്യശ്യാമളത മാഞ്ഞു: നരച്ച പൂഴിമൈതാനങ്ങൾ പ്ര ത്യക്ഷപ്പെട്ടു. സമുദ്രം അടുത്തുവെന്നു മനസ്സിലായി. ആ പൂഴിപ്പാടങ്ങളുടെ നടുവിലൂടെ കുറെ ചെന്നപ്പോൾ, കട ലാസ്സുപോലെ നരച്ച അന്തരീക്ഷത്തെ സ്പർശിക്കുന്ന ഒരു ചെരിഞ്ഞ പേനപോലെ, പീസ്സയിലെ ഗോപുരത്തി ൻെറ മുകൾഭാഗം കണ്ടുതുടങ്ങി.

വൈകുന്നേരം മൂന്നു മണി സമയത്താണ് പീസ്സയി ലെത്തിയത്. പട്ടണത്തിൻെറ മദ്ധ്യത്തിൽ ബസ്സിറങ്ങി, അവിടവിടെ കുറച്ചു ചുററിനടന്നപ്പോഴേയ്ക്കും മടുത്തു. പഴയ കെട്ടിടങ്ങളും, പൊളിഞ്ഞ ഇഷ്ടികപ്പാതകളും, വ ളഞ്ഞു തിരിഞ്ഞു പോകുന്ന ഇടുങ്ങിയ തെരുവുകളും പര മദരിദ്രരായ ജനങ്ങളും കലന്ന വൃത്തികെട്ട ഒരു പട്ടണമാ ണ് പീസ്സ. സന്ദർശകന്മാരുടെ മടിശ്ശീലയെ ആശ്രയി ച്ചാണ് പീസ്സ പുലരുന്നത്.

ഇടുങ്ങിയ തെരുവുകളിലൂടെ ഭാം കാറുകൾ അപ ല്ക്കരമായവിധത്തിൽ ഓടിക്കൊണ്ടിരിക്കുന്നു. സന്ദർശക ന്മാരെ ആകർഷിക്കുന്ന വസ്തുക്കൾ വില്പനയ്ക്കു വെച്ച കട കളാണ് കൂടുതൽ കാണുന്നത്. യാചകന്മാർ കുണ ക്കില്ല.

ഫ്ളോറൻസിനെ മോടി പിടിപ്പിക്കുന്ന ആർണ്ണി നദിതന്നെയാണ് പീസ്സയിലൂടെയും ഒഴുകുന്നതു്. പക്ഷെ, ഇവിടെയെത്തുമ്പോഴേയ്ക്കും ആർണ്ണി, ഒരു കിഴവിയെപ്പോലെ അനാകർഷകയായിത്തീരുന്നു. നദിയിൽ തങ്ങിനില്ക്കുന്ന ചെറിയ ആവിക്കപ്പലുകളും ചരക്കുതോണികളും കൂലിക്കാരുടെ തിക്കും തിരക്കും പട്ടണത്തെ വൃത്തികെട്ടൊരു വ്യവസായകേന്ദ്രമാക്കിത്തീർത്തിരിക്കയാണ്.

പട്ടണത്തിൽനിന്ന് ഏതാണ്ടു രണ്ടു മൈൽ ദൂരെയാണ് പീസ്സയിലെ പ്രധാന പള്ളിയും ചെരിഞ്ഞ ഗോപുരവും സ്ഥിതിചെയ്യുന്നതു്. പള്ളിയുടെ അടുത്തുവരെ ട്രാംകാറുകൾ ഓടുന്നുണ്ട്. ഞാൻ 'ഗാരിബാൾഡി തെരു'വിൽനിന്ന് അവിടേയ്ക്കു ട്രാം കയറി.

പീസ്സയിലെ ഗോപുരം ലോകപ്രസിദ്ധമാക്കിത്തീർത്തതു് അതിൻെറ ചെരിഞ്ഞ പ്രകൃതമാണല്ലോ. ഒരു കാലത്തു് ഇതു ലോകത്തിലെ ഒരത്ഭുതകാഴ്ചയായിപ്പരിണമിക്കുമെന്ന് ഇതിൻെറ ആദ്യനിർമ്മാതാക്കൾ ഒരു പക്ഷേ വിചാരിച്ചിട്ടുണ്ടാവുകയില്ല.

പീസ്സയിലെ ഭദ്രാസനപ്പള്ളിയുടെ തിരുമുററത്തു്, ഒരു ഘണ്ടാഗോപുരം (Companile) കെട്ടിയുയർത്തണമെന്നേ അവർക്കുദ്ദേശമുണ്ടായിരുന്നുള്ളു. അതു് ഒരു ചെരിഞ്ഞ ഗോപുരമായി—അങ്ങനെ ഒരസാധാരണ കാഴ്ചയായി—പണിതീർക്കണമെന്ന് അവർ മുൻകൂട്ടി ഉദ്ദേശിച്ചിരുന്നുവെന്നു വിശ്വസിയ്ക്കുന്നവരും ഉണ്ടു്. ഈ മണിഗോപുരത്തിൻെറ പ്രധാനശില്പി ഒരു കൂനനായിരുന്നുവെന്നും, അയാൾ മനഃപൂർവ്വം ഇതിനെയും ഒരു കൂനൻ കെട്ടിടമാക്കിത്തീർക്കാൻ എന്തോ സൂത്രപ്പണി പററിച്ചതാണെന്നും ഒരൈതിഹ്യമുണ്ടു്.

നവീനശാസ്ത്രജ്ഞന്മാരുടെ പരീക്ഷണങ്ങൾകൊ

ണ്ടു തെളിയുന്നതു് അസ്ഥിവാരത്തിന്റെ ഘനക്കുറവും, അടിയിലെ നനവും ചെളിയും അയവുമാണു് ഗോപുരത്തെ ചെരിയാൻ സഹായിച്ചതു് എന്നാണു്. കാലം കഴിയുംതോറും ഗോപുരത്തിന്റെ ചെരിവു കൂടിക്കൂടി വരികയാണു്.

പീസ്സയിലെ ഗോപുരത്തിന്റെ ചെരിവിന്റെ വേഗം കൂടിവരികയാണെന്നും, കഴിഞ്ഞ നൂറുവർഷത്തിന്നിടയിൽ, കൊല്ലംതോറും ശരാശരി അരയംഗുലം തോതിൽ ചെരിവു കൂടിക്കൊണ്ടിരുന്ന ഗോപുരം, അടുത്ത കാലത്തു, കൊല്ലത്തിൽ രണ്ടേമുക്കാൽ അംഗുലം എന്ന തോതിൽ ചെരിഞ്ഞു തുടങ്ങിയിരിക്കുന്നുവെന്നും ഒരു വാർത്ത ഇയ്യിടെ പത്രങ്ങളിൽ കാണുകയുണ്ടായല്ലോ. ഈ തോതു വർദ്ധിക്കുന്ന പക്ഷം അടുത്ത ഭാവിയിൽത്തന്നെ ഈ കെട്ടിടം അധഃപതിച്ചേയ്ക്കാം. അതിൽ അത്ഭുതമില്ല. 775 സംവത്സരം ഇതിങ്ങനെ വീഴാതെ ചെരിഞ്ഞുകൊണ്ടുതന്നെ നിലനിന്നതാണു് അത്ഭുതം.

ഗോപുരത്തിന്റെ പ്രവേശദ്വാരത്തിന്നടുക്കെ, ഭിത്തിയിൽ, ഇതിന്റെ തറക്കല്ലിട്ട തിയ്യതി, ഇതിന്റെ നിർമ്മാതാക്കൾ കൊത്തിവെച്ചിട്ടുണ്ടു്: ഇപ്പോഴത്തെ കലണ്ടർ പ്രകാരം അതു 'ക്രിസ്ത്വാബ്ദം 1173 ആഗസ്റ്റ് 6-ാം നു-' എന്നു ഗണിച്ചെടുക്കാം.

പീസ്സയിലെ ഭദ്രാസനപ്പള്ളിയുടെ പിത്തളവാതിലുകൾ വാർത്ത 'ബോണാന്നോ പിസാനോ' (Bonanno Pisano) എന്ന വിദഗ്ദ്ധശില്പിയാണു്, ഈ ഗോപുരത്തിന്റെ നിർമ്മാണം ആരംഭിച്ചതു്. 'ഇൻസ് ബ്രുക്കിലെ വില്യം' എന്ന മറെറാരു വിദഗ്ദ്ധശില്പിയും, ഈ ഗോപുരനിർമ്മാണത്തിൽ സഹായിച്ചിരുന്നുവത്രെ.

ഇതിന്റെ ചിത്രം കാണുമ്പോൾ തോന്നുന്നതുപോ

ലെ, ഇതിന്ന് അടി മുതൽ മുടിവരെ ഒരേതോതിൽ നേർവരയിലുള്ള ചെരിവല്ലാ ഉള്ളതു്. ആറു കക്ഷ്യകളുള്ളവയിൽ ഓരോ കക്ഷ്യയും പല പ്രകാരത്തിൽ പല കോണുകളിലേയ്ക്കും കുറേശ്ശ ചെരിഞ്ഞതാണു കിടക്കുന്നതു്. തട്ടുകളുടെ ഈ ക്രമമല്ലാത്ത ചെരിവുകളായിരിക്കാം ഒരു പക്ഷെ ഗോപുരത്തിൻെറ ആപൽക്കരമായ മുൻതൂക്കത്തെ ഇത്രയുംകാലം നിയന്ത്രിച്ചുകൊണ്ടു വന്നതു്.

ഗോപുരത്തിൻെറ നിർമ്മാണകാലത്തു്, സമുദ്രം കുറേക്കൂടി സമീപത്തായിരുന്നു. ആ ചതുപ്പുനിലത്തു് അധികം ആഴത്തിൽ കുഴിച്ചാൽ വെള്ളം നിറഞ്ഞു തടസ്ഥമുണ്ടാകും. അതുകൊണ്ടു ബോണാനോ, അധികം ആഴത്തിൽ കുഴിക്കാതെ, ഗോപുരത്തിൻെറ തറ കെട്ടിപ്പൊക്കുകയാണു് ചെയ്തതു്. ഭൂമിയിലേയ്ക്കു താഴ്ത്തിയ ഗോപുരത്തിൻെറ അടിഭാഗത്തിൻെറ ആഴം 8 അടി 10 അംഗുലം മാത്രമേയുള്ളു. ആ ഭാഗം മണ്ണിലുറപ്പിക്കാൻ 24½ അടിയിലധികം കുഴിച്ചെടുത്തിട്ടുമില്ല.

തറക്കുഴി, പാറക്കല്ലും കുമ്മായവും മററും കുത്തിനിറച്ചു മൂടി, അതുണങ്ങി ഉറച്ചു കട്ടിപിടിക്കാൻ ഒരു കൊല്ലം കാത്തിരുന്നതിന്നുശേഷമാണു്, ഒന്നാമത്തെ തട്ടിൻെറ പണി തുടങ്ങിയതു്. ഒന്നാമത്തെ തട്ടിൻനിരപ്പിൽ, കെട്ടിനില്ക്കുന്ന മഴവെള്ളം പുറത്തേയ്ക്കുവിടാൻ ഒരു ഓവു നിർമ്മിച്ചുവെച്ചതു് ഇപ്പോഴും കാണാം. ഗോപുരത്തിൻെറ ചെരിവു തെക്കുഭാഗത്തേയ്ക്കാണു്. ഇതിൽനിന്നനുമാനിക്കേണ്ടതു് ഒന്നാമത്തെ തട്ടു പണിതീന്ന കാലത്തു് ഗോപുരം നെറുകുത്തനെത്തന്നെയാണു നിന്നിരുന്നതെന്നാണു്. രണ്ടാമത്തെ നിലയും കഴിഞ്ഞു മൂന്നാം നിലയുടെ പണി ആരംഭിച്ചപ്പോഴാണു ഗോപുരം മെല്ലെ നമസ്കരിക്കാൻ തുടങ്ങിയതു്. പണി തുടരുന്നതു് ആപൽക്കരമാണെന്നു മനസ്സിലാക്കി അവർ പിൻവാങ്ങി.

പിന്നീട് 60 കൊല്ലക്കാലം അതങ്ങനെ അപൂൎണ്ണ നിലയിൽത്തന്നെ കിടന്നു.

1230-ാമാണ്ടിൽ 'ജോവാന്നി സിമോണെ' എന്ന ശില്പി, ഇതിൻെറ പണി പൂൎത്തിയാക്കാനുള്ള ചുമതല ഏറ്റെടുത്തു. കഴിഞ്ഞ അസ്ഥിവാരത്തിൽ ചെരിഞ്ഞു നില്ക്കുന്ന ഒരു കെട്ടിടത്തെ, പിന്നെയും കെട്ടിയുയൎത്താൻ ധൈൎയ്യപ്പെട്ട സിമോണെയെ അഭിനന്ദിക്കുകതന്നെ വേണം.

ഗോപുരത്തിൻെറ ചെരിവിനെ ഗണ്യമാക്കാതെ, സിമോണെ തൃതീയകക്ഷ്യയുടെ പണി പൂൎത്തിയാക്കി. നാലാമത്തെ നില കെട്ടുമ്പോൾ അവൻ ഒരു വിദ്യചെയ്തു. ഗോപുരത്തിൻെറ ചെരിവിൻെറ എതിർഭാഗത്തേയ്ക്കു 6½ അംഗുലം തള്ളിനിൎത്തിക്കൊണ്ടാണു നാലാം നില ഉറപ്പിച്ചതു്. ആ സൂത്രം തന്നെ അഞ്ചാം നിലയിലും പ്രയോഗിച്ചു. അഞ്ചാം നിലയുടെ മുകളിൽ ഒരു ഘണ്ടാശാലയുമുണ്ടാക്കി സിമോണെ ഗോപുരനിൎമ്മാണം അവസാനിപ്പിച്ചു. അപ്പോഴേയ്ക്കും ഗോപുരത്തിൻെറ ആകെ ഉയരം 160½ അടി എത്തിക്കഴിഞ്ഞിരുന്നു.

എന്നാൽ സിമോണെ പണിതീൎത്ത തരത്തിലുള്ള ഗോപുരമല്ലാ ഇന്നു നാം കാണുന്നതു്. 14-ാം നൂററാണ്ടിൽ 'തോമസ്സ് പീസ്സാനോ' എന്നൊരു ശില്പി, സിമോണെ ഒടുവിൽ പണിചെയ്തു കലാശിപ്പിച്ച ഘണ്ടാശാലയെ, ആറാമത്തെ നിലയാക്കി ഉയൎത്തുകയും, താഴത്തെ നിലകൾക്കുള്ളതുപോലെത്തന്നെ അവിടേയും സ്തംഭപരമ്പരകൾ സ്ഥാപിക്കയും, ആറാമത്തെ നിലയുടെ മുകളിൽ ഇന്നു കാണുന്ന ഘണ്ടാശാല പണിതുവെക്കുകയും ചെയ്തു.

ഈ രൂപത്തിൽ നാമിന്നു കാണുന്ന ഗോപുരത്തി

ൻെറ ഉയരം 179 അടിയാണ്. ഗോപുരത്തിൻെറ വ്യാസം 51 അടി 8 അംഗുലവുമാണ്.

1573-ാമാണ്ടിൽ, ഗോപുരത്തിൻെറ കീഴ്ഭാഗത്തിന്നു ചുററും വലിയൊരു മാർബിൾവേലി കെട്ടുകയുണ്ടായി. ഈ വേലി ഗോപുരത്തിൻെറ അസ്ഥിവാരത്തെ ക്രമേണ ബാധിച്ചതുകൊണ്ടോ എന്തോ ഗോപുരത്തിൻെറ ചെരിവു വദ്ധിച്ചുകണ്ടുതുടങ്ങി. 1838-ാമാണ്ടിൽ ആ വേലി വലിച്ചുനീക്കിക്കളഞ്ഞു.

1909-ാമാണ്ടിൽ, ഗോപുരത്തിൻെറ ചെരിവിനെക്കുറിച്ചു സൂക്ഷ്മമായൊരു പരിശോധന നടത്തുന്നതിന്ന് ഒരു കമ്മററിയെ നിയമിക്കുകയുണ്ടായി. 1817-ാമാണ്ടിന്നശേഷം, ഗോപുരത്തിൻെറ ചെരിവ് 10½ അംഗുലം വദ്ധിച്ചിട്ടുണ്ടെന്നു കമ്മററി റിപ്പോർട്ടു ചെയ്തു. ഗോപുരത്തറയ്ക്കു താഴെ ഒരുറവുണ്ടെന്നും, ആ ഉറവ് അസ്ഥിവാരത്തെ ദ്രവിപ്പിക്കുന്നുണ്ടെന്നും അവർ കണ്ടുപിടിച്ചു. പക്ഷേ, അവക്കൊരു നിവാരണമാഗ്ഗവും നിദ്ദേശിക്കാൻ കഴിഞ്ഞില്ല.

1933-ാമാണ്ടിലാണ് ഗോപുരത്തിൻെറ അസ്ഥിവാരത്തിൻെറ ക്ഷയരോഗത്തിന്നു ചില ചികിത്സകളെല്ലാം നടത്തിയതു്. അവർ തറയ്ക്കടിയിലേയ്ക്കു 93 തൻ സിമൻറ് ഇഞ്ചെക്ട് ചെയ്തുകൊടുത്തു. രണ്ടംഗുലം വിസ്താരവും, 7 ഫർല്ലോങ്ങ് ആഴവുമുള്ള 361 കുഴികളിലൂടെയാണ് ഈ സിമൻറ് ചെലുത്തിക്കൊടുത്തതു്. ചെരിഞ്ഞ ഗോപുരം നില്ക്കുന്നതു് 'ആശ്ചര്യങ്ങളുടെ വിളനിലം' (Prato dei miracoli) എന്നു വിളിക്കപ്പെട്ടുവരുന്ന ഒരു വയൽപ്രദേശത്താണ്. ഭദ്രാസനപ്പള്ളി (Cathedral), ഇരട്ടക്കുംഭങ്ങളോടുകൂടിയ തിരുസ്നാനഗൃഹം(Baptistery), മഹാശ്മശാനം മുതലായവയും 'ആശ്ചര്യങ്ങളുടെ വിളനില'

ത്തിലെ മററു കാഴ്ചകളാണ്. ഭദ്രാസനപ്പള്ളി 1063-ാമാണ്ടിലും, തിരുസ്നാനഗൃഹം 1153-ാമാണ്ടിലും, ശ്മശാനം 1278-ാമാണ്ടിലും നിർമ്മിക്കപ്പെട്ടവയാണ്.

'ജ്യോവാന്നി' നിർമ്മിച്ച പ്രസംഗപീഠം, 'വിൻസെൻസോ പോസന്തി' വാർത്ത 'ഗലീലിയോവിൻെറ ദീപം' മുതലായ അത്ഭുതകലാവസ്തുക്കൾ പള്ളിയുടെ അന്തർഭാഗത്തെ അലങ്കരിക്കുന്നു. ചെരിഞ്ഞ ഗോപുരത്തിൻെറ നിർമ്മാതാവായ ബൊണാനോ, ബൈബിളിലെ ചില രംഗങ്ങളുടെ ചിത്രങ്ങളോടുകൂടി വാർത്തെടുത്ത വെള്ളോട്ടിൻെറ വാതിലുകൾ, പള്ളിയുടെ ഒരു വശത്തു, കലാകുതുകികളെ ആകർഷിച്ചുകൊണ്ടു നിലകൊള്ളുന്നു.

വിശാലമായ പള്ളിമുററത്തിലൂടെ നാമതിൻെറ കോണിൽ പിണങ്ങിനില്ക്കുന്ന ആ അത്ഭുതഗോപുരത്തിൻെറ മുമ്പിലെത്തുന്നു.

മനോഹരമായ കല്ലുമാർബിൾസ്തംഭങ്ങൾ ചൂഴന്ന ഒരു മണ്ഡപശാലയിലേയ്ക്കാണു നാം പ്രവേശിക്കുന്നതു്. ഈ മണ്ഡപശാലയ്ക്കുമീതെയാണു ഗോപുരം കെട്ടിയുയർത്തിയിരിക്കുന്നതു്.

ഗോപുരത്തിൻെറ പ്രവേശനദ്വാരത്തിന്നടുക്കൽ ഭിത്തിയിൽ, സർപ്പത്തലയുള്ള ഒരസുരൻെറ വാൽ ഒരു കാളയും ഒരു കരടിയുംകൂടി കടിച്ചുവലിക്കുന്ന ഒരു ഭയങ്കര ചിത്രം കൊത്തിവെച്ചിരിക്കുന്നു. ദേവനും മനുഷ്യനും ചെകുത്താനോടു സമരം ചെയ്യുന്നുവെന്നാണത്രേ ഈ ചിത്രത്തിൻെറ വ്യംഗ്യാർത്ഥം.

താഴത്തെ മണ്ഡപശാലയുടെ മീതെ നിന്നു തുടങ്ങുന്ന തട്ടുകൾക്ക് ഓരോന്നിന്നും 30 സ്തംഭങ്ങളുണ്ടു്. അങ്ങനത്തെ ആറു തുറന്ന തട്ടുകളും, എല്ലാററിൻേറയും മുകളിൽ മകുടമണിഞ്ഞു നില്ക്കുന്ന കലാസുഭഗമായ ഘണ്ടാശാലയുമാണുള്ളതു്.

മണ്ഡപശാലയിൽനിന്നു ഘണ്ടാശാലവരെ കയറിപ്പോകാൻ പിരിയാണിയുടെ ആകൃതിയിൽ പണിത കൽപ്പടവുകളുണ്ട്. ആകെ 294 പടവുകൾ കയറി ഒത്ത മുകളിലെത്തുന്നതു് ആയാസകരമായ ഒരു ജോലിയാണ്.

ഗോപുരഭിത്തിയുടെ വണ്ണം താഴെ നിലത്തിന്നടുത്തു്, 13 അടി 3 അംഗുലമാണ്. മേല്പോട്ടു ചെല്ലുംതോറും വണ്ണം ക്രമേണ ചുരുങ്ങിവരുന്നു. ഏററവും മുകളിൽ ചുമരിന്നു് 7 അടി 9 അംഗുലംമാത്രമേ വണ്ണമുള്ളു.

ഘണ്ടാശാലയിൽനിന്നു താഴോട്ടു നോക്കുമ്പോൾ, ചെരിച്ചുവെച്ചൊരു തൊട്ടിയിൽ കയറിനില്ക്കുമ്പോലത്തെ ഒരനുഭവമാണുണ്ടാകുന്നതു്.

ഓട്ടുകൊണ്ടു വാർത്തതും,വിവിധസ്വരങ്ങൾ പുറപ്പെടുവിക്കുന്നതുമായ ഏഴു കൂററൻമണികൾ ഘണ്ടാശാലയിൽ തൂങ്ങിക്കിടക്കുന്നുണ്ട്. ഇവയിൽവെച്ചു് ഏററവും വലിയ മണിയ്ക്കു് 'അസ്സൂന്താ' എന്നാണു പേർ. കന്യാമറിയത്തിൻെറ സ്വർഗ്ഗാരോഹണചിത്രം ഈ മണിയുടെ കിണ്ണത്തിൽ കൊത്തിവെച്ചിരിയ്ക്കുന്നതുകൊണ്ടാണ് ഇതിന് 'അസ്സൂന്താ' (ആരോഹണം) എന്നപേർ വീണതു്. 1655-ാമാണ്ടിൽ 'പിയാത്രോ ഓർലാണ്ടോ' എന്ന ശില്പി വാർത്ത ഈ ഘണ്ടയ്ക്കു് 3½ ടണ്ണിലധികം തൂക്കമുണ്ട്. ഏററവും പഴക്കമുള്ള മണി, 'പാസ്കേറേച്ചിയാ' എന്ന പേരോടുകൂടിയതാണ്. 1262-ാമാണ്ടിൽ 'ലോത്തറിംഗോ' എന്ന ശില്പിയാണ് ഇതു വാർത്തെടുത്തതു്. ദേവന്മാരുടേയും പറക്കുന്ന കുതിരകളുടേയും ഗരുഡന്മാരുടേയും മററും രൂപങ്ങളോടുകൂടി നിർമ്മിക്കപ്പെട്ട ഈ മണിയുടെ കലാഭംഗി ഒന്നു പ്രത്യേകമാണ്.

പീസ്സയിലെ നീതിഗോപുരത്തിൻെറ മുകളിൽ കെട്ടിത്തൂക്കിയിരുന്ന മണിയാണിതു്. കുററവാളികളേയും,

രാജദ്രോഹികളേയും വധിക്കുമ്പോൾ മുഴക്കാനുപയോഗപ്പെടുത്തിയിരുന്നതു് ഈ മണിയാണ്.

ഘണ്ടാശാലയെ ചുററിക്കൊണ്ടു പന്ത്രണ്ടു മാർബിൾസ്തംഭങ്ങളുണ്ടു്. ഈ സ്തംഭങ്ങൾക്കെല്ലാം ഒരേ വണ്ണമല്ല കാണുന്നതു്. ഗോപുരം ചെരിഞ്ഞു നില്ക്കുന്ന ഭാഗത്തെ സ്തംഭങ്ങൾ കുറേ നേർത്തവയാണ്. ഗോപുരത്തിന്റെ മുൻതൂക്കം ജാസ്തിയാകാതിരിക്കാനാണ് ഈ മുൻകരുതൽ ചെയ്തതു്. കക്ഷ്യകളിലേയും, ഘണ്ടാശാലയിലേയും സ്തംഭങ്ങളുടെ മീതെ, പല കാലങ്ങളിലുമായി പല അജ്ഞാതചിത്രകാരന്മാരും ശില്പികളും തങ്ങളുടെ കലാവിരുതുകൾ സംഭാവനചെയ്തുവെച്ചിരിക്കുന്നതു കാണാം. ആ ശിലാചിത്രങ്ങൾ മുഴുവനും നോക്കിപ്പഠിക്കാൻതന്നെ കുറേ മണിക്കൂറുകൾ അവിടെ ചെലവഴിയ്ക്കേണ്ടതായിവരും.

പീസ്സയിലെ ഗോപുരത്തിന്നു ചരിത്രപരമായ മറെറാരു പ്രാധാന്യംകൂടിയുണ്ടു്. ഇററാലിയൻ ശാസ്ത്രജ്ഞനായ ഗലീലിയോ, ഉയരത്തിൽനിന്നു പതിക്കുന്ന ഘനപദാർത്ഥങ്ങളുടെ ചലനസ്വഭാവത്തെപ്പററിയുള്ള ആദ്യഗവേഷണങ്ങൾ നടത്തിയതു പീസ്സഗോപുരത്തിന്റെ മുകളിൽവെച്ചാണ്. ഗലീലിയോവിന്റെ ശിഷ്യനും 'ജീവചരിത്രകാരനുമായ 'ലോറൻസോ വിവിയാനി" ഇതിനെക്കുറിച്ചു് ഇങ്ങനെ പ്രസ്താവിച്ചുകാണുന്നു: "ഈ ഗോപുരത്തിന്റെ മുകൾത്തട്ടിൽനിന്നു്, ഗലീലിയോ ഘനപദാർത്ഥങ്ങളുടെ വീഴ്ചയിൽ സംഭവിയ്ക്കുന്ന ഗതിവേഗസ്വഭാവങ്ങളെക്കുറിച്ചു പരീക്ഷണങ്ങൾ നടത്തിക്കൊണ്ടിരുന്നു." "വസ്തുക്കളുടെ ചലനതത്വങ്ങളെക്കുറിച്ചു മനസ്സിലാക്കിയില്ലെങ്കിൽ പ്രകൃതിയെക്കുറിച്ചും നാം അജ്ഞരായിരിക്കും" എന്നു് അദ്ദേഹം പറയാറുണ്ടായിരുന്നു....."വ്യത്യസ്ഥ ഘനത്തിലുള്ള, ഒരേ ജാതി പദാർത്ഥങ്ങൾക്കു വീഴ്ചയിൽ, ഒരേ ക്രമത്തിലുള്ള ഗതിവർദ്ധനയാ

ണു സംഭവിക്കുന്നതു്," എന്നദ്ദേഹം തെളിയിച്ചു. അന്നോവരെ നിലവിലുണ്ടായിരുന്ന 'അരിസ്റ്റോട്ടലി'ന്റെ തത്വങ്ങളെ അദ്ദേഹം തകർത്തു......

പെൻഡുലത്തിന്റെ (ആട്ടുകട്ടി) ആട്ടത്തിന്റെ സ്വഭാവഗതിയെക്കുറിച്ചു പരീക്ഷണങ്ങൾ നടത്താൻ, ഗലീലിയോവിനു പ്രചോദനം നല്കിയ ആ സുപ്രസിദ്ധമായ ഓട്ടുവിളക്ക്, പീസ്സയിലെ ഭദ്രാസനപ്പള്ളിയുടെ ഒരു കോണിൽ ഇന്നും തൂങ്ങിക്കിടക്കുന്നുണ്ടു്.

180 അടി ഉയരത്തിൽ ഗോപുരത്തിന്റെ മണിമാളികയുടെ മുകൾത്തട്ടിൽനിന്നുള്ള വിഹഗവീക്ഷണം വിസ്മയാവഹമായ ഒരനുഭവമാണു്. ആ വിശാലമായ വീക്ഷണവലയത്തിൽ, താഴെ പീസ്സാനഗരത്തിന്റെ സുന്ദരമായൊരു സമഗ്രദർശനം നമുക്കു ലഭിക്കുന്നു. ആ വൃത്തികെട്ട നഗരം ഉയരെനിന്നു കാണുമ്പോൾ എന്തൊരു ചന്തമാണെന്നോ? വടക്കുഭാഗത്തു വിസ്തൃതമായിക്കിടക്കുന്ന വെൺപാടങ്ങളും, വിദൂരതയിൽ 'ആൽപ്പി അപ്പുവാനെ' മലകളും മങ്ങിക്കാണുന്നു. അകലെക്കാഴ്ചയെ മറയ്ക്കുന്ന ഒരു ക്രൂരൻ മതിൽക്കെട്ടുപോലെ കിഴക്കുഭാഗത്തു് പീസ്സാമല വിലങ്ങടിച്ചുനില്ക്കുന്നു: (ഈ മല ഇടയിൽകടന്നു പെട്ടിരുന്നില്ലെങ്കിൽ പീസ്സയിലെ ഗോപുരശൃംഗത്തിൽനിന്നു നോക്കിയാൽ അകലെ ലൂക്കാനഗരം കാണാൻ കഴിയുമായിരുന്നു. ലൂക്കാനഗരത്തിന്റെ കാഴ്ചയെ മറച്ചുപിടിക്കുന്നതുകൊണ്ടു്, 'മറവുണ്ടാക്കുന്നമല എന്നാണു് പീസ്സക്കാർ ഇതിനെ വിളിച്ചുവരുന്നതു്.) തെക്കുഭാഗത്തു ലെഗോൺ തുറമുഖത്തിന്റെ കാഴ്ച. പടിഞ്ഞാറുഭാഗത്തു പുതിയ ഉരുക്കുപരിചപോലെ സമുദ്രം വെട്ടിത്തിളങ്ങുന്നു. ചുരുക്കിപ്പറഞ്ഞാൽ, വൃത്തികെട്ട ആർണിനദിപോലും ഇവിടെനിന്നു നോക്കുമ്പോൾ സ്വർണ്ണാഭ കലർന്ന ഒരു സ്വപ്നവാഹിനിയായി തോന്നിപ്പോകും.

# തോടുകളുടെ നഗരം: വെനീസ്

തമ്മിൽ കെട്ടിപ്പിണഞ്ഞു കിടക്കുന്ന തോടുകളും, വെള്ളത്തിലേയ്ക്കു തള്ളിനില്ക്കുന്ന കറപിടിച്ച കൊട്ടാരങ്ങളും, കൌതുകവസ്തുക്കളുടെ കടകളും നിറഞ്ഞ വിചിത്രമായൊരു പഴയ വർത്തകസാമ്രാജ്യമാണു 'വെനീസ്' അഥവാ 'വെനീഷ്യ.'

വിപുലമായ വിദേശവ്യാപാരം കൊണ്ടുണ്ടായിത്തീൎന്ന സമ്പൽസമൃദ്ധിയുടെയും പ്രസിദ്ധിയുടെയും പഴയ സൌരഭമാണു വെനീഷ്യ എന്ന വാക്കിൽ തങ്ങിനില്ക്കുന്നത്. കേരളക്കരയുമായി വെനീഷ്യക്കാർ കച്ചവടബന്ധത്തിലേർപ്പെട്ടിരുന്ന ആ പഴയ കാലത്തെപ്പററിയും നാം കൌതുകത്തോടെ അനുസ്മരിക്കുന്നു.

വെനീസ്സ്, അഡ്രിയാററിക് കടലിൽ, ഇററാലിയൻകരയിൽ വിലസുന്ന തിരക്കുള്ള ഒരു തുറമുഖനഗരമാണ്. വ്യാപാരച്ചുങ്കങ്ങളിൽനിന്നുള്ളതിലധികം വരുമാനം സന്ദർശകന്മാരിൽനിന്നാണു ലഭിച്ചുവരുന്നത്. വെനീസ്സിലെ തോടുകളിലൂടെ ഗൊണ്ഡോളത്തോണികളിൽ സഞ്ചരിക്കാനും, പഴയ വൎത്തകപ്രഭുക്കൾ നിൎമ്മിച്ചുവെച്ച കൊട്ടാരങ്ങളിൽ ഒന്നു കയറിയിറങ്ങാനും, വെനീഷ്യൻ കലാവസ്തുക്കൾ വില്പനയ്ക്കു വെച്ച കടകളിൽ ചുററിനടക്കാനും—കായലുകളിലുള്ള ഏകാന്തമായ തുരുത്തുകളിലൊന്നിൽ കയറിയിരുന്നു സ്വപ്നം കാണാനും ജനങ്ങൾ വെനീസ്സിലേയ്ക്കു വരുന്നു.

'റൊവീഗോ,' 'പഡോവാ' മുതലായ നഗരങ്ങൾ കടന്ന് ഇലക്ട്രിക്ട്രെയിൻ ഇററലിയുടെ കിഴക്കൻകടലിനേയും, കടലിൻെറ തുടർച്ചയായിക്കിടക്കുന്ന കായലുകളേ

യും സമീപിക്കുമ്പോൾ, ആകർഷകമായ ഒരു മാററം അനുഭവപ്പെടുന്നു. ദക്ഷിണകേരളത്തിന്റെ കടലും കായലുകളും കെട്ടിപ്പുണർന്നു കിടക്കുന്ന ചിത്രത്തിൽനിന്ന് ആ തെങ്ങിൻപച്ച മായ്ച്ചുകളഞ്ഞു പകരം ഉരുക്കിന്റെ നരച്ച സ്തംഭക്കൂട്ടങ്ങൾ അവിടവിടെ വരച്ചുവെച്ചാൽ എങ്ങനെയിരിക്കുമോ ഏതാണ്ട് അങ്ങനത്തെ ഒരു ചിത്രമാണു മുന്നിൽ നിവർന്നു കിടക്കുന്നതു്.

കായലിന്റെ നടുവിലൂടെ കെട്ടിയുറപ്പിച്ച 'ഫെറോവിയാറിയോ പാലം' കടന്നു ഇലക്ട്രിക്ട്രെയിൻ ഫെറോവിയാറിയോ സ്റ്റേഷനിൽ യാത്രയവസാനിപ്പിക്കുന്നു. സ്റ്റേഷന്റെ മുമ്പിൽ തോട്ടുകൾ കണ്ടുതുടങ്ങുന്നു. അപ്പുറം തോട്ടുകളുടെ നഗരമാണ്.

സ്റ്റേഷന്റെ മുമ്പിലെ 'പീയാസ്സാഷാ സീയോൺ' അങ്കണത്തിൽനിന്നു മറുകരയിലേയ്ക്കു വളഞ്ഞുകുത്തി നില്ക്കുന്ന 'ഡെലിസാൽസി' പാലം കടന്നു നാം വെനീസ്സിൽ പ്രവേശിക്കുന്നു.



വലിയ പാസഞ്ചർ ബോട്ടുകളും ചെറിയ ഗൊണ്ടോള തോണികളും നമ്മെ എതിരേൽക്കുന്നു, തല

ങ്ങളം വിലങ്ങമായിക്കിടക്കുന്ന തോടുകളെ മുറിച്ചുകൊണ്ട് നാഗവളവോടുകൂടിയ 'ഗ്രാൻറ കനാൽ' നീണ്ടുകിടക്കുന്നു. വെനീസ്സിലെ പ്രധാനമായ ജലമാർഗ്ഗമാണു ഗ്രാൻറ കനാൽ. ഗ്രാൻറ കനാൽ വഴിയായി ബോട്ടിൽ മുക്കാൽ മണിക്കൂർ യാത്രചെയ്താൽ, വെനീസ്സിൻെറ പുതിയ ഹൃദയമെന്നു പറയാവുന്ന 'സാന്മാർക്കോവിൽ' ചെന്നിറങ്ങാം.

കാവിടിയുടെ ആകൃതിയിലുള്ള കാൽനടപ്പാലങ്ങളെക്കൊണ്ടു കൂട്ടിയിണക്കിയ അനേകം ചെറുപട്ടണങ്ങളുടെ ഒരു വിചിത്രസമാഹാരമാണു വെനീസ്സ്. വൻനഗരങ്ങളിലെ റോഡുകൾപോലെ ചുററിപ്പിണഞ്ഞു കിടക്കുന്ന ആ തോടുകളിലൂടെ നഗരത്തിൻെറ ഏതു കോണിലും ചെന്നെത്താൻ കഴിയും. ഒരു സ്ഥലത്തുനിന്നു മററൊരു സ്ഥലത്തേയ്ക്കുപോകാൻ ഒന്നല്ല നൂറു മാർഗ്ഗങ്ങൾ ഉണ്ടായിരിക്കും. തോണിക്കാർക്ക് ആ വഴികളെല്ലാം കാണാപ്പാഠമാണ്. നമ്മൾ മിഴിച്ചു നിന്നുപോകും.

തോടുകൾക്കഭിമുഖമായി ഉൾവലിഞ്ഞു നില്ക്കുന്ന വിസ്തൃതമായ കൽത്തിണ്ണകളും ഇടുങ്ങിയ തെരുവുകളും നിറപ്പകിട്ടുള്ള ഹോട്ടൽക്കെട്ടിടങ്ങളും ഇടയ്ക്കിടെ പഴയ കൊട്ടാരങ്ങളും പ്രത്യക്ഷപ്പെടുന്നു.

രാത്രിയിൽ ആ കാഴ്ച അത്യാകർഷകമാണ്. വെനീഷ്യൻജാലകങ്ങളിലൂടെ വഴിഞ്ഞൊഴുകുന്ന പ്രഭാപൂരവും നിയോൺവർണ്ണക്കുഴൽവിളക്കുകളുടെ ഉജ്ജ്വലമായ ചഞ്ചലദീപ്തിയും ജലവീഥികളിൽ ഇളകി പ്രതിഫലിക്കുന്ന ആ രംഗങ്ങളിലാണു സാക്ഷാൽ വെനീസ്സിനെ നാം കണ്ടെത്തുന്നത്.

മോട്ടോർബോട്ടിൽ ഗ്രാൻറ കനാലിലൂടെ നീങ്ങുമ്പോൾ 'കാഡി ഓറോ,' 'വെന്ദ്രാമിൻകലേരി' തുടങ്ങിയ പഴയ പ്രഭുകൊട്ടാരങ്ങൾ വഴിക്കരികിൽ കാണാം. ആ

വെണ്ണക്കൽക്കൊട്ടാരങ്ങൾ കൗതുകകരമായ 'വെനീഷ്യൻ ജാലക'ക്കണ്ണുകൾ മിഴിച്ചുകൊണ്ടു കാലത്തിൻെറ നേക്ക് ദയനീയമായി നോക്കി നില്ക്കുന്നു.

ഭംഗിയിൽ ചായംതേച്ച ഗൊണ്ടോളകൾ ചുററുപാടും ഇഴഞ്ഞുപോകുന്നു. പണ്ടു്, കരയെല്ലാം സദാ ചളിനിറഞ്ഞു കിടന്നിരുന്ന കാലത്തു് ഒരു സ്ഥലത്തുനിന്നു മററൊരു സ്ഥലത്തേയ്ക്കു പോകാൻ പട്ടണത്തിലെ പൌരന്മാർ വെള്ളത്തിലൂടെ ഈ ഗൊണ്ടോളത്തോണികളെയാണു് ഉപയോഗപ്പെടുത്തിയിരുന്നതു്.

അങ്ങനെ നമ്മൾ നഗരത്തിൻെറ ഹൃദയമെന്നു വിളിക്കാവുന്ന 'സാന്താമാർക്കോ'വിൽ ബോട്ടിറങ്ങുന്നു. 400 പാലങ്ങളിൽ ഘടിപ്പിക്കപ്പെട്ട 100-ൽപരം ചെറുദ്വീപുകളിലായിട്ടാണു് വെനീസ്സ് നിലകൊള്ളുന്നതു്. 150 വലിയ തോടുകൾ ഈ നഗരത്തിൻെറ മാറിൽ ചുററിപ്പടന്നു കിടക്കുന്നു.

വെനീസ്സിലെ ഇന്നത്തെ ജനസംഖ്യ 3 ലക്ഷത്തിലധികമുണ്ടു്. ലോകത്തിൽ ജനങ്ങൾ ഏററവുമധികം തിങ്ങിപ്പാർക്കുന്ന നഗരങ്ങളിലൊന്നാണു് വെനീസ്സ്. നഗരത്തിന്നു വിസ്താരം കൂട്ടാൻ സാദ്ധ്യമല്ലാത്തതുകൊണ്ടു് ജനങ്ങൾ പഴുതുകിട്ടിയേടത്തെല്ലാം പാർപ്പിടങ്ങൾ കുത്തിത്തിരുകിവെച്ചിരിക്കയാണു്. പലതരം ചരക്കുകൾ വ്യവസ്ഥയില്ലാതെ വാരിവലിച്ചുകൂട്ടിയിട്ടിരിക്കുന്ന കുറെ വഞ്ചികൾ കൂടിനില്ക്കുന്നതുപോലെ തോന്നും, ഈ നഗരത്തെ ആകാശത്തിൽനിന്നു നോക്കുമ്പോൾ.

'സാൻമാർക്കോ പള്ളി'യും അതിന്നരികെ ഡ്യൂക്കിൻെറ കൊട്ടാരവും 'സൻപാളോ,' 'സാന്താമേറിയാ' എന്നീ പള്ളികളും ലീഡോദ്വീപും കടൽത്തീരവും മററുമാണു് വെനീസ്സിൽ കാണാനുള്ള പ്രധാന കാഴ്ചകൾ. സമുദ്രസ്നാന സൌകര്യങ്ങളുള്ള ഒരൊന്നാന്തരം കടപ്പുറമാണു ലീഡോ

വിൽ കാണുക. നഗരത്തിൽ ഏററവുമധികം കച്ചവട ത്തിരക്കുള്ള കേന്ദ്രമാണ് 'റീയാൾട്ടോ.'

വെനീസ്സിലെ 'സാൻമാർക്കോ അങ്കണം' ലോകത്തിലെ ഏററവും മനോഹരമായ ഒരു മണിമുററമാണ്. നെപ്പോളിയൻചക്രവർത്തി ഈ പ്രവിശാലമായ ചത്വരാങ്കണം ആദ്യമായി സന്ദർശിച്ചപ്പോൾ "ഹാ! ഇതു യൂറോപ്പിലെ ഏററവും കമനീയമായ അതിഥിസല്ക്കാരശാലയാണല്ലോ!" എന്ന് അത്ഭുതത്തോടെ അരുളുകയുണ്ടായത്രെ.

ഒരു വർഷംകൊണ്ടോ ഒരു ശതാബ്ദംകൊണ്ടോ പണി പൂർത്തിയാക്കിയ ഒരു കാഴ്ചശാലയല്ല, സാൻമാർക്കോ. തികച്ചും ആയിരം വർഷങ്ങളിലെ വേലകളാണ് ഈ ശിലാസ്വപ്നശാലയിൽ ലയിച്ചിരിക്കുന്നതു്. 800-ാമാണ്ടിൽ ആരംഭിച്ച ഇതിൻെറ പണി 1800-ാമാണ്ടുവരെ തുടൎന്നുകൊണ്ടേയിരുന്നു. പക്ഷെ ഒരൊററ ശില്പിയുടെ ആസൂത്രണമനുസരിച്ച് ഏതോ ഒരു തലമുറിയിൽ നിർമ്മിച്ചതാണെന്നേ ഒരൊററ നോട്ടത്തിൽ തോന്നുകയുള്ളു.

സാൻമാർക്കോപ്പള്ളിയും, മണിഗോപുരവും, ഡ്യൂക്കിൻെറ കൊട്ടാരവും ഈ മുററത്തിൻെറ ഓരോവശത്തു് ഉയൎന്നുനില്ക്കുന്നു. മുൻവശം ഗ്രാൻറുകനാലും, കായലും തുറന്നുകിടക്കുന്നു. ലോകത്തിൽ മോട്ടോർകാറുകളൊ മററു വാഹനങ്ങളൊ തീരെ ഇല്ലാത്ത ഒരു നഗരവിഭാഗം ഉണ്ടെങ്കിൽ അതു സാൻമാർക്കോ മാത്രമാണ്.

സന്ദർശകന്മാരിൽ ഗണ്യമായൊരു ഭാഗം അമേരിക്കക്കാരാണ്. അവരുടെ ഡോളറാണ് ഇററലിയുടെ പുതിയ ജീവൻ. കുബേരന്മാരായ അമേരിക്കക്കാരുടെ ധൂൎത്തടി കാരണം ഇവിടെ മററു രാജ്യക്കാൎക്കു വിലയില്ലാതായിത്തീൎന്നിരിക്കുന്നു. അമേരിക്കക്കാരന്നാണ് എവിടെയും മുൻഗണന. ഹോട്ടൽക്കാരും, തോണിക്കാരും, വഴി

വാണിഭക്കാരും, പെണ്ണുങ്ങളുമെല്ലാം 'അമേരിക്കാനോ'വിനെ അകമ്പടി സേവിക്കാനാണ് ജാഗ്രത കാണിക്കുന്നതു്.

മറെറാരിടത്തും സ്ഥലം കിട്ടാത്തതുകൊണ്ട് വെനീസ്സിലെ ഒരൊന്നാംകിട ഹോട്ടലിൽ താമസിക്കാൻ ഞാൻ നിർബദ്ധനായി. അന്നു രാത്രി ഡിന്നറിന്നുമുമ്പ് ഹോട്ടലിലെ പ്രധാന മേൽനോട്ടക്കാരി എൻെറയടുക്കൽ വന്നു ചോദിച്ചു, ഡിന്നറിൻെറ കൂടെ എനിക്കു കുടിക്കാൻ വീഞ്ഞോ, 'അക്വാമിനറാലെ'യോ ഏതാണു വേണ്ടതെന്ന്. (ഈ 'അക്വാമിനറാലെ' എന്നതു വെറും സോഡാവെള്ളമാണ്.) വീഞ്ഞു കുടിച്ചാൽ കൂടുതൽ പണം കൊടുക്കേണ്ടിവരുമല്ലോ എന്ന മുൻകരുതലോടെ ഞാൻ 'അക്വാമിനറാലെ' മതിയെന്നു മറുപടി പറഞ്ഞു. രണ്ടുദിവസം അങ്ങനെ ഞാൻ അക്വാമിനറാലെ ആസ്വദിച്ചു. മൂന്നാംദിവസം എൻെറ ഹോട്ടൽചെലവിൻെറ ബില്ലിലൂടെ ഒന്നു കണ്ണോടിച്ചു നോക്കിയപ്പോൾ അക്വാമിനറാലേയ്ക്കു് ഓരോ ഗ്ലാസ്സിന്നു 85 ലീറ ചെലവെഴുതിവെച്ചതായി കണ്ടു. വീഞ്ഞിന്ന് എന്തു വിലയിട്ടുമെന്നു ഞാൻ അന്വേഷിച്ചപ്പോൾ, ആ ഹോട്ടൽക്കാരി പറഞ്ഞു: "വീഞ്ഞോ? വീഞ്ഞു ഭക്ഷണത്തിൻെറകൂടെ ഉള്ളതാണ്. പ്രത്യേകം വില കൊടുക്കണ്ടാ."

വെറുതെ കിട്ടുന്ന വീഞ്ഞുപേക്ഷിച്ചു നിത്യവും 85 ലീറ കൊടുത്തു പുളിക്കുന്ന സോഡാവെള്ളം മോന്തിയ എന്നെ അങ്ങനെ വഞ്ചിച്ചതു് അമേരിക്കൻമോഡലിലുള്ള രുചിപരിഷ്കാരമാണെന്നു പിന്നീടെനിക്കു മനസ്സിലായി. വെറുതെ കിട്ടുന്ന എന്തിനോടും അമേരിക്കക്കാരന്ന് ഒരു പുച്ഛമാണ്. കൂടാതെ നല്ലൊരു കുടി കഴിഞ്ഞിട്ടാണ് അവൻെറ തീൻ. അപ്പോൾ സോഡ കുടിക്കാനാണ് അവ

ന്നിഷ്ടം. ഞാനും അങ്ങനെ ഒരു അമേരിക്കൻ പരിഷ്കാരിയായിരിക്കുമെന്ന വിശ്വാസത്തോടെയാണ് ഹോട്ടൽക്കാരി മുൻകൂട്ടി എൻെറ രുചി അന്വേഷിച്ചതും എന്നെ സോഡ കുടിപ്പിച്ചതും.

വെനീസ്സിൽ സകല വസ്തുക്കൾക്കും താരതമ്യേന ജാസ്തി വിലയാണ്. പക്ഷേ, അതു നിശ്ചിതവിലയാണ് എന്നൊരു സമാധാനമുണ്ട്. വിലപേശലും ലേലംവിളിയും അവിടെയില്ല. സാധനങ്ങൾക്കുള്ള വില അതിന്മേൽ എഴുതിവെച്ചിട്ടുണ്ടായിരിക്കും. നിയമം അങ്ങനെ നിർബ്ബന്ധിക്കുന്നു.

പലതരം സ്ഫടികസാധനങ്ങൾ വെനീസ്സിൽ കുറഞ്ഞ വിലയ്ക്കു കിട്ടും. വെനീസ്സിൽ വലിയൊരു ഗ്ലാസ്സു ഫാക്ടറിയുണ്ട്. 100 ലീറ പ്രവേശനഫീസു കൊടുത്താൽ നമുക്കു ഫാക്ടറിയും ഗ്ലാസ്സ് നിർമ്മാണരീതിയും മററും അവർ കാണിച്ചുതരും. മെഴുപ്രായത്തിലുള്ള കണ്ണാടിയിൽ അവർ നിർവ്വഹിക്കുന്ന കരവേലയാണ് കാണേണ്ടതു്.

അതിപുരാതനമായ ഒരു പ്രദേശമാണ് വെനീസ്സ്. 4,000 വർഷങ്ങൾക്കപ്പുറം 'എനെററി'വർഗ്ഗങ്ങളുടെ ഒടുവിലത്തെ തലമുറക്കാർ, മത്സ്യം പിടിച്ചും നീർപ്പക്ഷികളെ വേട്ടയാടിയുംകൊണ്ടു് ഈ ചതുപ്പുനിലങ്ങളേയും ചളിത്തുരുത്തുകളേയും അധിവസിച്ചിരുന്നു. 'എനെററി'വർഗ്ഗക്കാരിൽനിന്നാണ്, ഈ പ്രദേശത്തിനു 'വെനെററി' എന്ന പേർ സിദ്ധിച്ചതു്. തോടുകളുടെ കരയിൽ മരത്തടികൾ കുത്തിത്താഴ്ത്തി അവിടെ മരംകൊണ്ടും ഉണങ്ങിയ നീർച്ചെടിത്തണ്ടുകൾകൊണ്ടും നിർമ്മിച്ച കുടിലുകളിലായിരുന്നു ഇക്കൂട്ടർ പാർത്തുവന്നിരുന്നതു്. ഇങ്ങനെ അടിയിൽ കോൽമരങ്ങൾ കുഴിച്ചിട്ടുറപ്പിച്ച തറയിൽ വീടുകൾ കെട്ടിപ്പൊക്കുന്ന സമ്പ്രദായം 15-ാം നൂററാണ്ടുവരെ നില

നിന്നിരുന്നതായിക്കാണാം. വെനീസ്സിലെ പഴയ ക്രൂററൻ മാർബിൾക്കൊട്ടാരങ്ങൾ ഇന്നും നിലനില്ക്കുന്നത് ഇത്തരം മരത്തറകളിലാണ്. എനെററിവർഗ്ഗക്കാരുടെ സംഖ്യ വളരെ കുറവായിരുന്നു. റോമിൻെറ പ്രതാപത്തിൻെറ പരമകാഷ്ഠയുടെ കാലത്തുപോലും ഇവിടെ 500-ൽ അധികം എനെററിക്കാരുണ്ടായിരുന്നില്ലെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. വലവെച്ചു പിടിച്ച മത്സ്യങ്ങളെയും വേട്ടയാടിപ്പിടിച്ച പറവകളേയും ഇവർ കടൽത്തീരത്തിലെ 'അക്വിലിയ' പട്ടണത്തിലെ ചന്തയിൽ കൊണ്ടുപോയി വില്ക്കുകയായിരുന്നു പതിവ്.

വിദേശികളായ ക്രൂരവർഗ്ഗക്കാർ (ബാർബേറിയക്കാർ) ഇററലിയെ ആക്രമിച്ചു. അവർ അക്വിലിയാനഗരം കീഴടക്കുകയും അതിനെ ചുട്ടുകരിക്കുകയും ചെയ്തു.

അക്വിലിയാനിവാസികൾ ശത്രുക്കൾക്കു ദുർഗ്ഗമങ്ങളായ, കായലിലെ ചതുപ്പുനിലദ്വീപുകളിലേയ്ക്കു പ്രാണരക്ഷയ്ക്കായി പിൻവാങ്ങി. കായലിലെ 'ടോർച്ചെല്ലോ,' 'മലോമോക്കോ', 'റിയാൾട്ടോ,' എന്നീ മൂന്നു തുരുത്തുകളിലാണ് അവർ അഭയം പ്രാപിച്ചിരുന്നത്. അഡ്രിയാററിക്കു കടലിനേയും ഈ ചതുപ്പുനില സാമ്രാജ്യത്തെയും വേർതിരിക്കുന്ന ഒരു നീണ്ട മുക്കോൺ തുരുത്താണ് 'മലാമോക്കോ.' കായലിൽ ഒററപ്പെട്ടു കിടക്കുന്ന ഒരു മരകത്തുരുത്താണ് 'ടോർച്ചെല്ലോ.' സംഘടിച്ചുനില്ക്കുന്ന അമ്പതിലധികം ചെറുതുരുത്തുകളുടെ മദ്ധ്യത്തിൽ സ്വല്പം പൊങ്ങിനിൽക്കുന്ന ഒരു മേടാണു 'റിയാൾട്ടോ.' ഈ അഭയാർത്ഥികൾ ഇവിടുത്തെ ആദിമനിവാസികളായ എനെററിക്കാരോടെണങ്ങി, സംഘടിച്ചു. ശത്രുക്കളോടെതിരിട്ടുനില്ക്കത്തക്ക ഒരു ശക്തിയായി വളർന്നുവന്നു. അക്കാലത്തിന്നിടയിൽ ഇററലിയുടെ ഏതാ

ണ്ടു മുക്കാൽഭാഗവും വിദേശികളായ അക്രമികൾ കീഴട ക്കിക്കഴിഞ്ഞിരുന്നു. പട വെട്ടിപ്പിടിച്ച സ്ഥലങ്ങളെയെ ല്ലാം ചുട്ടുകരിച്ചു നശിപ്പിച്ചുകൊണ്ടാണ് അക്രമികൾ നീ ങ്ങിയിരുന്നതു്. എന്നാൽ, ചെളിയിലും വെള്ളത്തിലും ഒ ളിച്ചിരിക്കുന്ന വെനീസ്സുകാരോടു് ശത്രുക്കളുടെ വിദ്യയൊ ന്നും ഫലിച്ചില്ല. ചാട്ടുളികൾകൊണ്ടും തീയമ്പുകൾകൊ ണ്ടും ഒളിയുദ്ധം ചെയ്തു് അവർ ശത്രുക്കളെ തിരിച്ചോടി ച്ചു. അങ്ങിനെ വെനീഷ്യക്കാൎക്കു മാത്രം തങ്ങളുടെ സ്വാ തന്ത്ര്യം സംരക്ഷിക്കാൻ കഴിഞ്ഞുവെന്നു പറയാം.

എന്നാൽ അതൊരപകടം പിടിച്ച സ്വാതന്ത്ര്യമാ യിരുന്നു. കടല്ക്കരയും അയൽപ്രദേശങ്ങളുമെല്ലാം ശത്രു ക്കളുടെ കയ്യിലാണു്. വെനീഷ്യക്കാർ ഒററപ്പെട്ടുപോയി. തങ്ങളുടെ പുതിയ സങ്കേതവും ജീവിതവും നിലനിൎത്താൻ വേണ്ടി അവൎക്കു പുതിയ പദ്ധതികൾ കണ്ടുപിടിക്കേ ണ്ടതായിവന്നു.

വെനീഷ്യക്കാർ ചരക്കുതോണികളും പായക്കപ്പലു കളും പണിയാൻ തുടങ്ങി. ശത്രുക്കളുടെ കണ്ണു പതിയാ ത്ത കടലോരങ്ങളിലെ മൂലകളിൽ ഒളിച്ചു ചെന്നു് അ വർ മീൻപിടുത്തവും വ്യാപാരവും ആരംഭിച്ചു. ക്രമേണ അവരുടെ മാൎഗ്ഗങ്ങൾ നീണ്ടുതുടങ്ങി. 'പോ'നദീമുഖത്തി ലെ തുരുത്തിലും 'കൊമാച്ചിയോ' കായലുകളിലും വെനീ ഷ്യൻ പായക്കപ്പലുകൾ പ്രത്യക്ഷപ്പെട്ടു. പില്ക്കാലത്തു പൌരസ്ത്യരാജ്യങ്ങളുമായുള്ള വാണിജ്യക്കുത്തക ഏറെറടു ത്ത വെനീഷ്യക്കാരുടെ പൂൎവ്വികന്മാരായ കടൽവ്യാപാരി കളെയാണു് ഇവിടെ നാം കാണുന്നതു്.

പോനദിയുടെ തെക്കുഭാഗത്തു 'റാവെന്നി' എന്ന വ മ്പിച്ച ദുൎഗ്ഗം കിടന്നിരുന്നു. അവിടം മുതല്ക്കുള്ള പ്രദേശ ങ്ങൾ ബൈസെൻടൈൻ (ഗ്രീക്ക്) രാജവംശത്തിൻെറ

അധീനത്തിലായിരുന്നു. അവരും ആക്രമികളെ ഭയന്നു ജീവിക്കയായിരുന്നു. ബൈസൻടൈൻകാരും വെനീഷ്യക്കാരും തമ്മിലുള്ള വ്യാപാരസംബന്ധം ക്രമേണ പരസ്പരസഹായാടിസ്ഥാനത്തിലുള്ള ഒരു രാഷ്ട്രീയ ബന്ധമായി ശക്തിപ്പെട്ടു. വെനീഷ്യക്കാരെ അവർ യുദ്ധസാമഗ്രികൾ നല്കിയും വെനീഷ്യയിൽ പുതിയ കോട്ടകൾ പണിയിച്ചുകൊടുത്തും രക്ഷാസൈന്യങ്ങളെ അയച്ചും സഹായിച്ചുപോന്നു. അതിൻെറയെല്ലാം ഫലമായി വെനീഷ്യക്കാരുടെ പുതിയ മേല്ക്കോയ്മകളായിത്തീർന്നു, റാവന്നായിലെ പ്രഭുക്കൾ. വെനീഷ്യക്കാക്ക് അതുമൂലം നഷ്ടപ്പെടാനൊന്നുമില്ലായിരുന്നു. നാട്ടിൻെറ രക്ഷ ഭദ്രമായിത്തീന്നപ്പോൾ വെനീഷ്യക്കാർ തങ്ങളുടെ കടൽവ്യാപാരത്തിലേയ്ക്കു മുഴുവൻ ശ്രദ്ധയും പതിപ്പിച്ചു. 'ഇസ്തീരിയാ,' 'ഡാൽമേഷ്യ' തുടങ്ങിയ കിഴക്കൻകരയിലെ ദിക്കുകളിലേയ്ക്ക് അവരുടെ കപ്പലുകൾ ഓടിത്തുടങ്ങി.

ശതാബ്ദങ്ങളങ്ങിനെ നീങ്ങിക്കൊണ്ടിരുന്നു. പലകാലങ്ങളിലായും വെനീഷ്യ ശത്രുക്കളുടെ ആക്രമണങ്ങൾക്കിരയായിത്തീന്നുവെങ്കിലും അവർ തങ്ങളുടെ തുരുത്തുസാമ്രാജ്യത്തിൻെറ സ്വാതന്ത്ര്യം സംരക്ഷിച്ചുപോരികതന്നെ ചെയ്തു.

809-ാമാണ്ടിൽ ഫ്രഞ്ചുരാജാവായ ചാറൽമാൻെറ പുത്രൻ,'പിപ്പിനോ'വെനീഷ്യയെ കീഴടക്കാൻ ഒരുറച്ചശ്രമം നടത്തുകയുണ്ടായി. വെനീസ്സിൻെറ ചരിത്രത്തിൽ വെച്ച് ഏററവും ഭയങ്കരമായ ഒരാക്രമണമായിരുന്നു അത്. ഫ്രഞ്ചുനാവികസേന വെനീസ്സിനെ പൊതിഞ്ഞു. ആദ്യം ലീഡോകരയും, പിന്നെ മലാമോക്കോദ്വീപും അവർ കൈവശപ്പെടുത്തി. വെനീഷ്യക്കാർ, റിയാൾട്ടോവിൽ തങ്ങളുടെ സകല ആയുധശക്തിയും കേന്ദ്രീകരി

ച്ചു, ശത്രുവിനെ തുരത്താൻ അവസരം പാത്തിരുന്നു. ഹേമന്തകാലത്തെ വേലിയിറക്കം വന്നപ്പോൾ, തോടുകളിലെ വെള്ളം താഴ്ന്നു ഫ്രഞ്ചുകപ്പലുകൾ ചളിയിൽ നിന്ന്ഞാതായി. വെനീഷ്യക്കാർ തിരിഞ്ഞെതിർത്തു ശത്രുക്കളെ ഓടിച്ചുകളകയും ചെയ്തു.

ഈ യുദ്ധം വെനീസ്സിൻെറ കോലത്തേയും ഭാവത്തേയും കുറെയെല്ലാം മാററിത്തീക്കുന്നതിന്നു കാരണമായിത്തീന്നു. പഴയ തലസ്ഥാനങ്ങൾ മാററി അവർ റിയാൾട്ടോവിൽ ഭരണകേന്ദ്രം സ്ഥാപിച്ചു. റിയാൾട്ടോവിൽ പുതിയ പള്ളികളും കൊട്ടാരങ്ങളും പാണ്ടികശാലകളും പൊങ്ങിത്തുടങ്ങി. ഇന്നു വെനീസ്സിൽ നമ്മെ ആകഷിക്കുന്ന പ്രധാന പള്ളിയായ 'സെൻറ്മാക്ക്' ഇക്കാലത്തുണ്ടായതാണ്.

വെനീഷ്യൻവ്യാപാരങ്ങളും വിദൂരദിക്കുകളിലേയ്ക്കു വ്യാപിച്ചുതുടങ്ങി. പേർസ്യയിൽനിന്നു പരവതാനികളും, ലബനോണിൽനിന്നു മരങ്ങളും, ഇന്ത്യയിൽനിന്നു സുഗന്ധദ്രവ്യങ്ങളും, രത്നക്കല്ലുകളും പട്ടുകളുമെല്ലാം വെനീസ്സിൽ വന്നു നിറഞ്ഞു. 800 മുതൽ 1000-ാമാണ്ടുവരെ വെനീഷ്യ ലോകത്തിലെ ഏററവും സമ്പൽസമൃദ്ധമായ ഒരത്ഭുതവിപണിയായിരുന്നു.

യൂറോപ്പും പൌരസ്ത്യരാജ്യങ്ങളും തമ്മിലുള്ള സകല വ്യാപാരങ്ങളുടേയും നേതൃത്വം വെനീഷ്യൻ വത്തകപ്രഭുക്കൾക്കായിരുന്നു. അവർ ആവശ്യപ്പെടുന്ന ഏതുവിലയും ചരക്കുകൾക്കു ലഭിച്ചിരുന്നു. ചരക്കുകപ്പലുകളുടെ ഉടമകൾ കോടീശ്വരന്മാരായിത്തീന്നു. ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും, രത്നങ്ങളും പൊൻനാണയങ്ങളും വെനീഷ്യയിലേയ്ക്കു പ്രവഹിച്ചുകൊണ്ടിരുന്നു.

ഈ ധനങ്ങളെല്ലാം എന്തുചെയ്യണമെന്നറിയാതെ

അവർ കഴിഞ്ഞു. തങ്ങളുടെ പ്രതാപവും ധനപ്രമത്തതയും പ്രദർശിപ്പിച്ചുകൊണ്ട് അവർ കൊട്ടാരങ്ങളും പള്ളികളും പണിയിച്ചുതുടങ്ങി. അലക്സാൻഡ്രിയായിൽനിന്നും ഈജിപ്റ്റിൽനിന്നും കൊണ്ടുവന്ന വെണ്ണക്കല്ലുകളും, ഗ്രീസിൽനിന്ന കൊണ്ടുവന്ന അത്ഭുതശിലാപ്രതിമകളും, ദക്ഷിണ ഇററലിയിലെ ശിലാസ്തംഭങ്ങളും വെനീഷ്യൻകൊട്ടാരങ്ങളെ അലംകരിച്ചു. അയൽരാജ്യങ്ങളിൽനിന്ന വ്യാപാരികളും ശില്പികളും വേലക്കാരുമെല്ലാം വെനീസ്സിൽവന്നനിറഞ്ഞു. ചെളി നിറഞ്ഞു പ്രായേണ ശൂന്യമായിക്കിടന്നിരുന്ന ആ നാലു തുരുത്തുകൾ രത്നക്കൊട്ടാരങ്ങൾ നിറഞ്ഞ ഒരു നവലോകമായി മാറി. വെനീഷ്യക്കാരുടെ ഈ ധനശക്തിയോടൊപ്പം അവരുടെ നാവികശക്തിയും ആക്രമണവാസനയും വദ്ധിച്ചുവന്നു. അഡ്രിയാററിക്ക് കടലിന്റെ പൂർവ്വതീരപ്രദേശങ്ങൾ മുഴുവനും വെനീഷ്യക്കാരുടെ കയ്യിലായിരുന്നു. അവരവിടെ കോട്ടകളും പാണ്ടികശാലകളും കെട്ടിയുറപ്പിച്ചു. ഗ്രീസിലെ തുറമുഖങ്ങളേയും അവർ കീഴടക്കി, പൌരസ്ത്യരാജ്യങ്ങളുമായുള്ള കടൽവ്യാപാരത്തിന്റെ താക്കോൽ കയ്യിലാക്കി.

പുതിയ ആക്രമണങ്ങളുടേയും കടൽയുദ്ധങ്ങളുടേയും കാലമായിരുന്നു 1300-ാമാണ്ടുമുതല്ക്കു 1580-ാമാണ്ടുവരെ. വെനീസ്സിന്നകത്തും പലവിധം രാഷ്ട്രീയകലാപങ്ങൾ നടന്നുകൊണ്ടിരുന്നു.

1797-ൽ, ഫ്രഞ്ചുവിപ്ലവത്തെത്തുടൎന്ന വെനീസിലെ പ്രഭുവാഴ്ച അവസാനിച്ചുവെങ്കിലും അവർ ഫ്രഞ്ചുകാരുടെ കീഴിൽ ഇരിക്കേണ്ടിവന്നു. നെപ്പോളിയൻ വെനീസ്സിനെ ആസ്ത്രിയാരാജ്യത്തോടു ക്രട്ടിച്ചേർത്തു. 1848-ൽ ആസ്ത്രിയൻ പോലീസ്സുഭരണത്തിന്നെതിരെ വെനീഷ്യക്കാർ ഒരു ഭയങ്കര വിപ്ലവം നടത്തുകയും സാൻമാർഗ്ഗോ

റിപ്പബ്ലിക്ക സ്ഥാപിക്കയും ചെയ്തു. പക്ഷേ ഒരു വഷ്ത്തിന്നകം ആസ്ത്രിയൻസേനയ്ക്കുമുമ്പിൽ അവക്ക് വീണ്ടും കീഴടങ്ങേണ്ടിവന്നു. 1866-ലാണ് വെനീസ്സ് ഇററാലിയൻരാജവാഴ്ചയിൽ വന്നതു്.

ഇതാണ് വെനീസ്സിൻെറ ചരിത്രം. വെനീസ്സിന്ന് ആകെപ്പാടെ ഒരു പൌരസ്ത്യനഗരത്തിൻെറ ഛായയാണുള്ളതു്. പണ്ടത്തെ പ്രഭുക്കഠം പൌരസ്ത്യമാതൃകയിലുള്ള മാർബിഠം കെട്ടിടങ്ങഠം വെനീസ്സിൽ നിമ്മിച്ചുവെച്ചതുകൊണ്ടും, കരയിൽ പരിഷ്കൃതരീതിയിലുള്ള വാഹനങ്ങഠം നീങ്ങിക്കാണാത്തതുകൊണ്ടും മററുമാണ് ഇങ്ങനെയൊരു പ്രതീതിയുണ്ടാകുന്നതു്. വിവിധരാജ്യക്കാരായ സന്ദശകന്മാർ ഇടകലന്നുതമ്മി നീങ്ങിക്കൊണ്ടിരിക്കുന്ന തെരുവുകഠം കാണുമ്പോഴും അതൊരു യൂറോപ്യൻ നഗരത്തിൻെറ ഭാഗമാണെന്നു നമുക്കു തോന്നുകയില്ല.

വെനീസ്സിലെ ഇടുങ്ങിയ തെരുവുകളിൽ കാൽനടയായി ചുററിനടക്കുമ്പോഠം വഴിതെററാതിരിക്കയില്ല—അവിടെ എല്ലാം തെററായ മാഗ്ഗങ്ങളേ ഉള്ളൂ എന്നുകൂടി നമുക്കു തോന്നിപ്പോകും.

ഈരണ്ടു വഷം കൂടുമ്പോഠം ഒരിക്കൽ വെനീസ്സിലെ വിശാലമായ പൊതു ഉദ്യാനത്തിൽവെച്ച് അഖിലരാജ്യപ്രദശനങ്ങഠം നടത്താറുണ്ട്. ഈ ഉദ്യാനത്തിൽ ഇതിന്നുവേണ്ടി പല മാതൃകയിലുള്ള ശാലകഠം സ്ഥിരമായി പണിതുവെച്ചിരിക്കുന്നതായിക്കാണാം. 'ബിയെന്നോൽ' എന്ന ഇററാലിയൻസമിതിയുടെ ആഭിമുഖ്യത്തിലാണ് ഈ പ്രദശനങ്ങഠം നടത്തപ്പെടുന്നതു്. പ്രദശനക്കെട്ടിടങ്ങളെല്ലാം ബിയെന്നോലിൻെറ വകയാണ്. ഇവയിൽ ഇററാലിയൻവസ്തുക്കളുടെ പ്രദശനത്തിന്നുള്ള പ്രത്യേകകെട്ടിടം, അമ്പതു വലിയ ഹാളുകളുള്ള ഒരു പുതിയ കൊട്ടാരമാണെന്നുതന്നെ പറയാം.

ഗ്രാൻറ്കനാലിന്നു (പ്രധാനതോട്ട്) അവിടവിടെയായി അതിമനോഹരമായ പ്രൊമനേഡുകൾ (വെള്ളത്തെ സ്പർശിച്ചുനില്ക്കുന്ന തിണ്ണകൾ) കാണാം. അവിടെയിരുന്നുകൊണ്ടു ജലത്തിൽ നീങ്ങിക്കൊണ്ടിരിക്കുന്ന കപ്പലുകളും, തോണികളും, ഉല്ലാസബോട്ടുകളും നോക്കി രസിക്കാം. ഇടയ്ക്കിടെ പൂന്തോപ്പുകളും നിർമ്മിച്ചുവെച്ചിട്ടുണ്ട്.

വെനീസ്സിലെ പഴയ കൊട്ടാരങ്ങളിൽ പലതും ഇന്നു പരിഷ്കൃതഹോട്ടലുകളായി മാറിയിരിക്കയാണ്—പഴയ പാണ്ടികശാലകൾ ബോട്ട്സ്റ്റേഷനുകളായും മററു നഗരങ്ങളിലുള്ള ബസ്സിൻെറയും ട്രാമിൻെറയും സ്ഥാനം വെനീസ്സിൽ മോട്ടോർബോട്ടുകൾക്കും സ്റ്റീംബോട്ടുകൾക്കുമാണുള്ളത്.

വെനീസ്സിലെ വർത്തകന്മാരുടെ ചില പേരുകൾ മലയാളിയായ എന്നെ വളരെ രസിപ്പിച്ചു. 'സാമിച്ചെട്ടി' 'കോമുച്ചെട്ടി' മുതലായ പേരുകൾ വലിയ അക്ഷരങ്ങളിൽ എഴുതിവെച്ച ബോർഡുകൾ വായിക്കുമ്പോൾ ചിരിക്കാതെ കഴിയുമോ?

വെനീഷ്യക്കാർ നല്ല മര്യാദയുള്ള കൂട്ടരാണ്. വിദേശീയരെ മാന്യ അതിഥികൾ എന്ന നിലയിലാണ് അവർ സ്വീകരിക്കുക.

ഇന്ത്യയിലെ കാഷ്മീരിനെ കിഴക്കൻരാജ്യങ്ങളിലെ 'വെനീസ്സ്' എന്നു വിളിച്ചുവരാറുണ്ടല്ലോ. വാസ്തവം പറഞ്ഞാൽ, വെനീസ്സിനെ പടിഞ്ഞാറൻരാജ്യങ്ങളിലെ 'കാഷ്മീർ' എന്നു പറയുന്നതുപോലും കാഷ്മീരിന്നൊരപമാനമാണ്. കാഷ്മീരിൻെറ പ്രകൃതിസൌന്ദര്യത്തിൻെറ ആയിരത്തിലൊരംശംപോലും വെനീസ്സിനെ അനുഗ്രഹിച്ചിട്ടില്ല. ജലാശയക്കാഴ്ചകൾക്ക് അഴക് വർദ്ധിപ്പിക്കുന്നതു് അവയുടെ പശ്ചാത്തലങ്ങളിൽ പൊങ്ങിനില്ക്കുന്ന മലക

ളോ ഗിരിശൃംഖലകളോ ആണ്. ആ മലകൾ ഹിമാവൃതങ്ങളാണെങ്കിൽ സവിശേഷമായ ഒരാകർഷകത്വമുണ്ടായിരിക്കയും ചെയ്യും. കാഷ്മീരിലെ തടാകങ്ങൾക്കും തോട്ടുകൾക്കും കൌതുകം കൂട്ടുന്നതു ചുററിലും മടക്കുമടക്കായിക്കിടക്കുന്ന മഞ്ഞുമലകളാണ്. വെനീസ്സിലാണെങ്കിലോ അതിൻെറ കാഴ്ചപ്പാടിൽ ഒരു മേട്ടുപോലും കടന്നുവീണിട്ടില്ല. സമുദ്രം ഭ്രഷ്ടു കല്പിച്ചു ജരാനര ബാധിച്ച ഒരു കായൽ. അന്യോന്യം കെട്ടുപിണഞ്ഞുകിടക്കുന്ന ശതക്കണക്കിലുള്ള ഇരുണ്ട തോട്ടുകൾ, ഇടുങ്ങിയ പാലങ്ങൾ. തോട്ടിൽ മുട്ടിനില്ക്കുന്ന നിരവധി പഴയ കരിങ്കൽ കെട്ടിടങ്ങൾ. ജലത്തിൽ ആന്ദോളനം ചെയ്യുന്ന കുറെ 'ഗൊണ്ഡോള'കൾ (ഉല്ലാസനൌകകൾ). ഉത്സവം കാണാൻ വന്നവരെപ്പോലുള്ള കുറെ സന്ദർശകന്മാരും, തിക്കും തിരക്കും. ഇതിൽക്കവിഞ്ഞ 'ഒരത്ഭുത'വും വെനീസ്സിലില്ല.

തിരുവിതാംകൂറിലെ ചില കായൽപ്രദേശങ്ങൾക്ക (വിശേഷിച്ചും, തോട്ടുകൾകൊണ്ടു കളം വരഞ്ഞ കൊച്ചുഗ്രാമങ്ങൾ നിറഞ്ഞ അമ്പലപ്പുഴപരിസരങ്ങൾക്ക) വെനീസ്സിനെക്കാൾ ഭംഗിയുണ്ട്. കാലത്തിൻെറ ഇരുളും കറയും പററിക്കൂടിയ കരിങ്കൽകൊട്ടാരങ്ങൾക്കുപകരം, പ്രകൃതിയുടെ പച്ചക്കുട പിടിച്ചുനില്ക്കുന്ന തെങ്ങുകളാണ് നമ്മുടെ തോട്ടുകളിൽ പ്രതിബിംബിച്ചു നില്ക്കുന്നതു്. എന്നാൽ കേരളത്തിലെ 'തോട്ടുകൾ നിറഞ്ഞ നാട്ട്' അറിയപ്പെടാതെ കിടക്കുന്നു. വെനീസ്സിന്നു പ്രതാപത്തോടുകൂടിയ പഴയൊരു നീണ്ട ചരിത്രമുണ്ട്. പ്രഗത്ഭമായ പുതിയ പരസ്യമുണ്ട്. ആ പേരു് അനുദിനം ആയിരക്കണക്കിൽ സന്ദർശകന്മാരെ ആകർഷിച്ചുകൊണ്ടിരിക്കുന്നു. മാനസികമായ ഒരു പുതിയ ഉത്സവം കൊണ്ടാടാൻ മനു

ഷ്യർ വെനീസ്സിലെ തോട്ടുകളിലേയ്ക്കു കുതിക്കുന്നു. ഉല്ലാസത്തിൻേറയും റൊമാൻസിൻേറയും നിഗ്രഢചലനങ്ങൾ വെനീസ്സിലെ ഇരുണ്ട ജലവീഥികളിലും, കാൽനടപ്പാലങ്ങളുടെ മറവുകളിലും, തോട്ടിൻതിണ്ണകളിലും, പൂന്തോട്ടങ്ങളിലും അവർ കണ്ടെത്തുന്നു.

നേപ്പിൾസ്, ഫ്ളോറൻസ് മുതലായ മററു സ്ഥലങ്ങളെപ്പോലെ വെനീസ്സ് ഒരു ക്ഷേത്രമല്ലാ, ഒരു നർത്തനശാലയാണു്.

ഒമ്പതാം നൂററാണ്ടിൻേറയും പതിനെട്ടാം നൂററാണ്ടിൻേറയും ഇടയ്ക്കുള്ള കാലത്തെ ധനസംപുഷ്ടിയുടെ അവശിഷ്ടങ്ങളാണു് ഇന്നു നാം വെനീസ്സിലെ കൊട്ടാരങ്ങളിൽ കാണുന്നതു്. ബാക്കിയെല്ലാം കാലപ്രവാഹത്തിൽ കലങ്ങിപ്പോയി. വെനീസ്സിലെ തോട്ടുകളും മുത്തുചോർന്നുപോയ തോട്ടുകൾപോലുള്ള ആ മാർബിൾക്കൊട്ടാരങ്ങളും മാത്രം അവിടെ തങ്ങിനില്ക്കുന്നുണ്ടു്. അവ കാണാനും ആ പഴയകാലത്തെക്കുറിച്ചുള്ള സ്വപ്നങ്ങളിൽ തെല്ലിട ലയിച്ചിരിക്കാനും ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും ആളുകൾ വന്നുകൊണ്ടിരിക്കുന്നു. 1938-ൽ 4,96,000 സന്ദർശകന്മാർ വെനീസ്സിൽ വരികയുണ്ടായത്രെ.

## സ്വിററ്സർലണ്ടിലേയ്ക്ക്

ഇററലിയിലെ പ്രധാന വാണിജ്യനഗരമാണ് 'മിലാൻ.' (ഇററാലിയൻഭാഷയിൽ 'മിലാനോ')

യൂറോപ്പിലെ ഏററവും കലാസുഭഗവും സകല സൗകര്യസമ്പൂർണ്ണവുമായ ഗംഭീരമായൊരു ജനകീയക്കൊട്ടാരമാണ് മിലാനിലെ പുതിയ റെയിൽവെസ്റ്റേഷൻ. ഇതിന്റെ മുഴുവൻ ഭാഗവും വെണ്ണക്കല്ലുകൊണ്ടാണ പണിതീർത്തിരിക്കുന്നത്. വൈദ്യുതവിളക്കുകളും ന്യോൺകുഴൽ വിളക്കുകളും നിത്യപ്രഭ ചൊരിയുന്ന ഇതിന്റെ അന്തർഭാഗത്തു ചെല്ലുമ്പോൾ ഒരു നർത്തനശാലയ്ക്കകത്തു പെട്ടപോലെ തോന്നിപ്പോകും.

സ്റ്റേഷൻ പ്ലാററുഫോറത്തിൽനിന്ന് ഇലക്ട്രിക്ക് ലിഫ്ററ് ഇറങ്ങിച്ചെല്ലുന്നതു നഗരപ്രദക്ഷിണം ചെയ്യാനൊരുങ്ങിനില്ക്കുന്ന ടാം കാറിലേയ്ക്കാണ്.

കഴിഞ്ഞ മഹായുദ്ധത്തിന്റെ സംഹാരാഘാതങ്ങൾ മിലാൻ നഗരത്തേയും അലങ്കോലപ്പെടുത്തിയിട്ടുണ്ട്. എന്നാലും, പുതിയ രീതിയിലുള്ള ഉന്നതങ്ങളായ എടുപ്പുകൾ തുരുതുരെ പൊങ്ങിവന്നുകൊണ്ടിരിക്കുന്നു.

കാലത്തിന്റെ തണലിൽ അലസമായി വളർന്നുവന്ന കലാസൗധങ്ങളോ, ഉത്തമചിത്രശാലകളോ മിലാനു കാഴ്ചവെയ്ക്കാനില്ലാ എന്നുതന്നെ പറയാം. വാണിജ്യപരമായ പുനരുജ്ജീവനപരിശ്രമങ്ങളുടെ സ്വരവും ചലനവുമാണ് മിലാനിലെ തെരുവുകളിൽ അലയടിക്കുന്നത്. കലയുടെ കളിയെല്ലാം മാററിവെച്ച് യന്ത്രയുഗത്തിലെ ജീവിതക്കളരിയിലേയ്ക്കു തിരിഞ്ഞ പുതിയ ജനതയുടെ

ഉരസലും ബഹളവും കിടമത്സരവുമാണു് ഇവിടെ നാം കണ്ടെത്തുന്നതു്.

പക്ഷെ, വാണിജ്യപ്രധാനമായ മററു നഗരങ്ങൾക്കുള്ള വൈരൂപ്യമോ, വ്യവസ്ഥയില്ലായ്മയോ മിലാനിനെ തീണ്ടിയിട്ടില്ല. മിലാൻ ആകപ്പാടെ അഴകുള്ളൊരു നഗരമാണു്. വൃത്തിയുള്ള കൂററൻ കെട്ടിടങ്ങൾ ഇരുവശത്തും അണിയണിയായി ഒതുങ്ങിനില്ക്കുന്ന വിശാലവീഥികളും, നേർവരയിൽ അററം കാണാതെപോകുന്ന പാതകളും, നടക്കാവുകളും, ഉല്ലാസപ്പൂന്തോപ്പുകളും, മൈതാനങ്ങളും ഇടകലന്നു ഈ മഹാനഗരത്തിന്നു പ്രത്യേകമായ ഒരാകർഷകത്വമോ വ്യക്തിത്വമോ ഇല്ലെന്നിരിക്കിലും പൊതുവെ ഒരു പ്രസന്നതയും ഒതുക്കവും കാണ്മാനുണ്ടു് എന്നു പറയേണ്ടിയിരിക്കുന്നു.

പക്ഷെ, മിലാനിൽ ഒരു ദിവസത്തെ താമസംകൊണ്ടു് എനിക്കു മടുത്തു. വ്യാപാരക്കണ്ണോടുകൂടി അവിടെ വന്നുചേരാത്തവർക്കെല്ലാം ആ മടുപ്പു് അനുഭവപ്പെടുകയും ചെയ്യും. തിക്കും, തിരക്കും, ഭൗതികജീവിതത്തിന്റെ കടുത്ത മദമാത്സര്യങ്ങളും, ഹോട്ടലുകളിലെ ഭാരിച്ച ചെലവും (ഒരു രാത്രി താമസിക്കുന്നതിന്നുമാത്രം ഹോട്ടലിൽ എനിക്കു കൊടുക്കേണ്ടിവന്നതു് 1,500 ലീറയാണു്) സാധാരണ സഞ്ചാരികളെ അവിടെനിന്നകററിനിത്തും.

'തിരുവത്താഴ'ത്തിന്റെ (Last Supper) അമൂല്യമായ ഒരു ചുമർചിത്രം പതിഞ്ഞുകിടക്കുന്ന ഒരു പഴയ പള്ളിയും, മുസ്സോളിനിയുടെ ശവം കുറച്ചുദിവസം കെട്ടിത്തൂക്കി പ്രദർശിപ്പിച്ചിരുന്ന അപ്രധാനമായ ഒരു തെരുവുമൂലയും മാത്രമാണു ഞാനറിഞ്ഞേടത്തോളം ഇന്നു മിലാനിൽ കാണാനുള്ള പ്രധാന കാഴ്ചകൾ.

മിലാനിൽ അഞ്ചാറു് ഇന്ത്യൻ വ്യാപാരികളുണ്ടു്.

എല്ലാം സിന്ധികളാണ്. അവരിൽ മെ: ചെല്ലറാം ആൻഡ് സൺസ്, മി: കെ. ഏ. ഝെ. ഛ്ലോട്ടിർമാൽ എന്നിവരുടെ വ്യാപാരശാലകൾ പ്രത്യേകം പ്രസ്താവ്യമാണ്.

പിറേറന്ന പ്രഭാതത്തിൽ ഞാൻ മിലാനിൽനിന്ന ജനീവയിലേയ്ക്കു് ഒരു റെയിൽവെ ടിക്കററുവാങ്ങി ഇന്റർനാഷനൽ എക്സ്പ്രസ്സിൽ കയറി സ്വിററ്സർലണ്ടിലേയ്ക്കു പുറപ്പെട്ടു.

മിലാനിൽനിന്ന ജനീവയിലേയ്ക്കുള്ള ആ തീവണ്ടിയാത്ര. യൂറോപ്പിന്റെ പ്രകൃതിസൗന്ദര്യത്തെപ്പററി ഏററവും നിറംപിടിപ്പിക്കുന്ന സ്മരണകളാണ് അതെന്നിൽ ഉണത്തുന്നതു്.

പാരീസ്സ് കേന്ദ്രമാക്കിക്കൊണ്ടു്, യൂറോപ്പിന്റെ നാനാഭാഗത്തേയ്ക്കും പശ്ചിമ ഏഷ്യയിലേയ്ക്കും എക്സ്പ്രസ്സ്‌വണ്ടികൾ ഓടിക്കൊണ്ടിരിക്കുന്നു. അവയിൽ വാഗൺലിററ് കമ്പനിവക ഓറിയൻറ് എക്സ്പ്രസ്സുകൾ മൂന്ന പ്രത്യേക ഖണ്ഡങ്ങളായി പാരീസ്സിൽനിന്ന, ബുക്കാറസ്റ്റിലേയ്ക്കും (റഷ്യ), വാർസോ (പോളണ്ട്) വിലേയ്ക്കും, ഇസ്താൻബുള്ളിലേയ്ക്കും (തുക്കി) പോകുന്നു. പാരീസ്സിൽനിന്ന് ഇസ്താൻബുള്ളിലേയ്ക്കുള്ള എക്സ്പ്രസ്സ്, ഇററലിയിലെ സിംപ്ലൻ തുരങ്കംവഴിയായി പോകുന്നതുകൊണ്ടു് അതിനെ 'സിംപ്ലൻ എക്സ്പ്രസ്സ്" എന്നും പറഞ്ഞു വരുന്നു.

പാരീസ്സിൽനിന്ന് ഇസ്താൻബുള്ളിലേയ്ക്കു സിംപ്ലൻ എക്സ്പ്രസ്സ് വഴിക്കുള്ള ദൂരം 1,881 മൈലാണ്. ഈ എക്സ്പ്രസ്സ് പാരീസ്സിൽനിന്ന പുറപ്പെട്ടു്, ഫ്രാൻസ്സ്, സ്വിററ്സർലൻറ്, ഇററലി, ഗ്രീസ്സ്, യൂഗോസ്ലാവിയാ, ബൽഗേറിയാ എന്നീ രാജ്യങ്ങളിലൂടെ കടന്ന തുക്കിയിലെ ഇസ്താൻബുള്ളിൽ 80 മണിക്കൂറുകൊണ്ടു് എത്തുന്നു.

മിലാൻ, വെനീസ്സ്, ട്രെയിസ്റ്റോ തുടങ്ങിയ ഇററാലിയൻ നഗരങ്ങളെ സ്പർശിച്ചുകൊണ്ടാണ് സിംപ്ലൻ എക്സ്പ്രസ്സ് ഓടുന്നതു്.

ഇന്ന് ബൾഗേറിയയും യൂഗോസ്ലാവ്യയും കമ്മ്യൂണിസ്റ്റധീനപ്രദേശങ്ങളായി മാറിയതുകൊണ്ടു് ആ വഴി കടന്നുപോകാൻ യാത്രക്കാർക്ക് 'വിസ' കിട്ടാൻ വിഷമമാണ്. അതുകൊണ്ടു് ഗ്രീസ് കഴിഞ്ഞാൽ പിന്നെ ഈ എക്സ്പ്രസ്സ് നാമമാത്രമായിട്ടാണ് ഓടുന്നതു്.

ഇസ്താൻബുള്ളിൽനിന്നു പാരീസ്സിലേയ്ക്കു മടങ്ങുന്ന സിംപ്ലൻ എക്സ്പ്രസ്സിലാണു ഞാൻ കയറിയിരുന്നതു്. രാവിലെ 7 മണിക്ക് എക്സ്പ്രസ്സ് മിലാനിൽ നിന്നു യാത്രയായി.

മിലാൻ വിട്ടു കുറെ കഴിഞ്ഞപ്പോൾ ആൽപ്സ് നിരകൾ കണ്ടുതുടങ്ങി. നല്ല തെളിവുള്ള പ്രഭാതമായിരുന്നു.

തുരങ്കങ്ങൾ കൂടെക്കൂടെ കാഴ്ചകളെ വിഴുങ്ങിക്കൊണ്ടിരുന്നു. തുരങ്കങ്ങൾ കുഴിക്കുന്നതു് ഇററലിക്കാർക്ക് ഒരു കുട്ടിക്കളിയാണെന്നു തോന്നും. മാർഗ്ഗങ്ങൾക്കു വിലങ്ങടിച്ചു നില്ക്കുന്ന മേടുകളോ മലകളോ ഉണ്ടെങ്കിൽ അവിടെ ഗുഹകൾ തുരന്നുവിടാതെ തരമില്ലല്ലോ. എന്നാൽ, വഴിക്കരികെയെങ്ങാനും ഒരു മല നില്ക്കുന്നതു കാണുമ്പോൾ റയിൽപ്പാത അങ്ങോട്ടു തിരിച്ചു് ആ മലയ്ക്കുടിയിൽ ഒരു പുതിയ തുരങ്കം കുഴിക്കാൻ മുതിരുന്ന ആ ഇററാലിയൻ മനോവൃത്തി നമ്മെ ചിരിപ്പിക്കും. തടാകക്കരയിലൂടെ പുളഞ്ഞോടുന്ന വണ്ടി പൊടുന്നനെ ഒരു വലിയ മലയുടെ നേർക്കു വളഞ്ഞു തിരിയുന്നതും ദീർഘമായ ഒരു തുരങ്കത്തിലൂടെ കുറേനേരം ശ്വാസംമുട്ടി ഓടി വീണ്ടും തടാകക്കരയിലേയ്ക്കുതന്നെ മടങ്ങിവരുന്നതും കാണാം. ഈ മലമ്പ്രദേശങ്ങളിൽ ഇററലിക്കാർ ഇത്രയേറെ തുരപ്പൻ

പണി ചെയ്തത് തങ്ങളുടെ തുരങ്കനിർമ്മാണപരീക്ഷണങ്ങൾക്കോ, തങ്ങളുടെ 'എഞ്ചിനീയറിങ്' വൈദഗ്ദ്ധ്യം പരസ്യപ്പെടുത്താനോ, ജനങ്ങൾക്കു തൊഴിലുണ്ടാക്കിക്കൊടുക്കാനോ വേണ്ടി ആയിരിക്കണമെന്നൂഹിക്കാനേ നിവൃത്തിയുള്ളു.

ചൈനയിലും ഇങ്ങനെ അനാവശ്യമായി കുറെ തുരങ്കങ്ങൾ കാണാമെന്ന ലിൻയൂടാങ് ഒരിടത്തു പ്രസ്താവിച്ചത് ഇവിടെ ഓർമ്മവരുന്നു. അതു കാരണം വേറെ ലിൻയൂടാങ് പറയുന്നു: "പരിഷ്കൃതരായ പാശ്ചാത്യർ മലയുടെ അടിയിൽ തുരങ്കം കുഴിക്കുന്നതിന്നുമുമ്പെ മലയുടെ ഉയരവും കനവും എല്ലാം കണക്കാക്കുകയും ഇരുവശത്തും അളന്നു സ്ഥാനം നിർണ്ണയിക്കയും മററും ചെയ്യുന്നു. ഞങ്ങൾ ചൈനാക്കാർക്ക് അത്തരം പ്രാരംഭമര്യാദകളൊന്നും ആവശ്യമില്ല. ഞങ്ങൾ ഒരു സംഘം ആളുകൾ കൈക്കോട്ടും കോരികയും കൊട്ടയുമായി മലയുടെ ഇങ്ങേവശത്തുനിന്ന് എതിർവശത്തേയ്ക്കു തുരന്നുതുടങ്ങും. മറെറാരു സംഘം കൈക്കോട്ടും കോരികയും കൊട്ടയുമായി അങ്ങേവശത്തു നിന്ന് ഇങ്ങോട്ടും തുരക്കുന്നുണ്ടായിരിക്കും. അവസാനഫലം: ഉദ്ദേശിച്ച ഒരു തുരങ്കത്തിന്നുപകരം രണ്ടു തുരങ്കങ്ങൾ!"

എക്സ്പ്രസ്സിൽ പതിവിലധികം ആൾത്തിരക്കുണ്ടായിരുന്നു. യൂറോപ്പിലെ വിവിധ ഭാഷക്കാരും ദേശക്കാരുമായ ജനങ്ങളുടെ ഒരു സങ്കലനം. ഗ്രീസിൽനിന്നു വരുന്ന സാധുക്കളായ അഭയാർത്ഥികളും, പാരീസിലേയ്ക്കു് ആനന്ദിക്കാൻ ഒരുങ്ങിപ്പുറപ്പെട്ടുപോകുന്ന ഒന്നുരണ്ടു തുക്കികളും എൻെറ കമ്പാർട്ടുമെൻറിലുണ്ടായിരുന്നു.

മിലാൻ വിട്ടതോടുകൂടി ഇററാലിയൻ ഭാഷയുടെ ഉപയോഗമില്ലാതായി. യൂറോപ്യൻ വൻകരയിലെ സ

ഹായകമായ ഭാഷ ഫ്രഞ്ചാണ്. ഫ്രഞ്ച് പഠിക്കാനുള്ള എൻെറ പരിശ്രമം വലിയൊരു പരാജയമായിരുന്നു. ഫ്രഞ്ചിൻെറ ഉച്ചാരണരീതിയാണ് വിഷമംപിടിച്ചതു്. മൂളുകയും മുഴങ്ങുകയും തേങ്ങുകയും ചെയ്യുന്ന അക്ഷരങ്ങളാണു മുഴുവനും.

ഞങ്ങളുടെ എക്സ്പ്രസ്സ്‌വണ്ടി, 8-15-നു് 'അറോണ'യിൽ എത്തി. ഇവിടെനിന്നു് 'മഗ്ഗ്യോറാ' തടാകത്തിൻെറ കാഴ്ച ഏററവും കൌതുകകരമായിരുന്നു.

സാമാന്യം തെളിഞ്ഞ അന്തരീക്ഷത്തിലൂടെ, കൂടെക്കൂടെ വലുതും ചെറുതുമായ തുരങ്കങ്ങൾ കടന്നു തെല്ലുദൂരെ തടാകക്കാഴ്ച വിടാതെ തീവണ്ടി കുതിക്കുകയാണ്. കാൽമണിക്കൂറു കഴിഞ്ഞു. തടാകക്കരയിൽ വിലങ്ങനെ ഒരു കൂററൻമല തലയുയർത്തുന്നു. ജലത്തിൽ നീങ്ങുന്ന വള്ളങ്ങളും മീൻതോണികളും തെളിഞ്ഞുകാണാം. തീവണ്ടിപ്പാതയുടേയും തടാകത്തിൻേറയും ഇടയ്ക്കു് നാനാനിറങ്ങൾ നൃത്തംചെയ്യുന്ന മലർക്കൃഷിത്തോപ്പുകളാണ്. മലഞ്ചെരുവു നിവർത്തിയ മലർയവനികയുടെ മറവിലൂടെ പുകവണ്ടി ഇഴയുകയാണ്.

ഞങ്ങൾ 'സ്ട്രേസ്സാ' സ്റ്റേഷനിലെത്തി.

ഇവിടെ തടാകം കുറെക്കൂടി അടുത്തുകാണാം. തടാകത്തിൻെറ മറുകരയിലെ മലനിരകളും വേർതിരിച്ചു കാണാമായിരുന്നു. തടാകത്തിൽ ഒരു ചെറിയ ദ്വീപും അതിൽ നിറയെ സുഖവാസമന്ദിരങ്ങളും പൊങ്ങിനില്ക്കുന്നു.

ഒരു വലിയ തുരങ്കം കടന്നു വണ്ടി വീണ്ടും തടാകക്കരയിലേയ്ക്കു തിരിഞ്ഞു. കൊട്ടാരങ്ങളും പള്ളികളും വെള്ളച്ചായം പൂശിയ മരബംഗ്ലാവുകളും കാട്ടുനിത്തോപ്പുകളുടെ മറവിൽ വിലസുന്ന കാഴ്ച. തടാകത്തിൽ രണ്ടു തുരുത്തുകൾ തമ്മിൽ സ്പർശിച്ചു കിടക്കുന്നു.

8-45-ന്ന് വണ്ടി 'ബവേനോ' സ്റ്റേഷനിൽ ചെന്നു നിന്നു. ഇടതുഭാഗത്ത് ഒരു പടുക്കൂററൻമല. വലതുഭാഗത്തു പട്ടുപോലത്തെ തടാകം. ഇവയ്ക്കിടയിൽ ഒരു പൂങ്കാവനഗ്രാമത്തിൻെറ നെറുകയിലാണ് സ്റ്റേഷൻ നിലകൊള്ളുന്നതു്.

വണ്ടി തടാകക്കരയിലൂടെത്തന്നെ യാത്ര തുടൻു. ഒരു തുരങ്കം കടന്നു പുറത്തു കടന്നപ്പോഠം പ്രകൃതിയുടെ ഭാവം പകൻു കാണപ്പെട്ടു. മഞ്ഞമഴ പെയ്തുതുടങ്ങി.

ഇടതുഭാഗത്തു പൊക്കത്തിലുള്ള 'പിയോവെ' മലയാണ്. അതിൻെറ കടയ്ക്കലൂടെ ഒരു കാട്ടാറു കുതിച്ചു പായുന്നു. ആ കാട്ടാറിൻെറ മീതെ കെട്ടിയ റെയിൽപ്പാലം കടന്നു വണ്ടി വീണ്ടും ഒരു തുരങ്കത്തിലേയ്ക്കിഴഞ്ഞു പോയി. വെളിയിൽ വന്നപ്പോഠം വീണ്ടും മുന്നിൽ കാണുന്നതു് മഗ്ഗോറാ സരസ്സിൻെറ മറെറാരു വശംതന്നെ. മൂടൽമഞ്ഞിൻെറ നീലപ്പാടയിൽ തടാകപ്പരപ്പും കരയിലെ കുന്നുകളും മങ്ങിക്കിടന്നിരുന്നു. പത്തുമിനിററുകൂടി യാത്രചെയ്തപ്പോഠം തടാകക്കാഴ്ച അവസാനിച്ചു. പിന്നെ രണ്ടുഭാഗത്തും മലകഠംതന്നെ. മലയിടുക്കുകളും ഗുഹകളും തുരങ്കങ്ങളും കടന്നു കുറച്ചുചെന്നപ്പോഠം ഗ്രാമങ്ങളും കൃഷിസ്ഥലങ്ങളും കണ്ടുതുടങ്ങി.

നിലത്തു വരിവരിയായി വേലിത്തറികഠംപോലെ നീണ്ട കോലുകഠം നാട്ടിയിരിക്കുന്നു. മുന്തിരിവള്ളികു പടൻുകയറാനുള്ള കോലുകളാണ്. വയലിൽ ഗ്രാമീണപ്പെണ്ണുങ്ങഠം വേലചെയ്യുന്നു.

ഇവിടെയുള്ള ചെറിയ തീവണ്ടിയാപ്പീസുകളിൽ മുന്തിരിച്ചാറുനിറച്ച സ്ഫടികഭരണികഠം, ഉന്തുവണ്ടിയിൽ നിരത്തിവെച്ചു്, വില്ക്കാൻ കൊണ്ടുനടക്കുന്നതു കാണാം. ഉണക്കിലകൊണ്ടു ഭംഗിയിൽ പൊതിഞ്ഞുകെട്ടി

യ ഈ വയറുന്തിയ വലിയ വീഞ്ഞുഭരണികൾക്കു പത്ത ണയോളം വിലവരും.

'കുസ്സാഗോ' സ്റ്റേഷൻ കഴിഞ്ഞു് ഒന്നുരണ്ടു തുരങ്ക ങ്ങളും കടന്നു്, വണ്ടി ഒരു പാറയൻമലയുടെ പള്ളപ്പ റ്റിക്കൊണ്ടു് പതുക്കെ ഇഴഞ്ഞുപോവുകയാണു്. പെട്ടെ ന്നു മഴ നിലച്ചു. മാനം തെളിഞ്ഞു..മേഘപ്പഴുതിലൂടെ വെ യിൽ ഒളിവീശിത്തുടങ്ങി. പത്തുമിനിട്ടിന്നകം ഞങ്ങൾ 'ദോമോ ദോസ്സോ' സ്റ്റേഷനിൽ ചെന്നുചേൻ.

ഇററലിയുടെ അതിർത്തിക്കടുത്ത വലിയ സ്റ്റേഷനാ ണു് 'ദോമോ ദോസ്സോ.' സ്വിസ്സ്ചുങ്കം ഉദ്യോഗസ്ഥന്മാ രും, പാസ്സ്പോർട്ടു പരിശോധിക്കുന്ന പോലീസ്സുദ്യോ ഗസ്ഥന്മാരും ഇവിടെ തയ്യാറായി നില്ക്കുന്നുണ്ടാകും.

ഒരു മണിക്കൂറു് ഇവിടെ താമസിക്കേണ്ടതായി വ ന്നു. ഇററാലിയൻ ഉദ്യോഗസ്ഥന്മാർ തങ്ങളുടെ നാട്ടിൽനി ന്നു് എന്തെങ്കിലും വിശിഷ്ടവസ്തുക്കൾ ആരെങ്കിലും അപ ഹരിച്ചുകൊണ്ടുപോകുന്നുണ്ടോ എന്നു നോക്കാൻ വിസ്ത രിച്ച പരിശോധനകൾ നടത്തിക്കൊണ്ടിരുന്നു. സ്വിസ്സ് ഉദ്യോഗസ്ഥന്മാർ വണ്ടിയിൽത്തന്നെ കയറിക്കൂടി യാത്ര ക്കാരെ വിചാരണ തുടങ്ങി.

വണ്ടി നീങ്ങി. പിന്നെ മലകയററമാണു്. താഴെ പ്രശാന്തസുന്ദരമായ താഴ്വാരപ്പരപ്പു്. മലയുടെ കോ ണിലൂടെ വളഞ്ഞും തിരിഞ്ഞും കയറിപ്പോകുന്ന വണ്ടി യിൽനിന്നു നോക്കുമ്പോൾ ആ താഴ്വാരം ചിലപ്പോൾ ഇടത്തും ചിലപ്പോൾ വലത്തുമായി മാറി മാറി വരുന്നതു കാണാം. വാപിളർന്നുനില്ക്കുന്ന തുരങ്കം പെട്ടെന്നു് എല്ലാം വിഴുങ്ങിക്കളയും. വീർത്തികെട്ട അന്ധകാരവും, ഇരമ്പവും, നീരുറവകളുടെ നനവും, പുകയുടെ നാററവും സഹിച്ചു കൊണ്ടു് തുരങ്കങ്ങൾ കടന്നു പുറത്തുവരുമ്പോൾ ആ താ

ഴ്വാരത്തിലെ തെളിഞ്ഞ കാററ് ഒരനുഗ്രഹംതന്നെയാണ്.

തുടരെത്തുടരെയായി അഞ്ചു തുരങ്കങ്ങൾ കടന്ന് വണ്ടി 'വാർസോ' സ്റ്റേഷനിൽ ചെന്നുനിന്നു.

പുകയിട്ട മാളത്തിൽനിന്നു പുറത്തുചാടുന്ന നാഗത്തെപ്പോലെ, തുരങ്കത്തിൽനിന്നു പുറത്തേയ്ക്കു വളഞ്ഞുവരുന്ന വണ്ടിയുടെ അഗ്രഭാഗം, എഞ്ചിനടുത്ത മുറികളിൽനിന്നു നോക്കിക്കാണാൻ നല്ല നേരമ്പോക്കാണ്.

വാർസോ കഴിഞ്ഞാൽപിന്നെ ദീർഘമായ ഒരു തുരങ്കമാണ്. ആ തുരങ്കം കടക്കാൻ പത്തുമിനിട്ടു വേണ്ടിവന്നു. പിന്നെ അഞ്ചു മിനിട്ടുകൊണ്ടു ഞങ്ങൾ 'ഇസെല്ലാ–ഡി–ഠാ സ്റ്റേപറാ' സ്റ്റേഷനിലെത്തി.

ലോകത്തിലേയ്ക്കുവെച്ച് ഏററവും നീളമുള്ള അത്ഭുതകരമായ 'സിംപ്ലൻ തുരങ്കം' ആരംഭിക്കുന്നതു് 'ഇസെല്ലാ'സ്റ്റേഷനിൽനിന്നാണ്.

ഇററലിയേയും സ്വിററ്സർലൻറിനേയും ഭൂഗർഭത്തിലൂടെ യോജിപ്പിക്കുന്ന ഈ ഗുഹാമാർഗ്ഗത്തിലൂടെ ഓടുന്ന വണ്ടിയിൽ സഞ്ചരിക്കുമ്പോൾ നമ്മൾ അതിൻെറ ഗാംഭീര്യം അറിയുകയില്ല. വണ്ടിയുടെ കതകുകളെല്ലാം അടച്ച്, വണ്ടിക്കകത്തെ വൈദ്യുതവെളിച്ചത്തിൽ നമ്മൾ സൊള്ളിക്കൊണ്ടിരിക്കെ ഒരു നേരിയ ഇരമ്പം മാത്രം കാതുകളിൽ വന്നലച്ചുകൊണ്ടിരിക്കും. തുരങ്കഭിത്തികളിൽനിന്നുള്ള നീർവീഴ്ചകൊണ്ടും, പുകയുടെ ശല്യംകൊണ്ടും പുറത്തേയ്ക്കു തലയിടാനും തോന്നുകയില്ല. നോക്കിയാൽത്തന്നെ ഇടയ്ക്കിടെ മിന്നാമിനുങ്ങുകൾപോലെയുള്ള ചെറിയ വൈദ്യുതദീപങ്ങൾ തുരങ്കഭിത്തിയിൽ തൂങ്ങിക്കിടക്കുന്നതല്ലാതെ മറെറാന്നും കാണുകയുമില്ല.

ആൽപ്സ് പർവ്വതനിരകളിൽ ഇററാലിയൻ അതി

ത്തിയിലെ ലിയോൺഗിരിയുടെ അടിയിലൂടെയാണ് ഈ തുരങ്കം നിർമ്മിച്ചിരിക്കുന്നതു്. ഇതിൻെറ നീളം 12 മൈലും 3 ഫർല്ലോങ്ങുമാണ്. ഇതു ചെന്നവസാനിക്കുന്നതു് സ്വിററ്സർലൻറിലെ 'ബ്രിഗ്' സ്റ്റേഷനിലാണ്.

ഇററലിയേയും സ്വിററ്സർലന്റിനേയും യോജിപ്പിക്കുന്ന രാജപാതയും ഈ തുരങ്കത്തിൻെറ മുകളിലെ പുരങ്ങളിലൂടെത്തന്നെയാണ പോകുന്നതു്. നെപ്പോളിയൻ ചക്രവർത്തി നിർമ്മിച്ച പഴയ പാതയാണതു്.

10-30-ന്ന് വണ്ടി 'ബ്രിഗ്'സ്റ്റേഷനിലെത്തി.

ഇവിടെവെച്ചു് സ്വിററ്സർലൻറിലെ ഹിമഗിരികൾ ആദ്യമായി കണ്ടു. മഞ്ഞുപുരണ്ടവയും, മഞ്ഞിൽ മറഞ്ഞവയുമായ മലകളുടെ മാലകൾ നാലുപാടും.

ബ്രിഗാ വിട്ടാൽ പിന്നെ മലകയററമാണ്. ഒരു മണിക്കൂറു കഴിഞ്ഞപ്പോൾ തനി സ്വിസ്സ്നാട്ടുംപുറങ്ങൾ കണ്ടുതുടങ്ങി. മലമുകളിൽ മരവീടുകളും, സ്വിസ്സ് മാതൃകയിലുള്ള അററം കൂർത്ത ഗോപുരങ്ങളോടുകൂടിയ പള്ളികളും പ്രത്യക്ഷപ്പെടുന്നു. തൊട്ടടുത്തു് ഒരു രജകഗൃഹത്തിൻെറ പരിസരത്തിൻെറ ശങ്ക ജനിപ്പിക്കുന്ന, മഞ്ഞിൻ പാടുകൾ പരന്ന മലകൾ അവയുടെ കൊടുമുടികൾ വെള്ളിക്കുഴമ്പിൽ മുക്കിയെടുത്തപോലെ ഒളിമിന്നിക്കൊണ്ടിരിക്കുന്നു. ഇടയ്ക്കിടെ നരച്ച പാറക്കെട്ടുകളും ഹിമനിർഝരങ്ങളും, 11-30-ന്ന് 'സലേച്ചി' സ്റ്റേഷൻ സമീപിച്ചപ്പോൾ ഗ്രാമങ്ങൾ കുറേക്കൂടി ജനബഹുലമായി കണ്ടുതുടങ്ങി. ഇററലിയിലെപ്പോലെത്തന്നെ ഇവിടെയും കോലുകൾ നാട്ടിയ മുന്തിരിപ്പാടങ്ങൾ ധാരാളം കാണ്മാനുണ്ടായിരുന്നു.

അതിഭയങ്കരങ്ങളായ പാറയിടുക്കുകളും, തുരങ്കങ്ങളും, കടന്നുകൊണ്ടാണ വണ്ടി നിരങ്ങുന്നതു്. ഇടയ്ക്കിടെ

ഹിമസ്രോതസ്സുകളും. റോൺ നദീതാഴ്‌വാരത്തിലൂടെയാണ് ഇനിയത്തെ യാത്ര.

'സ്യെറേസിഡേർസ്' സ്റ്റേഷൻ തനി സ്വിസ്സ്മാതൃകയിലുള്ള കെട്ടിടമാണ്. സ്റ്റേഷനിൽ വണ്ടി വിടാറായെന്നറിയിക്കുന്ന മണിയടി സംഗീതാത്മകമാണ്. മദ്ധ്യത്തിൽ ചുകന്നനാട ചുററിയ വെള്ളത്തൊപ്പിധരിച്ച സ്റ്റേഷൻമാസ്റ്ററും, ലഗ്ഗേജുകൾ ഒരിടത്തുനിന്നു മറെറാരിടത്തേയ്ക്കു മാററാൻ ഉപയോഗപ്പെടുത്താനുള്ള ചെറിയ വൈദ്യുതട്രോളികളും പ്ലാററ്ഫോറങ്ങളിൽ നീങ്ങിക്കൊണ്ടിരുന്നു.

'ഷാമോസെൻ' സ്റ്റേഷൻ കഴിഞ്ഞു് വണ്ടി മലകയററം മതിയാക്കി, മലകളെ ചുററിക്കൊണ്ട് ഓടിത്തുടങ്ങി. അവിടം മഞ്ഞുമാമലകളുടെ ഒരു വമ്പിച്ച പ്രദർശനശാലതന്നെയായിരുന്നു. താഴെ കാട്ടുനിത്തോപ്പുകളും, വർണ്ണങ്ങൾകൊണ്ടു ഭ്രാന്തെടുത്ത പൂന്തോപ്പുകളും നിരന്നുനിന്നിരുന്നു.

സ്റ്റേഷനുകളിൽ സിഗരററും, തീൻപണ്ടങ്ങളും സുലഭമാണ്.

12-30-ന്ന് 'ബെ' സ്റ്റേഷനിലെത്തി. 'ഫെസ്റ്റൺ' മല അടുത്തുതന്നെ കാണാം. (ഒരു കോട്ടപോലെയുള്ള ഒരു ക്രൂററൻ പാറക്കെട്ട് മൂർദ്ധാവിൽ വഹിച്ചുനില്ക്കുന്ന ഒരു മലയാണിത്.)

12-45-ന്ന് ഞങ്ങൾ 'മോന്ത്രൂ'വിലെത്തിച്ചേർന്നു. ലോസേൻ തടാകക്കരയിലെ ആദ്യത്തെ സ്റ്റേഷനാണു മോന്ത്രൂ. സ്വിററ്സർലൻറിലെ സുപ്രസിദ്ധമായ ആ നീലസരസ്സിൻെറ ആദ്യകാഴ്ച നമ്മെ പുളകം കൊള്ളിക്കുന്നു. അതിൻെറ കരയിൽ സ്വിസ്സ്മട്ടിലുള്ള മരവീടുകളും കട്ടമഞ്ഞപ്പൂക്കളുടെ കൊട്ടുംകുലകൾ തുറുനില്ക്കുന്ന ചെ

ടികറം നിറഞ്ഞ ഉദ്യാനങ്ങളും ചിതറിക്കിടക്കുന്നു. അടുത്തുതന്നെ നീളത്തിലുള്ള മഞ്ഞിൻപാടുകളോടുക്കൂടിയ ഒരു കറുത്ത മല ഒരു സീബ്രാക്കുതിരയെപ്പോലെ നില കൊള്ളുന്നു.

വണ്ടി ലോസേൻ സരസ്സ് തൊട്ടുതൊട്ടില്ല എന്ന മട്ടിലാണ് ഓടിക്കൊണ്ടിരിക്കുന്നതു്. ഇടയ്ക്കിടെ തുരങ്കങ്ങളുമുണ്ടു്. കലയുടെ കേളീരംഗങ്ങളായ ഉദ്യാനങ്ങളും, മരംകൊണ്ടു നിർമ്മിച്ച വാസഗൃഹങ്ങളും, കൂമ്പൻതൊപ്പിയണിഞ്ഞുനില്ക്കുന്ന പള്ളിഗോപുരങ്ങളുംകൊണ്ടലങ്കരിച്ച മലഞ്ചെരിവുകളും, ആപ്പിളും പേരും പുഷ്പിച്ചുനില്ക്കുന്ന സമതലത്തോപ്പുകളും സ്പർശിച്ചുകൊണ്ടു സഞ്ചരിക്കുന്ന വണ്ടി 1-10-ന്നു് ലോസേൻ സ്റ്റേഷനിൽ ചെന്നു ചേർന്നു.

സ്വിററ്സർലൻറിലെ ഒരു പ്രധാന ജങ്ഷനാണ് ലോസേൻ. വണ്ടി ഇവിടെ ഒരു മണിക്കൂർനേരം തങ്ങി നിന്നു.

2-15-ന്നു് ലോസേൻ വിട്ട വണ്ടി, പിന്നേയും തടാകക്കരയെ സ്പർശിച്ചുകൊണ്ടുതന്നെ ഓടിക്കൊണ്ടിരുന്നു. തടാകത്തിലെ ഉല്ലാസനൌകകളേയും, മീൻവിഴുങ്ങിപ്പക്ഷികളേയും അടുത്തു കണ്ടു് ആനന്ദിക്കാം. യൂറോപ്പിലെ കേന്ദ്രനഗരിയെന്നു പറയാവുന്ന ജനീവ ഇതാ അടുക്കാറായി. പാർക്കുകളും നടക്കാവുകളും കറുത്തു മിന്നുന്ന പാതകളും പ്രതിമകളും ഉന്നതസൌധങ്ങളും പ്രത്യക്ഷപ്പെടുന്നു. 3-15-ന്നു വണ്ടി ജനീവാസ്റ്റേഷനിലെത്തിച്ചേർന്നു.

# പ്രകൃതിരമണീയമായ സ്വിററ്സർലണ്ടിൽ

അത്ഭുതകരങ്ങളായ വളരെയധികം വൈരുദ്ധ്യങ്ങളും വൈവിദ്ധ്യങ്ങളും ഒട്ടിപ്പിടിച്ചുനില്ക്കുന്ന ഒരു ചെറിയ രാജ്യമാണ് സ്വിററ്സർലന്റ്. അവിടെ അതുല്യങ്ങളായ പ്രകൃതിവിലാസങ്ങൾക്കിടയിൽ പഴയ മാതൃകയിലുള്ള പ്രജാധിപത്യം വേരുറച്ചു തഴച്ചുനില്ക്കുന്നു. ഇന്നത്തെ യൂറോപ്പിൽ സമാധാനവും സുഭിക്ഷതയും സ്വാതന്ത്ര്യവും സാമ്പത്തികഭദ്രതയും കളിയാടുന്ന ഒരു നാടുണ്ടെങ്കിൽ അതു സ്വിററ്സർലൻറു മാത്രമാണ്.

ലോകവ്യാപകമായ ചെങ്കുരിശുസംഘത്തിൻെറയും ഹിമക്രീഡാരംഗങ്ങളുടേയും 'വില്യം ടെല്ലി'ൻേറയും പാല്ക്കട്ടിയുടേയും സഹകരണപ്രസ്ഥാനത്തിൻേറയും ഹിമഗിരിശകടങ്ങളുടേയും എംബ്രോയിഡറി (തുന്നൽച്ചിത്രവേലയുടേയും) ഘടികാരങ്ങളുടേയും, 'ഓവൽടിന്നി'ൻേറയും 'ഡീസൽ എഞ്ചി'ൻേറയും നാടാണതു്. പ്രകൃതിയും മനുഷ്യനും സഹകരിച്ചുകൊണ്ടു ഭൂലോകത്തിൽ നിർമ്മിച്ച ഒരു സൗന്ദര്യശാലയാണതു് സഞ്ചാരികളുടെ സാക്ഷാൽ സ്വർഗ്ഗഭൂമി!

യൂറോപ്പിൻെറ മേൽത്തായമാണ് സ്വിററ്സർലന്റ്. ആൽപ്സ് പർവ്വതനിരകളിലെ ഏററവും ഉയന്ന 'മോൻടിറോസാ'ഗിരിശൃംഗം 15,216 അടി ഉയരത്തിൽ അവിടെ നിലകൊള്ളുന്നു. പക്ഷേ, സ്വിററ്സർലൻറിലെ മഗ്ഗ്യോറെതടാകതീരത്തിലെ നിലങ്ങൾക്കു സമുദ്രവിതാനത്തിൽനിന്നുള്ള ഉയരം 650 അടി മാത്രമാണ്. ശീതോ

ഷ്ണസ്ഥിതികളും ഭിന്നമാണ്. ഉത്തരധ്രുവത്തിലെ കൊടുംതണുപ്പും മദ്ധ്യധരണിപ്രദേശങ്ങളിലെ ഇളംചൂടും അവിടെ ഓരോ സ്ഥലങ്ങളിലായി അനുഭവപ്പെടും.

ജർമ്മനി, ലെച്ച്ട്ടെൻസ്റ്റിൻ, ആസ്ത്രിയാ, ഇററലി, ഫ്രാൻസ് എന്നീ അഞ്ചുരാജ്യങ്ങൾക്കിടയിൽ ഭദ്രമായി നിലകൊള്ളുന്ന ഒരു സ്വതന്ത്രരാജ്യമാണിത്. സ്വയംഭരണാവകാശമുള്ള 22 കാൻററൺ(ജില്ല)കളുടെ ഒരു സമാഹാരമാണ് സ്വിസ്സ്നാട്. സ്വിററ്സർലണ്ടിൻെറ വിസ്തീർണ്ണം 16,000 ചതുരശ്രമൈലാണ്. ഉപരിതലത്തിൻെറ അഞ്ചിൽമൂന്നുഭാഗവും ആൽപ്സ്മലനിരകളിൽ മൂടിക്കിടക്കുകയാണ്. ധ്രുവപ്രദേശങ്ങളുടെ തനിപ്പകപ്പുകളായ ഹിമപ്പരപ്പുകളും, ഹിമഗിരിശൃംഖലകളും ചേർന്ന ഈ നാട് പലേടത്തും അടന്നുവീഴാറായ സ്ഫടികക്കൊട്ടാരങ്ങളുടെ ചിത്രമാണു നമ്മിലങ്കുരിപ്പിക്കുന്നത്.

പടിഞ്ഞാറുഭാഗത്തു മരതകപ്രഭ ചിതറുന്ന വനഭൂമികൾനിറഞ്ഞ 'ജൂറാ'പർവ്വതം സ്വിററ്സർലണ്ടിനെ അലങ്കരിക്കുന്നു. പ്രളയകാലത്തെ ക്രൂററൻതിരമാലകളുടെ സ്മരണകൾ സദാ ഹൃദയത്തിൽ വഹിച്ചുനില്ക്കുന്ന ഇളം നീലത്തടാകങ്ങൾ അവിടവിടെ തങ്ങിക്കിടക്കുന്നു. ലൂസേൺ, ലെമൻ (ജനീവ), കോൺസ്റ്റൻസ്, ന്യൂഷേററൽ തുടങ്ങിയ ആ തടാകങ്ങളോരോന്നും, ആകൃതികൊണ്ടും ഭാവംകൊണ്ടും പരിസരസ്വഭാവംകൊണ്ടും വ്യത്യസ്തമായ വ്യക്തിത്വം കലന്നവയാണ്.

ഇവിടെ യൂറോപ്പിൻെറ മോന്തായത്തിലെ ആ ഹിമസങ്കേതങ്ങൾ, ഫ്രാൻസിൻേറയും ജർമ്മനിയുടേയും ഇററലിയുടേയുംനേക്ക് കനിഞ്ഞു മൂന്നു നദികളായി ഒഴുകുന്നു. റോൺനദി ഫ്രാൻസിലേയ്ക്കും, റൈൻനദി ജർമ്മനിയിലേയ്ക്കും, ടിച്ചിനോനദി ഇററലിയിലേയ്ക്കും തിരിഞ്ഞു പോകുന്നു.

അങ്ങനെ മഞ്ഞുമലകളും മലക്കാടുകളും മരതക മൈതാനങ്ങളും മണിത്തടാകങ്ങളും നിറഞ്ഞ ആ മായാ ഭൂമിയെ അധിവസിക്കുന്ന ജനങ്ങൾ അവിടത്തെ പ്രകൃതി സൗന്ദര്യത്തിൻെറ അടിമകളായി അലസജീവിതം നയിക്കുന്നവരല്ലാ ആധുനികശാസ്ത്രത്തിൻെറ സകല കഴിവുകളും അവരവിടെ പ്രയോഗിച്ചിട്ടുണ്ട്. സ്വിസ്സ്ഭാഷ എന്നൊന്നില്ല. സ്വിററ്സർലണ്ടിലെ തെക്കൻദിക്കുകളിലെ ജനങ്ങൾ ഇററാലിയൻഭാഷയും, പടിഞ്ഞാറൻപ്രാന്തങ്ങളിലുള്ളവർ ഫ്രഞ്ചും, വടക്കർ ജർമ്മനും, കിഴക്കുള്ളവർ റൊമാൻഷും സംസാരിക്കുന്നു—ഇവ നാലും സ്വിററ്സർലൻറിലെ ദേശീയഭാഷകളായി അംഗീകരിക്കപ്പെട്ടവയാണെങ്കിലും, ജനങ്ങളിൽ 72 ശതമാനവും ജർമ്മൻഭാഷയാണു സംസാരിച്ചുവരുന്നത്. റൊമാൻഷ് സംസാരിക്കുന്നവർ ഒരു ശതമാനമെയുള്ളു.

സ്വിററ്സർലൻറ് ഒരു പഴയ കാർഷികരാജ്യമാണെങ്കിലും ഇന്നത്തെ സ്വിസ്സുകാർ യന്ത്രശാലകളിലേയ്ക്കു തിരിഞ്ഞിരിക്കയാണ്. അവിടെ ഇന്നു ജനസംഖ്യയിൽ കാലംശം മാത്രമെ കൃഷിപ്രവൃത്തി ചെയ്യുന്നുള്ളു. 50 ശതമാനം ആളുകളും യന്ത്രശാലകളെ ആശ്രയിച്ചു ജീവിക്കുന്നവരാണ്. സ്വിററ്സർലൻറിലെ ജനസംഖ്യ 43 ലക്ഷമാണ്. അവരിൽ 50,000—ത്തിൽപരം ജനങ്ങൾ വാച്ചുനിർമ്മാണവേലകൊണ്ടാണു കഴിയുന്നത്.

സ്വിററ്സർലൻറിൻെറ സമീപത്തൊന്നും സമുദ്രങ്ങളില്ല. പക്ഷേ ലോകത്തിലെ മികച്ച ആവിക്കപ്പൽ യന്ത്രങ്ങൾ നിർമ്മിക്കുന്നതു സ്വിററ്സർലൻറിലെ യന്ത്രശാലകളിൽ നിന്നാണ്. തെക്കേ അമേരിക്കയിലും ചീനയിലും നോർവേയിലും സഞ്ചരിക്കുന്ന കപ്പലുകളിൽ സ്വിസ്സ്യന്ത്രങ്ങളുടെ മിടിപ്പാണു കേൾക്കുന്നതു്. രണ്ടു

ലോകമഹായുദ്ധങ്ങളും സ്വിററ്സർലണ്ടിനെ സ്പർശിച്ചിട്ടില്ലെന്നു മാത്രമല്ല, ഇക്കഴിഞ്ഞ ഒരു നൂററാണ്ടിന്നിടയിൽ ഒരൊററ യുദ്ധംപോലും സ്വിസ്സ്നാട്ടിനെ ഭ്രണപ്പെടുത്തിയിട്ടില്ല. (ഹിററ്ലർപോലും സ്വിസ്സ്നാട്ടിനെ ആക്രമിച്ചാലുണ്ടാവുന്ന ഭവിഷ്യത്തിനെയോർത്തു പടം മടക്കുകയാണുണ്ടായതു്.) എന്നാലും അവിടെ ഓരോ പൌരന്നും, സൈനികപരിശീലനം നിർബ്ബന്ധമാണു്. സേവനത്തിന്റേയും സമാധാനത്തിന്റേയും സന്ദേശവാഹകരുടെ ആ നാടുതന്നെയാണു് ഇക്കഴിഞ്ഞ യുദ്ധത്തിൽ പടക്കോപ്പുകളും യുദ്ധയന്ത്രങ്ങളും വിററു് ഏററവുമധികം പണം സമ്പാദിച്ചതും.

ഭാഷകൊണ്ടുമാത്രമല്ല സ്വഭാവംകൊണ്ടും ആചാരങ്ങൾകൊണ്ടും ദേഹപ്രകൃതികൊണ്ടും തമ്മിൽ പൊരുത്തമില്ലാത്ത ജനങ്ങളാണു് അവിടെ ചിന്നിച്ചിതറി കിടക്കുന്നതു്. മേച്ചിൽപ്പുറങ്ങൾ നിറഞ്ഞ മലമേടുകളിലെ ഇടയന്മാർ പരുക്കൻമട്ടുകാരായ പട്ടക്കുററന്മാരാണു്—അവർ സംഭാഷണപ്രിയരല്ല. പശ്ചിമ സ്വിററ്സർലണ്ടിലെ മലമുകളിലെ ഗ്രാമങ്ങളിൽ പാർക്കുന്ന കൂട്ടരും ഒരുതരം മിണ്ടാപ്രാണികളാണു്. അവർക്കു മിണ്ടാൻ നേരമില്ല. ഒരു കണ്ണും അടച്ചുകൊണ്ടു്, സൂച്യഗ്രത്തിലിരിക്കും പോലെ അനങ്ങാതെ, ഏകാഗ്രതയോടെ വാച്ചിന്റെ സൂക്ഷ്മയന്ത്രങ്ങൾ രാവിയും മുറിച്ചും ഘടിപ്പിച്ചും പകൽ മുഴുവനും വേലചെയ്യുന്ന പാരമ്പര്യത്തൊഴിലുകാരാണു് അവർ. ആ ഗ്രാമങ്ങൾ മുഴുവനും സഹകരണസംഘങ്ങളായി പ്രവർത്തിക്കുന്ന കുടിൽവ്യവസായശാലകളാണെന്നു പറയാം. വാച്ചിന്റെ വിവിധ യന്ത്രവിഭാഗങ്ങളാണു് അവിടെ നിർമ്മിച്ചുവരുന്നതു്.

— ഫലപുഷ്ടിയുള്ള താഴ്വരകളിലെ കൃഷിനിലങ്ങളിലേയ്ക്കു പ്രവേശിച്ചാൽ ഉന്മേഷശാലികളും വിനോദപ്രിയരുമായ ജനങ്ങളെയാണു നാം കാണുന്നതു്. അവരുടെ ഉത്സവങ്ങളും ദേശീയനൃത്തങ്ങളും സംഗീതങ്ങളും സ്വിസ്സ്നാട്ടിലെ പ്രകൃതിവിലാസങ്ങൾപോലെ വിചിത്രങ്ങളാണു്. ചിത്രശലഭങ്ങളുടേയുംമററും ആകൃതിയിലുള്ള വിചിത്രങ്ങളായ വർണ്ണത്തൊപ്പികൾ ധരിച്ച പെൺകിടാങ്ങളേയും, കാതിൽ കടുക്കൻ തൂക്കി, കുടുങ്ങിയ കാലുറകളും ധരിച്ചു നടക്കുന്ന പുരുഷന്മാരേയും ആ മലയോരഗ്രാമങ്ങളിൽ നിങ്ങൾക്കു കാണാം.

നഗരങ്ങളിലെ യന്ത്രശാലകളിൽ വേലചെയ്യുന്ന നീലക്കാലുറഷർട്ടു ധരിച്ച പുള്ളികളും നമ്മെ ആകർഷിക്കുന്നു. ഈ യന്ത്രശാലത്തൊഴിലാളികളിൽ വലിയ ഒരു വിഭാഗം ഇററലിക്കാരാണു്. ഒരു ലക്ഷത്തിൽപരം ഇററാലിയൻസ്വദേശികൾ സ്വിസ്സ്നാട്ടിലെ യന്ത്രശാലകളിൽ വേലചെയ്തുവരുന്നുണ്ടത്രെ.

സ്വിസ്സുകാർ മുഴുവനും ഒരേ മതക്കാരല്ല. ജനങ്ങളിൽ 60 ശതമാനവും പ്രോട്ടസ്റ്റൻറുകാരാണു്. കത്തോലിക്കർ 30 ശതമാനമേയുള്ളു.

ഇങ്ങനെയെല്ലാമുള്ള വൈരുദ്ധ്യങ്ങൾക്കിടയിലും ഒരു 'നേഷൻ' എന്ന നിലയിൽ അവിടുത്തെ 43 ലക്ഷം ജനങ്ങളും അഭിമാനംകൊള്ളുന്നു. ആ നേഷൻെറ പഴയരീതിയിലുള്ള സ്വാതന്ത്ര്യവും ജനാധിപത്യസമ്പ്രദായവും വ്യക്തിത്വവും നിലനിത്തിക്കൊണ്ടുവരാൻ അവർ യാഥാസ്ഥിതിക മനോഭാവത്തോടെ ഉറച്ചുനില്ക്കുകയും ചെയ്യുന്നു.

സ്വിററ്സർലണ്ടിലെ യന്ത്രശാലകൾക്കും മററും

ആവശ്യമായ അസംസ്കൃതപദാർത്ഥങ്ങൾ മുഴുവനും ലോഹ ക്കു് അന്യനാടുകളിൽനിന്നു് ഇറക്കുമതി ചെയ്യേണ്ടിവരുന്നു. ഭക്ഷണസാധനങ്ങളുടെ കാര്യത്തിലും അങ്ങനെതന്നെ. എന്നിട്ടും ആ നാടു സമ്പൽസമൃദ്ധമായിത്തന്നെ നിലകൊള്ളുന്നു. പ്രകൃതിശക്തിയെ മെരുക്കി ഉപയോഗപ്പെടുത്തുന്നതിലുള്ള വൈദഗ്ദ്ധ്യവും ശാസ്ത്രീയമായ പുരോഗതിയുമാണു് അവരുടെ സാമ്പത്തികഭദ്രതയ്ക്കു കാരണം.

സ്വിററ്സർലണ്ടിലെ മലകളിൽ ആയിരക്കണക്കിൽ ജലപാതങ്ങളുണ്ടു്. അവയുടെ സൌന്ദര്യത്തിന്റെ വശം സന്ദർശകന്മാർക്കു വില്ക്കുകയും, അവയുൾക്കൊള്ളുന്ന ശക്തിയെ തുരത്തിയെടുത്തു വിദ്യുച്ഛക്തിയാക്കി മാററി ഉപയോഗപ്പെടുത്തുകയുമാണു് അവർ ചെയ്യുന്നതു്. രണ്ടാംലോകമഹായുദ്ധകാലത്തു്, എണ്ണയും കല്ക്കരിയും കിട്ടാതായപ്പോൾ ഈ ദേശീയശക്തിയാണു് അവരുടെ യന്ത്രശാലകളെ സ്തംഭിപ്പിയ്ക്കാതെ പ്രവത്തിപ്പിച്ചതു്.

പ്രകൃതിസൗന്ദര്യത്തെ ശാസ്ത്രീയമായി പരിഷ്കരിച്ചു പ്രദർശിപ്പിച്ചു സന്ദർശകന്മാരുടെ പണം ആകർഷിച്ചെടുക്കാനും അവർ മിടുക്കന്മാരാണു്. സ്വിററ്സർലണ്ടിലെ മലകളിലും, മലയിടുക്കുകളിലും അങ്ങനത്തെ അനേകം അത്ഭുതരംഗങ്ങൾ അവർ സൃഷ്ടിച്ചുവെച്ചിട്ടുണ്ടു്.

മദ്ധ്യസ്വിററ്സർലണ്ടിലെ 'ഇൻറർലേക്കൻ' എന്ന സ്ഥലത്തിനടുത്തു് ഒരു മായാവെള്ളച്ചാട്ടം ഞാൻ സന്ദർശിക്കയുണ്ടായി. ഇവിടെ ആൽപ്സ്നിരകളിലെ 'ലാററർബ്രുണ്ണ'ന്നടുത്ത ഒരു മലയിൽ ഗംഭീരമായ ഒരു പാറപ്പിളപ്പിൽ ആയിരം കുതിരശ്ശക്തിയുള്ള ഒരു വെള്ളച്ചാട്ടം ഒളിഞ്ഞുകിടക്കുന്നുണ്ടായിരുന്നു. അവരതു കണ്ടെത്തി

യപ്പോഠം, അതിനെയൊന്നു പരിഷ്കരിച്ച് ഒരു കാഴ്ച സ്ഥലമാക്കി മാററി കാശുണ്ടാക്കാൻതന്നെ തീരുമാനിച്ചു. ആദ്യമായി മലമുകളിലേയ്ക്കു യാത്രക്കാരെ വഹിച്ചുകൊണ്ടുപോകാനുള്ള ഒരു 'ഇലക്ട്രിക്ക് ലിഫ്ററാ'ണുണ്ടാക്കിയത്. മുപ്പതാളുകഠംക്ക് ഒരേസമയത്തു കടന്നുനില്ക്കാവുന്ന ഒരു ലിഫ്ററാണിതു്. പിന്നെ വെള്ളച്ചാട്ടത്തിൻെറ പല കോണുകളിലേയ്ക്കും പാറയുടെ ഉള്ളിൽ പല പതനങ്ങളിലും അവർ പാതകളും തിണ്ണകളും വെട്ടിയുണ്ടാക്കിക്കൊടുത്തു. അവിടെയും നിന്നില്ല. പാറയ്ക്കുള്ളിൽ അവിടവിടെ ശക്തിയുള്ള വൈദ്യുതഫ്ളാഷ്‌വിളക്കുകഠം, പല വർണ്ണത്തിലും ഘടിപ്പിച്ചുവെച്ച് ആ വെള്ളച്ചാട്ടത്തെ അത്ഭുതകരമായി നിറംപിടിപ്പിക്കുകയും ചെയ്തു.

ലിഫ്ററിൽനിന്ന് ആദ്യമായി ഗുഹയ്ക്കകത്തേയ്ക്കു പ്രവേശിച്ചു. മുമ്പിലെ ഇരുണ്ട പാറപ്പിളപ്പിൽ അതിഭയങ്കരനായ ഒരു വെള്ളിനാഗത്തെപ്പോലെ ചീററിപ്പിടയുന്ന ആ വെള്ളച്ചാട്ടം ഒന്നു നോക്കുമ്പോഠം ആരും പേടിച്ചുരണ്ടുപോകും. ഏററവും മുകളിലായി, നേരിയ സൂര്യപ്രകാശത്തിൽ ജലപാതത്തിൻെറ നീരാവിപടലത്തിൽ നൃത്തംചെയ്യുന്ന മഴവില്ലുകളെയാണ് നാം കാണുന്നതു്. മറെറാരു ഗുഹാമാർഗ്ഗത്തിലൂടെ കുറേക്കൂടി താഴോട്ടിറങ്ങിയാൽ ചെന്നു മുട്ടുന്നതു പുതിയൊരു കാഴ്ചത്തിണ്ണയിലാണ്. ചുകന്ന വിദ്യുൽപ്രകാശത്തിൽ ഇവിടെ വെള്ളച്ചാട്ടം ഒരു ചോരച്ചാട്ടമായി മാറുന്നു. മറെറാരു കോണിൽനിന്നു നോക്കിയാൽ കണ്ണഞ്ചിപ്പിക്കുന്ന കനകപ്രഭ. നീലരത്നങ്ങഠം ചൊരിഞ്ഞിടുന്ന ഒരു പ്രതീതിയാണു വേറൊരിടത്തു്. തടവിലിട്ട ആ വെള്ളച്ചാട്ടത്തിൻെറ ഗർജ്ജനം കർണ്ണതന്തുക്കളെ മരവിപ്പിക്കും. പ്രപഞ്ചം പിളക്കുന്ന

പോലുള്ള ആ ശബ്ദവും, മായാവർണ്ണങ്ങളും കൂടിച്ചേരു മ്പോൾ ഒരു തലചുററലുണ്ടാകും. ഈ ഭയപ്പെടുത്തുന്ന സൌന്ദര്യക്കാഴ്ച കാണാൻ സ്ത്രീകൾ ദുർല്ലഭമായെ വരാറുള്ളുവത്രെ.

'ട്രമ്മൽബാച്ച്'(Trummel Bach) എന്ന പേരായ ഈ വെള്ളച്ചാട്ടം കാണാൻ 2 ക. പ്രവേശനഫീസ് കൊടുക്കണം. മുകളിൽ കയറിയാൽ വെള്ളച്ചാട്ടം മാത്രമല്ല, ആൽപ്സ് പർവ്വതനിരകളുടേയും സ്വിസ്സ് താഴ് വാരങ്ങളുടേയും വിസ്മയാവഹമായ കാഴ്ചയും മുകളിലെ ഉദ്യാനത്തറയിൽനിന്നു നിങ്ങൾക്കു ലഭിക്കും.

സന്ദർശകന്മാരുടെ കാഴ്ചയിൽനിന്നു മറച്ചുവെച്ച ഒരു ചെറിയ യന്ത്രശാലയും ഇവിടെ ഗൂഢമായി പ്രവർത്തിച്ചുവരുന്നുണ്ട്. അതു് ഈ വെള്ളച്ചാട്ടത്തിൽനിന്നും വിദ്യുച്ഛക്തിയുടെ ജീവൻ വേർതിരിച്ചെടുത്തു സംഭരിക്കുന്ന യന്ത്രശാലയാണെന്നും പറയേണ്ടതില്ലല്ലോ.

മലമുകളിലേയ്ക്കു യാത്രക്കാരെ വഹിച്ചുകൊണ്ടുപോകുന്ന വൈദ്യുതവാഹനങ്ങളാണു നമ്മെ ആകർഷിക്കുന്ന മറെറാരു കാഴ്ച. ഇവിടെ നാലുതരം വാഹനങ്ങളാണു ഗിരിസഞ്ചാരങ്ങൾക്കുപയോഗപ്പെടുത്തി വരുന്നതു്. ഒന്നാമതായി, മൌണ്ടൻ റെയിൽവെ (മല ചുററിക്കയറി ഓടുന്ന വൈദ്യുതവാഹനങ്ങൾ). വിദ്യുച്ഛക്തിക്കമ്പികളെ സ്പർശിച്ചുകൊണ്ട് ഈർച്ചവാൾ ബന്ധുകൾ ഘടിപ്പിച്ച റെയിൽപ്പാളങ്ങളിലൂടെ സഞ്ചരിക്കുന്ന ഈ വണ്ടികൾ, മലപ്പിളപ്പുകളുടേയും, ഹിമവാഹിനികളുടേയും മീതെ കെട്ടിയ ഇടുങ്ങിയ പാലങ്ങളിലൂടേയും, തുരങ്കങ്ങളിലൂടേയും, ഗിരിമുനമ്പുകളിലൂടേയും അരിച്ചുകയറിപ്പോകുന്നതു് അത്ഭുതാവഹമായ ഒരു കാഴ്ചയാണു്. ചുററുപാടും നരച്ച ഹിമക്കട്ടകളും പാറക്കെട്ടുകളുമാണു്. പലപ്പോഴും

പെട്ടെന്നുള്ള ഹിമപാതം റെയിൽമാർഗ്ഗത്തെ മൂടിക്കളയും. റെയിലിനെ തടസ്ഥപ്പെടുത്തുന്ന ഹിമം കോരിയെറിഞ്ഞുകളയുന്ന ഉപകരണങ്ങളോടുകൂടിയ ട്രോളികൾ ഈ വണ്ടികൾക്കു മുമ്പിൽ നീങ്ങിക്കൊണ്ടിരിക്കും.

സ്വിററ്സർലണ്ടിലെ റെയിൽവേകളിൽ എല്ലാം കൂടി 4,922 പാലങ്ങളും 667 തുരങ്കങ്ങളും, നിർമ്മിച്ചുകഴിഞ്ഞിട്ടുണ്ടത്രെ.

രണ്ടാമത്തേതു് 'ഫ്യൂണിക്കുലർ' എന്നു പറയുന്ന വാഹനമാണ്. ഇതു മലയുടെ മൂർദ്ധാവിലേയ്ക്കു കുത്തനെ



കയറിപ്പോകുന്ന വൈദ്യുതവണ്ടിയാണ്. മലയുടെ അടിയിൽനിന്നു മുകളിലേയ്ക്കു് നേർവരയിൽ റെയിൽ സ്ഥാപിച്ചിരിക്കും. മദ്ധ്യത്തിൽ സർപ്പക്കെട്ടുപോലെ റെയിൽ മാർഗ്ഗങ്ങൾ ഘടിപ്പിച്ചിട്ടുണ്ടാകും. റെയിലിന്നരികിൽ ചെറിയ ഇരിമ്പുകപ്പികളിലൂടെ ഒരിരുമ്പുകയറും മേല്പോട്ടു കെട്ടിയിരിക്കും. മലയുടെ മുകളിലും താഴത്തും വലിയ

ബസ്സുപോലുള്ള ഓരോ വാഹനം, ഈ ഇരുമ്പുകയററി ന്റെ ഓരോ അററത്തും ബന്ധിച്ചു നിത്തിയിട്ടുണ്ടാകും. ഈ രണ്ടു വാഹനങ്ങളും ഒരേസമയത്താണ നീങ്ങുക—ഒന്നു മേല്പോട്ടും മറേറതു താഴോട്ടും. കപ്പിയും കയറും ചലിക്കുന്ന ആ തത്വംതന്നെയാണ് ഇവിടെയും ഉപയോഗപ്പെടുത്തുന്നത്. മുകളിലത്തെ വണ്ടി താഴോട്ടു നീങ്ങുമ്പോഠം, കയർ താഴത്തെ വണ്ടിയെ മേലോട്ടുവലിച്ചു കയററുന്നു. മാൎഗ്ഗമദ്ധ്യത്തിലെ ആ സർപ്പക്കെട്ടിൽവെച്ചു വണ്ടികഠം അന്യോന്യം വഴി മാറിക്കൊടുക്കുകയും ചെയ്യുന്നു. ഇത്തരം വാഹനങ്ങളിൽ മുപ്പതു മുപ്പത്തഞ്ച് ആളുകഠംക്ക് ഒരേസമയത്തു സഞ്ചരിക്കാൻ സാധിക്കും.



മൂന്നാമത്തേതു് 'ടെലിഫെറിക്ക്' എന്നു പറയുന്ന ഏർപ്പാടാണ്. താഴ്വരയിൽനിന്നു പൎവ്വതശിഖരത്തിലേയ്ക്കു് ഒരു ക്രൂററൻകമ്പി കെട്ടി, ആ കമ്പിയിൽ തൂങ്ങിക്കൊണ്ടു് ആകാശത്തിലൂടെ കയറിപ്പോകുന്ന വാഹനമാ

ണ്. 'ടെലിഫെറിക്ക്.' നാലാമത്തെ ഏർപ്പാട് ആകാശ ക്കസേരയാണ്. ഒരു കൊടുമുടിയുടെ മുകളിൽനിന്ന് അ



ടുത്ത കൊടുമുടിയുടെ മുകളിലേയ്ക്കോ, താഴ്വരയിലേയ്ക്കോ കമ്പിമാർഗ്ഗമായി വഴുതിപ്പോകുന്ന ഒരു വൈദ്യുതക്കസേര. ഈ തൊട്ടിക്കസേരയിൽ രണ്ടുപേക്കിരിക്കാം.

സ്വിസ്സ്കാരുടെ ഉയന്ന ജീവിതത്തോതാണു നമ്മെ ഒന്നാമതായി ആകഷിക്കുന്നതു്. അവിടെ ദാരിദ്ര്യവും തൊഴിലില്ലായ്മയും ഇല്ലെന്നുതന്നെ പറയാം. ജനീവയിൽ

താമസിക്കുന്ന ഒരിന്ത്യൻസ്നേഹിതൻ എന്നോടു പറയുക യുണ്ടായി: "രണ്ടു വർഷം കഴിഞ്ഞു നിങ്ങൾ ജനീവയിൽ വീണ്ടും വരികയാണെങ്കിൽ, ഇന്നു കാണുന്ന രാംപാത കളിലൂടെയായിരിക്കയില്ല നിങ്ങളുടെ സഞ്ചാരം. ജന ങ്ങൾക്കു തൊഴിലുണ്ടാക്കാൻവേണ്ടി മാത്രം, അധികൃത ന്മാർ പഴയ വഴികൾ ഉപേക്ഷിച്ചു പുതിയ രാം പാത കൾ നിർമ്മിച്ചുകഴിഞ്ഞിട്ടുണ്ടായിരിക്കും."

ജനീവയിലെ യു. എൻ. ഒ. ആപ്പീസിൽ, ഒരു സാ ധാരണ ടൈപ്പിസ്റ്റ്പെൺകിടാവിന്നു കിട്ടുന്ന ശമ്പളം മാസത്തിൽ 1,000 സ്വിസ്സ്ഫ്രാങ്കാണ്. * ഇതിന്നുപുറ മെ ഒരു പേജിന്നു 2 ഫ്രാങ്ക് വീതം ചാർജ്ജ്ചെയ്തു് അ വർ പുറമേയുള്ള ആപ്പീസുകളിലെ വേലയും ഏറെറടു ത്തു സമ്പാദ്യം വർദ്ധിപ്പിക്കുന്നു.

ഒരു വീട്ടുവേലക്കാരിക്കു കൂലിനിശ്ചയിക്കുന്നതു മണി ക്കൂറുകൾ കണക്കാക്കിയിട്ടാണ്. മണിക്കൂറൊന്നിന്നു് അ വർക്കു ചുരുങ്ങിയതു് 2 ഫ്രാങ്ക് കൊടുക്കണം.

സ്വിററ്സർലൻറിൻെറ ഗണ്യമായ വരുമാനം സന്ദർശകന്മാരിൽനിന്നാണ്. ധനികരായ അമേരിക്കൻ സന്ദർശകന്മാർക്കു മാത്രമേ അവിടെ പൊറുപ്പിക്കാനൊക്കൂ. യൂറോപ്പിലെ ഏററവും ഭദ്രമായതും വിലപിടിച്ചതുമായ നാണ്യമാണു സ്വിസ്സ്ഫ്രാങ്ക്. ഇററലിയിൽ ലീറകളുടെ ലക്ഷപ്രഭുവായി സഞ്ചരിച്ചുകൊണ്ടിരുന്ന ഞാൻ ജനീ വാസ്റ്റേഷനിലിറങ്ങി അവശേഷിച്ച ലീറകൾ സ്വിസ്സ് ഫ്രാങ്കായി മാററിക്കിട്ടിയതു് എണ്ണിനോക്കിയപ്പോൾ എനിക്കുണ്ടായ തരിപ്പിനെപ്പററി പറയാത്തതാണു ന ല്ലതു്. 4,250 ലീറകൾക്കു ലഭിച്ചതു് 25 സ്വിസ്സ്ഫ്രാങ്കാ

* ഒരു സ്വിസ്സ്ഫ്രാങ്കിന്നു് ഇന്നത്തെ നിരക്കിൽ 1 ക. 2ണ. വരും.

ണ്. അതിൽ 10 ഫ്രാങ്ക് എന്റെ സാമാനങ്ങൾ ഹോട്ടലിലേയ്ക്കു കൊണ്ടുപോകാൻ, ടാക്സിക്കാരന്നു കൊടുക്കേണ്ടതായും വന്നു.

സ്വിററ്സർലൻററ് ഹാർഡ് കറൻസി ഏറിയയിൽപെട്ട ഒരു രാജ്യമാണ്. ഇന്ത്യാഗവമ്മേണ്ട് ഒരിന്ത്യൻസഞ്ചാരിക്കു ഹാർഡ് കറൻസിരാജ്യങ്ങളിലെല്ലാം കൂടി ചെലവഴിക്കാൻ അനുവദിക്കുന്ന എക്സ്ചേഞ്ച് 80 പവൻ മാത്രമാണ്. (ഏതാണ്ട് 1,060 ക.) ഇതു സ്വിസ്സ നാണ്യമാക്കുമ്പോൾ 960 ഫ്രാങ്ക് കിട്ടും. ഒരു ബ്രിട്ടീഷുകാരന്നു തന്റെ ഗവമ്മേണ്ട് സ്വിററ്സർലൻററിൽ ചെലവഴിക്കാൻ അനുവദിക്കുന്ന എക്സ്ചേഞ്ച് 40 പവൻ മാത്രമാണ്. പക്ഷേ അമേരിക്കക്കാരന്നു നിയന്ത്രണമൊന്നുമില്ല.

960 ഫ്രാങ്കുകൊണ്ട്, നിങ്ങൾക്കവിടെ രണ്ടുമൂന്നാഴ്ചകളിലധികം താമസിക്കാൻ സാധിക്കയില്ല. സ്വിററ്സർലൻററിൽ വളരെ ആദായത്തിൽ ലഭിക്കുന്ന വാച്ച്, ബൈനോക്കുലർസ് മുതലായ സാധനങ്ങൾ വാങ്ങണമെങ്കിൽ ഈ പണം ഉപയോഗപ്പെടുത്താതെ നിവ്വാഹമില്ല. സ്വിസ്സ്ഹോട്ടലുകളിൽ 'രാത്രിയിലത്തെ കിടപ്പിന്നും കാലത്തെ പ്രാതലിന്നും' മാത്രം ചുരുങ്ങിയതു 10 ഫ്രാങ്ക് കൊടുക്കണം. ഭക്ഷണച്ചാർജ്ജ് വേറെയും. ഒരു കപ്പു ചായയ്ക്കു 10 ണ. കൊടുക്കണം. ട്രാമിൽ 4 ണ.യിൽ ചുരുങ്ങിയ ചാർജ്ജില്ല. ലോകത്തിലേയ്ക്കുവെച്ച് ഏററവും കൂടിയ നിരക്കാണ് സ്വിസ്സ്റെയിൽവെ വസൂൽ ചെയ്യുന്നതു്. പിക്ച്ചർകാർഡുകളും പാലും മാത്രമേ അവിടെ ആദായവിലയ്ക്കു കിട്ടുകയുള്ളു. ഒരു കുപ്പി 'പാസ്ചറൈസ്ഡ്' പാലിന്നു 35 സെൻററിം (7 ണ.) മാത്രമേ വിലയുള്ളു.

അഞ്ചാഴ്ചകൾ ഞാൻ സ്വിററ്സർലൻറിൻെറ വിവിധഭാഗങ്ങളിൽ സഞ്ചരിച്ചുകൊണ്ടു കഴിച്ചുകൂട്ടി. എൻെറ സ്വന്തം 960 ഫ്രാങ്കുകൊണ്ടു യാത്രച്ചെലവുകൾ ഒപ്പിക്കാൻ സാധിച്ചില്ല. എൻെറ മലയാളിസുഹൃത്ത് മി. സി. ബി. കുമാർ കടംതന്നു സഹായിച്ച 200 ഫ്രാങ്ക് കൊണ്ടും, എൻെറ സ്വിസ്സ് സുഹൃത്തുക്കളുടെ ആതിഥ്യങ്ങൾകൊണ്ടുമാണ് സ്വിററ്സർലൻറ് ഏതാണ്ടു മുഴുവനും കണ്ടുതീർക്കാൻ എനിക്കു സാധിച്ചത്.

# റൂസ്സോവിൻെറ ജന്മനഗരമായ ജനീവ

റൂസ്സോവിൻേറയും കാൽവിൻേറയും ജന്മനഗരമാണ് ജനീവ.

വിശ്വസാഹിത്യകാരനായ റൂസ്സോവിൻേറയും, 1536 മുതൽ 1564 വരെ തൻെറ പുതിയ മതം പ്രസംഗിച്ച് അനേകായിരം ജനങ്ങളെ വശീകരിച്ച ആ പ്രോട്ടസ്റ്റൻറ് പാതിരി ജീൻ കാൽവിൻേറയും ജീവിതരംഗങ്ങൾ പഴയ ജനീവയുടെ മങ്ങിയ അന്തരീക്ഷത്തിൽ ഒട്ടിപ്പിടിച്ചു കിടക്കുന്നു. പരിഷ്ക്കാരത്തിൻേറയും പ്രൗഢിയുടേയും പ്രദർശനരംഗമായി മാറിയിരിക്കുന്ന ഇന്നത്തെ ജനീവയിൽ നിന്നു തെല്ലകലെ, ഒരു കോണിൽ ഒരു കുന്നിൻമേടയിലാണു പഴയ നഗരം നിലകൊള്ളുന്നത്. പ്രാചീനമാതൃകയിലുള്ള പള്ളികളും, കോട്ടകളും, കല്ലുപാവിയ ഇടുങ്ങിയ തെരുവുകളും, കൽപ്പടവുകളും തലങ്ങും വിലങ്ങും കിടക്കുന്ന ആ പഴയ നഗരം ആകപ്പാടെ സന്ദർശകന്മാർക്ക് ഒരു കാഴ്ചബംഗ്ലാവായിത്തോന്നും. അവിടെ 'ഗ്രാൻറ് റൂ'വിൽ 40-ാംനമ്പർ കെട്ടിടത്തിൻെറ ഒന്നാം നില അങ്ങനെത്തന്നെ സംരക്ഷിച്ചുവെച്ചിട്ടുണ്ട്. ആ നിലയിലെ ഒരു മുറിയിലാണു റൂസ്സോ ജനിച്ചത്. ആകർഷകമായ ഒരു ഗംഭീരസ്മാരകമല്ല അത്. അതിൻെറ ചുമരിൽ റൂസ്സോവിൻെറ ഒരു ചെറിയ ഊർദ്ധ്വാംഗപ്രതിമയും, റൂസ്സോ ജനിച്ച തീയതിയും (1712 ജൂൺ 28) കൊത്തിവെച്ചിരിക്കുന്നു.

ജനീവാനഗരത്തിൻെറ മദ്ധ്യത്തിൽ റോൺനദിയി

ലെ മനോഹരമായ ഒരു കൊച്ചു തുരുത്ത് റൂസ്സോവിൻെറ സ്മാരകമായി നീക്കിവെച്ചിരിക്കയാണ്. ആ 'റൂസ്സോ ദ്വീപി'ൽ റൂസ്സോവിൻെറ ഒരു വലിയ പ്രതിമയും സ്ഥാപിച്ചിരിക്കുന്നു. പൂമരങ്ങളും വള്ളിക്കുടിലുകളും മററും ഉൾനില്ക്കുന്ന ആ തുരുത്ത് ജനീവയിലെ ഒരു പ്രധാന വിശ്രമരംഗമാണ്. അവിടെ തുരുത്തിന്നു ചുററും നീലജലത്തിൽ നീന്തിക്കളിക്കുന്ന ഹംസങ്ങളുടെ കാഴ്ച വിശേഷിച്ചും ആകർഷകമാണ്.

ജനീവാസർവ്വകലാശാല സ്ഥിതിചെയ്യുന്ന 'ബാസ്റ്റ്യൻ ഗാർഡനി'ൽ റൂസ്സോവിനെ സംബന്ധിച്ച വസ്തുക്കളും ഗ്രന്ഥങ്ങളും പ്രദർശിപ്പിച്ചുവെച്ചിരിക്കുന്ന റൂസ്സോ മ്യൂസിയും കാണാം. സ്വിററ്സർലണ്ട്, സുപ്രസിദ്ധവും പ്രബലവുമായ പഴയൊരു ജനാധിപത്യരാഷ്ട്രമാണെങ്കിലും, റൂസ്സോ ഒഴികെ, മറെറാരു യൂറോപ്യൻ മഹാനേയും, സ്വിററ്സർലണ്ടിന്നു സന്താനമായി അവകാശപ്പെടാനില്ലാ എന്ന വസ്തുതയും എടുത്തുപറഞ്ഞുകൊള്ളട്ടെ.

യൂറോപ്പിലെ മററു പ്രധാന നഗരങ്ങളെ അപേക്ഷിച്ചു ജനീവ ഒരു ഗംഭീര നഗരമല്ല. വലിയ നഗരങ്ങളുടെ കൂട്ടത്തിൽവെച്ച് ഏററവും ചെറിയ നഗരം എന്നാണു ജനീവയെപ്പററി പറഞ്ഞുവരുന്നത്.

ഫ്രാൻസിനോടു തൊട്ടുകൊണ്ടാണു ജനീവയുടെ കിടപ്പ്. ജനീവയിൽനിന്നു നോക്കിയാൽ ഫ്രാൻസിലെ കുന്നുകൾ തെളിഞ്ഞുകാണാം.

പഴയ ലീഗ് ഓഫ് നേഷൻസിൻെറ കേന്ദ്രം ജനീവയിലായതുകൊണ്ടാണ് ആ നഗരത്തിന്നു ലോകപ്രസിദ്ധി സിദ്ധിച്ചത്. ആ ഗംഭീരമായ കൊട്ടാരം ഇന്ന് യു. എൻ.ഓ.-വിൻെറ യൂറോപ്യൻ കേന്ദ്രമായി മാററിയിരിക്കയാണ്. കോടിക്കണക്കിൽ പണം ചെലവുചെയ്തുണ്ടാ

ക്കിയ ആ കൊട്ടാരം മുഴുവനുമൊന്നു നടന്നു കാണാൻ നാലഞ്ചു ദിവസം മിനക്കെടണം. അതിലെ ഗ്രന്ഥശാലയാണു് എന്നെ ഏററവുമധികം ആകർഷിച്ചതു്. 3,50,000 ഗ്രന്ഥങ്ങളാണു് ആ ലൈബ്രറിയിലുള്ളതു്. 80,000 ഒഫീഷ്യൽ ഡോക്കിമെൻറ്സും അവിടെ സൂക്ഷിച്ചുവെച്ചിട്ടുണ്ടു്. കൊല്ലംതോറും അയ്യായിരത്തിന്നും ആറായിരത്തിന്നുമിടയ്ക്കു് എണ്ണം വരുന്ന ഗവമ്മേണ്ടുരേഖകളും പ്രസിദ്ധീകരണങ്ങളും ഇവിടെ സൂക്ഷിപ്പിന്നു വന്നുചേരുന്നു. 2,200 മാസികാഗ്രന്ഥങ്ങൾ, ലോകത്തിന്റെ നാനാഭാഗത്തുനിന്നും വായനശാലയുടെ മേശപ്പുറത്തു് എത്തിക്കൊണ്ടിരിക്കുന്നു. അന്താരാഷ്ട്രീയനിയമം പഠിക്കുന്ന വിദ്യാർത്ഥികൾക്കു് ഈ വായനശാല ഒരനുഗ്രഹമാണെന്നു പറയേണ്ടതില്ലല്ലോ.

ക്രിസ്തീയസഭാധിപതികൾ സ്വിററ്സർലണ്ടിൽ ഭരണം നടത്തിയ ഒരു കാലമുണ്ടായിരുന്നു. ജനീവയിൽ, വിശേഷിച്ചും പഴയ നഗരത്തിൽ, അക്കാലത്തെ അവശിഷ്ടങ്ങൾ പലതും കാണാം. റോൺനദീതീരത്തിലെ 'ടൂർ-ഡി-ഇൽ' എന്ന സ്ഥലത്തു കാണുന്ന പൊളിഞ്ഞ കോട്ടമതിലും ഗോപുരവും അക്കാലത്തെ ഒരു സ്മാരകമാണു്. ഇതിന്നടുത്തുതന്നെ ഒരു മതിലിൽ 'ബി. സി. 58-ാമാണ്ടിൽ മഹാനായ ജൂലിയസ് സീസർ ഈ വഴി കടന്നുപോയി' എന്ന കുറിപ്പോടുകൂടിയ ഒരു കല്ലലകയും കാണുന്നുണ്ടു്.

പഴയ നഗരത്തിലെ ബോഡെററ് ഗോപുരം 1455-ൽ നിർമ്മിച്ചതാണു്. അതു കേടുപററാതെ ഇന്നും നിലനില്ക്കുന്നുണ്ടു്.

'ന്യൂവെ അങ്കണ'ത്തിൽ (Place Neuve) സ്ഥിതിചെയ്യുന്ന ജനറൽ ഡൂഫോറിന്റെ പ്രതിമ അടുത്തകാല

ത്തെ ഒരു സംഭാവനയാണ്. 1847-ൽ സ്വിററ്സർല ണ്ടിൽ സമാധാനത്തിന്നുവേണ്ടി സമരം നടത്തിയ ഒരു വീരനേതാവായിരുന്ന ഡ്യൂഫോർ.

യൂറോപ്പിലെ ഏററവും പരിഷ്കൃതരീതിയിലുള്ള റ യിൽവേസ്റ്റേഷനുകളിലൊന്നാണ് ജനീവയിലെ 'ഗാരെ കൊർണാവിൻ' സ്റ്റേഷൻെറ അങ്കണത്തിൽനിന്നു പുറ പ്പെടുന്ന വിശാലമായ'മോണ്ട്ബ്ലാങ് വീഥി' (Rue Du Mont Blanc) അകലെ പൊങ്ങിനില്ക്കുന്ന മോണ്ട്ബ്ലാങ് ഗിരി യെ അഭിമുഖീകരിച്ചുകൊണ്ടു ലെമൻതടാകത്തിൻെറയും റോൺനദിയുടേയും ഇടയ്ക്കുള്ള മോണ്ട്ബ്ലാങ് പാലംവരെ നീണ്ടുകിടക്കുന്നു. ജനീവയിലെ ഗംഭീരമായ ജനറൽപോ സ്റ്റാഫീസും ആംഗ്ലിക്കൻപള്ളിയും ഈ തെരുവിനോടു തൊട്ടുകൊണ്ടാണു കിടക്കുന്നതു്.

ജനീവാനഗരത്തിൽ, റോൺനദിയുടെ ഇരുകരക ളെ ബന്ധിക്കുന്ന അഞ്ചു പാലങ്ങളുണ്ടു്. നദിക്കു സമീപ ത്തായുള്ള 'റോൺതെരുവ്'(Rue du Rhone), 'ബാസ്സെ തെരുവ്' (Rue Basses) മുതലായവയാണ് പ്രധാന വ്യാ പാരകേന്ദ്രങ്ങൾ. സ്വിസ്സ് വാച്ചു കമ്പനികളുടെ കേന്ദ്ര ങ്ങളും ഇവിടെയാണ്.

സ്വിസ്സ്കാർ ഫ്രഞ്ചുകാരെപ്പോലെ അലസരല്ല. ഇ വിടെ ആഫീസ്സുകളും സ്കൂളുകളും ആരംഭിക്കുന്നതു കാല ത്തു 7 മണിക്കാണ്. ഇംഗ്ലീഷുകാരെപ്പോലെ ഉച്ചയ്ക്കു ല ഞ്ചും (ലഘുഭക്ഷണം) രാത്രി കനത്ത ഡിന്നറും കഴിക്കു ന്ന പതിവല്ല സ്വിസ്സുകാക്കുള്ളതു്. അവരുടെ ഡിന്നർ മദ്ധ്യാഹ്നത്തിലാണ്. അതിന്നുവേണ്ടി അവക്കു രണ്ടു മ ണിക്കൂർ ഒഴിവുകിട്ടും. രാത്രി പുറത്തു നഗരത്തിലെ വല്ല റസ്റ്റാറൻറുകളിലും പോയി ലഘുഭക്ഷണം വാങ്ങിക്കഴിക്കു കയും ചെയ്യും. ജനീവയിലെ തെരുവുകളുടെ അഴകും നൈർമ്മല്യവും നമ്മെ ആശ്ചര്യപ്പെടുത്തുന്നു. ഇത്ര തെളി

വും വെടിപ്പുമുള്ള തെരുവീഥികൾ യൂറോപ്പിലെ മററൊരു നഗരത്തിലും കാണുകയില്ല. അധികം ആൾത്തിരക്കില്ലാത്തതുകൊണ്ടാണ് ആ തെരുവുകളുടെ ശുദ്ധിയും സ്നിഗ്ദ്ധതയും നിലനിന്നുവരുന്നത്. തെരുവു മലിനമാക്കിത്തീക്കുന്ന യാതൊരു ചീത്തസ്വഭാവവുമില്ലാത്ത പൌരന്മാരുടെ സഹകരണവും ശ്ലാഘനീയമാണ്. ജനീവയുടെ ജനസംഖ്യ ഒരു ലക്ഷത്തിലധികമില്ല. കോഴിക്കോട്ട് മുനിസിപ്പാലിററി ജനീവയെക്കാൾ ജനനിബിഡമാണ്.

ജനീവയുടെ പരിശുദ്ധിയും, പ്രശാന്തമായ സൌന്ദര്യവും നിലനിത്താൻ സഹായിക്കുന്നത് അവിടെ ചിതറിക്കിടക്കുന്ന അനേകം പാക്കുകളാണ്. പാക്കുകളുടെ നഗരമാണു ജനീവ. നഗരത്തിൻെറ പകുതിയിലധികം ഭാഗവും പാക്കുകൾ അപഹരിച്ചിരിക്കുകയാണ്. തടാകക്കരയിലും, നദീതീരത്തിലും, നഗരത്തിൻെറ മാറിലും, മലയോരങ്ങളിലും അനേകം നന്ദനോദ്യാനങ്ങൾ ചിന്നിച്ചിതറിക്കിടക്കുന്നു.

ജനീവയുടെ മാറിലെ 'ലെമൻ' തടാകവും നഗരത്തിൻെറ മോടിയെ വദ്ധിപ്പിക്കുന്നു. വെള്ളപ്പായകൾ നിവത്തിനീങ്ങുന്ന നൗകകളും, വെള്ളിപ്പക്ഷികളും ചലിച്ചുകൊണ്ടിരിക്കുന്ന ഈ ഇളംനീലത്തടാകത്തിൽ, ലക്ഷംകൊല്ലങ്ങൾ പഴക്കമുള്ള വിചിത്രാകൃതിയിലുള്ള പാറക്കല്ലുകളും തലയുയത്തി നില്ക്കുന്നുണ്ട്. ബൈറൺ, ഷെല്ലി, വോൾട്ടയർ, ബാൽസാക്ക് തുടങ്ങിയ കവികളേയും സാഹിത്യകാരന്മാരെയും ആനന്ദതുന്ദിലരാക്കിത്തീത്ത മായാസരസ്സാണു ലെമൻ. പ്രധാന പാക്കുകൾ ലെമൻെറ കരയിലാണു സംവിധാനംചെയ്യപ്പെട്ടിരിക്കുന്നത്. 'മോറിപ്പോ' മലക്കാവ്, (Parc Monrepos) പ്ലാൻററമൂർ എന്ന സുപ്രസിദ്ധ ജ്യോതിശ്ശാസ്ത്രജ്ഞൻ ജനീവയ്ക്കു സംഭാവനചെയ്തതാണ്.

മോറിപ്പോവിൻെറ തുടച്ചയായിക്കിടക്കുന്ന 'മോയ്നീർ' മലക്കാവും(Parc Moynier) വിശാലമായ ഒരു പുഷ്പലോകമാണു്. സർവ്വരാജ്യ തൊഴിൽകാര്യാലയത്തിൻെറ പിൻഭാഗം, തടാകക്കരെവരെ പൂമരങ്ങളും പുൽത്തകിടികളും, മലക്കുടിലുകളും നിറഞ്ഞ ഒരു വനവിച്ച പാക്കാണു്. ലീഗ് ഓഫ് നേഷൻസിൻെറ കൊട്ടാരം നില്ക്കുന്നതു വിസ്തൃതമായ 'അറിയാനാ'പാക്കിലാണു്. ഈ പാക്കിനോട തൊട്ടുകൊണ്ടുതന്നെയാണു ജനീവയിലെ സുപ്രസിദ്ധമായ ബൊട്ടാനിക്കൽ ഗാർഡനും സംവിധാനം ചെയ്യപ്പെട്ടിരിക്കുന്നതു്.

'ലാ ഗ്രേഞ്ച്,' 'യൂ-വിവെ' (Eaux Vives) എന്നീ പാക്കുകൾ തടാകത്തിൻെറ മറുകരയിൽ, മോണ്ബ്ലാങ്ങിൻെറ പശ്ചാത്തലകാഴ്ചയോടുകൂടി നിലകൊള്ളുന്നു. തടാകക്കരയിലെ നടപ്പാതകളും, പാതാറുകളും, പ്ലാററൻ മരങ്ങളെക്കൊണ്ടും, കലാവിലാസംകലന്ന മലക്കളങ്ങളെക്കൊണ്ടും മോടിപിടിപ്പിച്ചിരിക്കുന്നു. ഗ്രീഷ്മകാലത്തു്, തടാകക്കരയിലെ പാതാറുകളിലെ ജലധാരകളുടെ കാഴ്ചയും ഒരത്ഭുതമാണു്. ലോകത്തിലേയ്ക്കുവെച്ചു് ഏററവും ഉയരമുള്ള ജലധാരകളാണു് ഇവിടെ പ്രവത്തിക്കുന്നതു്. 295 അടി ഉയരത്തിൽ അവ ഉയന്നു ചിതറി വീഴുന്നു. ആരാമങ്ങളുടെ അന്തർഭാഗങ്ങളെക്കാൾ പലപ്പോഴും അത്യാകർഷകമായിരിക്കും അവിടെനിന്നുള്ള അകലക്കാഴ്ചകൾ. തടാകത്തിൽവന്നു മുട്ടുന്ന ഉദ്യാനങ്ങളുടെ ഉയന്ന മേടുകളിലും മുനമ്പുകളിലും കാഴ്ചത്തിണ്ണകളും വിശ്രമ മണ്ഡപങ്ങളും നിർമ്മിച്ചുവെച്ചിരിക്കുന്നു. അവ സ്വിററ്സർലൻറിൻെറ പല കോണുകളിലേയ്ക്കും, ഫ്രാൻസിലേയ്ക്കും വിദൂരകാഴ്ചകൾ സംഭാവനചെയ്യുന്ന കേന്ദ്രങ്ങളാണു്. ലെമൻതടാകത്തിൻെറ മീതെക്കൂടി അപ്പുറം പടി

പടിയായി ഉയൎന്നുനില്ക്കുന്ന പച്ചക്കുന്നുകളും അവയ്ക്കു പിറകിൽ ഹിമപിരമിഡുകൾ വഹിച്ചുനില്ക്കുന്ന മോണ്ട്ബ്ലാങ്ക് പൎവ്വതവും വിരചിക്കുന്ന രംഗം വിസ്മയാവഹമാണ്. സന്ധ്യാനേരത്ത്, അസ്തമയസൂര്യന്റെ അന്ത്യപ്രകാശം ഹിമശൃംഗങ്ങളിലും മേഘപ്പിളൎപ്പുകളിലും നിറമാലയച്ചിക്കുമ്പോൾ, ജനീവത്തെരുവുകളിലെ നിയോൺ വിളക്കുകൾ മായികനിറങ്ങൾ ചിതറുമ്പോൾ, തടാകത്തിലെ ബോട്ടുകളിൽനിന്നുള്ള പ്രകാശം മിന്നാമിനുങ്ങുകളെപ്പോലെ ചലിക്കുമ്പോൾ, തടാകക്കരയിലെ 'വിൽസൺകേ'യിൽനിന്നോ 'പെർളെ ഡു ലാക്കി'ൽനിന്നോ ലഭിക്കുന്ന കാഴ്ച അവിസ്മരണീയമാണ്.

നഗരത്തിന്റെ മററു ഭാഗങ്ങളിലും വിശാലമായ പാൎക്കുകൾ ചിതറിക്കിടക്കുന്നു. സൎവ്വകലാശാലയ്ക്കരികിലെ 'ബാസ്റ്റ്യൺപാൎക്കും,' 'പ്രൊമനേഡ്-ഡു പിന്നും,' സലീവമലയുടെ താഴ്വാരത്തിലെ 'ബർട്രാൻഡ് പാൎക്കും' അഴകിന്റേയും നിറങ്ങളുടേയും പ്രശാന്തസങ്കേതങ്ങളാണ്.

ജനീവയുടെ ഉൾപ്രദേശങ്ങളിലേയ്ക്കു കടന്നു നോക്കിയാലും നമ്മെ എതിരേല്ക്കുന്നതു പൂങ്കാവനങ്ങൾ തന്നെ. പൂങ്കാവനവും കായ്കനിത്തോപ്പും അരികിലില്ലാതെ ഒരു വീടു വിഭാവനംചെയ്യാൻ സ്വിസ്സ്കാൎക്കു സാദ്ധ്യമല്ല. വസന്തകാലത്ത് ആ ഗ്രാമീണോദ്യാനങ്ങളുടെ സൌന്ദൎയ്യഭാരം ഒന്നു കാണുകതന്നെ വേണം. നിറയെ ഇളംചുകപ്പുവൎണ്ണത്തിലുള്ള പൂക്കൾ വഹിച്ചുനില്ക്കുന്ന ആപ്പിൾമരങ്ങളും, വെള്ളപ്പൂക്കളെക്കൊണ്ടു വൈവാഹിക മൂടുപടമണിഞ്ഞ പേർമരങ്ങളും നിറംമാറിക്കൊണ്ടിരിക്കുന്ന പൂക്കളോടുകൂടിയ മഗ്നോളിയാ മരങ്ങളും നിറഞ്ഞ തോപ്പുകളിൽ, സിഡാർ, സൈപ്രസ്സ് തുടങ്ങിയ മരങ്ങൾ പച്ചപ്പീലികൾ വിടൎത്തിനില്ക്കുന്ന ആ കാഴ്ചയുടെ ജീവൻ ഒരു ചിത്രകാരനും പകൎത്താൻ സാദ്ധ്യമല്ല.

# ആൽപ്സ് മലകളിൽ

ജനീവയ്ക്കടുത്തുള്ള ഫ്രഞ്ച്പ്രദേശമായ 'വെറിയ റി'ൽനിന്നു, ഫ്രാൻസിലെ 'സലീവ്മല'യുടെ കൊടുമുടി യിലേയ്ക്കു് ഒരു ടെലിഫെറിക്ക ഘടിപ്പിച്ചിട്ടുണ്ട്. ഈ ടെ ലിഫെറിക്കവഴിയായിട്ടാണു ഞാൻ ഒന്നാമതായി ആൽ പ്സ് കയറിയതു്.

നല്ല തെളിവും ഇളംവെയിലുമുള്ള പ്രഭാതമായിരു ന്നു അന്നു്. ജനീവയിൽനിന്നു് ആ ഫ്രഞ്ചതിർത്തിവരെ ട്രാം കാറുകൾ ഓടുന്നുണ്ട്. വെറിയറിലേയ്ക്കു പ്രവേശിക്കാൻ ഫ്രഞ്ച് 'വിസ'യും മററും ആവശ്യമാണു്. ചെലവിന്നു ള്ള പണം ഫ്രഞ്ചുഫ്രാങ്കുകളായി മാററിക്കരുതുകയും വേണം.

ഹേമന്തത്തിൽ പൂട്ടിക്കിടന്നിരുന്ന ടെലിഫെറിക്ക വീണ്ടും പ്രവത്തനം ആരംഭിച്ചിട്ടു് അഞ്ചാറുദിവസമേ ആയിരുന്നുള്ളു. 15 ആളുകൾ സഞ്ചരിക്കാവുന്ന ആ വാ ഹനത്തിൽ, അന്നു യാത്രക്കാരായി ഞങ്ങൾ മൂന്നുപേർ മാത്രമേ ഉണ്ടായിരുന്നുള്ളു—രണ്ടു് അമേരിക്കക്കാരും ഞാ നും—ടെലിഫെറിക്കിൽ മുകളിലേയ്ക്കുള്ള കയററത്തിന്നു 130 ഫ്രാങ്ക് ($2\frac{1}{2}$ ക.) ചാജ്ജ് കൊടുക്കണം. കീഴ്പോട്ടു വരുന്നതിന്നും അതുതന്നെയാണു ചാജ്ജ്. ഞാൻ ആ മല കാൽനടയായി ഇറങ്ങാൻ മുൻകൂട്ടിത്തന്നെ തീരുമാനിച്ചി രുന്നതുകൊണ്ടു മടക്കട്ടിക്കററു് വാങ്ങിയില്ല.

12 മണിക്കു ടെലിഫെറിക്ക വാഹനം ഇരുമ്പുകമ്പി യിലൂടെ മുകളിലേയ്ക്കു നിരങ്ങാൻ തുടങ്ങി. ആകാശത്തി ൻെറ കോണിലേയ്ക്കു് ഉയന്നുകൊണ്ടിരിക്കെ ദൃഷ്ടിതോ

പ്പുകൾ നിറഞ്ഞ താഴ്വാരം അങ്ങനെത്തന്നെ താഴ്ന്നു പോവുകയാണെന്നേ തോന്നൂ. കുറച്ചുകഴിഞ്ഞപ്പോൾ ഭൂമിയിലെ ശബ്ദങ്ങളുടെ അലകൾ നിലച്ചു. താഴത്തെ ജീവിതചലനങ്ങൾ ദൃഷ്ടിഗോചരമല്ലാതായിത്തീൻ. വീക്ഷണമണ്ഡലത്തിന്റെ വ്യാപ്തി കൂടിക്കൂടി വരുംതോറും താഴത്തെ നിലങ്ങളും അവയിലെ വസ്തുക്കളും മങ്ങിത്തുടങ്ങി. ലെമൻതടാകവും, ചുററിവളഞ്ഞൊഴുകുന്ന റോൺ നദിയും മാത്രം ഇളംവെയിലിൽ തിളങ്ങിക്കൊണ്ടിരുന്നു. പക്ഷെ, സലീവ്മലയോടു തൊട്ടുകിടക്കുന്ന താഴ്വാരത്തിലെ പച്ചവയലുകളും, കാട്ടുനിത്തോപ്പുകളും, പയിൻമരക്കാടുകളും, ഒററപ്പെട്ടുനില്ക്കുന്ന വണ്ണപ്പുകിട്ടുള്ള മരവീടുകളും മററും ഒരുവിധം വ്യക്തമായിത്തന്നെ കണ്ടുകൊണ്ടിരുന്നു.

ടെലിഫെറിക്കുതൊട്ടിയിൽ പിന്തിരിഞ്ഞിരുന്നുകൊണ്ട് ഞാൻ താണു മങ്ങിപ്പോകുന്ന ഭൂലോകക്കാഴ്ചകൾ വീക്ഷിച്ചു. അന്തരീക്ഷത്തെ മുറുകെ പുണർന്നുകൊണ്ടിരിക്കുന്ന ആ പരമശാന്തിയിൽ, ടെലിഫെറിക്കുതൊട്ടി കമ്പിയിലൂടെ നിരങ്ങുന്ന നേരിയ ഞരക്കം കണ്ണസിരകളെ രാവി മുറിക്കുന്നതുപോലെ തോന്നി.

ഒരിരുമ്പുകമ്പിയെ മാത്രം ആശ്രയമാക്കിക്കൊണ്ടു, ഞങ്ങൾ, വാഹനനിയന്ത്രകരടക്കം അഞ്ചു മനുഷ്യജീവികൾ, ആകാശത്തിലേയ്ക്ക് ആരോഹണംചെയ്യുകയാണ്. ആകാശത്തിലുയരുന്ന പട്ടത്തിന്റെ കയർപോലെ വായുവിൽ ഉലഞ്ഞുകത്തിക്കിടക്കുന്ന ആ കമ്പിയുടെ നീളം മുകളിൽ ചുരുങ്ങിച്ചുരുങ്ങി വരികയാണു. അത് ആശ്വാസമല്ലാ, കൂടുതൽ ഭീതിയാണു മനസ്സിലങ്കുരിപ്പിക്കുന്നത്. പക്ഷെ, മുകളിൽ ചുററുപാടും ഒന്നു കണ്ണോടിക്കുമ്പോൾ നമ്മുടെ ആപൽക്കരമായ നിലപാടിനെക്കുറി

ച്ചു നാം വിസ്മരിച്ചുപോകും. ആകാശം ഹിമശൈലപ രമ്പരകളുടെ ഒരു പ്രദർശനശാലയായി മാറിയിരിക്കയാണു്. മായികമായ വായുമണ്ഡലത്തിൽ ആ മലകളുടെ ഹിമത്തൊപ്പികൾ നമുക്കു കൈനീട്ടിത്തൊടാമെന്നു തോന്നിപ്പോകും.

20 മിനിട്ടുകൊണ്ടു്, ടെലിഫെറിക്, സലീവ്മലയുടെ മുകളിലെ ക്രൂരൻ പാറക്കെട്ടിൽ നിർമ്മിച്ച സ്റ്റേഷന്റെ അകത്തു് ഇഴഞ്ഞെത്തിച്ചേർന്നു.

ടെലിഫെറിക്ക്കമ്പനിക്കാർ ആ സ്റ്റേഷനിൽ ഒരു ഹോട്ടൽ ഏർപ്പെടുത്തിവെച്ചിട്ടുണ്ടു്. അവിടെനിന്നു ഭക്ഷണം കഴിച്ചു, ചുററുപാടുമുള്ള ഹിമശൈലക്കാഴ്ചകൾ ഒന്നു നോക്കിയാനന്ദിച്ചു. ടെലിഫെറിക്ക് കീഴ്പോട്ടു മടങ്ങുമ്പോൾ അതിൽ കയറി ഷെറിയറിലേയ്ക്കുതന്നെ മടങ്ങുകയാണു സന്ദർശകന്മാരുടെ പതിവു്. ഞാൻ ആ ഹോട്ടലിൽനിന്നു തീൻ കഴിച്ചു് ക്യാമറയും ചുമലിലിട്ടുകൊണ്ടു പുറത്തേയ്ക്കിറങ്ങി.

സ്റ്റേഷന്റെ ഇരുവശത്തും, പല കോണുകളിലുമായി അകലെക്കാഴ്ചയ്ക്കുള്ള വ്രാന്തകളും തിണ്ണകളും ഒരുക്കിവെച്ചിട്ടുണ്ടു്. ജനീവാനഗരവും, ലെമൻ തടാകവും, സ്വിററ്സർലണ്ടിലേയും ഫ്രാൻസിലേയും മഞ്ഞുമലകളും കലർന്ന വിസ്തൃതവും വിസ്മയാവഹവുമായ ഒരു ചിത്രമാണു മുന്നിൽ വിടർന്നുനില്ക്കുന്നതു്. ലെമൻ തടാകത്തിന്റെ കാഴ്ച വിശേഷിച്ചും ആകർഷകമായിരുന്നു. ഹിമശൈലങ്ങളുടെ പ്രതിഫലനംമൂലം തടാകത്തിന്റെ ഒരു ഭാഗം നരച്ചും, അപ്പുറം നീലച്ചും കിടന്നിരുന്നു.

മറെറാരുവശത്തു്, പടിപടിയായി ഉയർന്നുനില്ക്കുന്ന ഹിമഗിരികൾ മാത്രമേ കാണുന്നുള്ളു. തൊട്ടു മുമ്പിൽ തലയുയർത്തിനില്ക്കുന്നതു 'മോബ്ലാങ്ങാ'ണു്. (കുറച്ചുമാസ

ങ്ങൾക്കുമുമ്പ് ഒരു എയർ ഇന്ത്യാ ഇൻററർ നേഷനൽ വിമാനം തകന്ന്, 73 യാത്രക്കാർ മൃതിയടഞ്ഞത് ഈ മോ ബ്ലാങ്ഗിരി ശൃംഗത്തിൽവെച്ചാണ്) ഇററലിയിലെ ഹിമഗിരികളും ഇവിടെനിന്ന കാണാവുന്നതാണ്.

സലീവ്മലയുടെ മുകളിൽനിന്ന, ഫ്റഞ്ചുതാഴ്വരയിലേയ്ക്കു് ഒരു പാത നിർമ്മിച്ചുവെച്ചിട്ടുണ്ട്. വേനൽക്കാലത്തുമാത്രമേ ഇതുപയോഗിക്കാൻ പററു. ഞാൻ ഈ പാതയിലിറങ്ങി നടത്തം ആരംഭിച്ചു.

ചുററുപാടും ഹിമകളെങ്ങൾ കണ്ടുതുടങ്ങി. മരങ്ങളുടെ മുരട്ടിലും, പാതയ്ക്കരികിലും നനഞ്ഞ പഞ്ചസാര കൂടിക്കിടക്കുന്നതുപോലെ, ഹിമം മൂടിക്കിടന്നിരുന്നു. ആ മഞ്ഞു് കയ്യിൽ വാരിയെടുക്കുമ്പോൾ വലിയ തണുപ്പു തോന്നുകയില്ല; അത്ര കനത്തതുമല്ല. മഞ്ഞിലൂടെ നടക്കുന്നതു് ഒരാനന്ദമാണ്. പലപ്പോഴും ആപൽക്കരവുമാണ്. മേൽക്കുമേൽ വീണു പെരുകിയ മഞ്ഞു്, തുടർച്ചയായുള്ള തണുപ്പും കാർമൂടലുംകൊണ്ടു് ഉള്ളിൽ ഉറച്ചു് ഐസ്കട്ടയായി മാറും. വെയിലിൻെറ ചൂടേല്ക്കുമ്പോൾ അതിൻെറ ഉപരിഭാഗം കുറേശ്ശ അലിഞ്ഞു വഴുക്കലുള്ളതായിത്തീരും. അവിടെ ചവിട്ടി കാൽ വഴുതിപ്പോയാൽ വീഴുന്നതു പാറപോലെ ഉറച്ചുകിടക്കുന്ന ഹിമക്കട്ടയുടെ മീതെയായിരിക്കും. അവിടെയാണ് ആപത്തു്.

കുറേക്കൂടി നടന്നപ്പോൾ ഇരുപാടും മഞ്ഞിൻവിരിപ്പുകൾ പെരുകിത്തുടങ്ങി. പുൽമേട്ടുകളിലും പൈൻമരക്കൂട്ടങ്ങളുടെ കടയ്ക്കലും പാതയുടെ ഇരുവശത്തുമുള്ള ഓവുചാലുകളിലും ഒന്നൊന്നരയടി കനത്തിൽ മഞ്ഞു് ഉറഞ്ഞുകിടന്നിരുന്നു. ആ ഹിമക്കൂമ്പാരങ്ങൾ അവിടവിടെ വെയിൽതട്ടി ഉരുകി നേരിയ ജലധാരകളായി നിരത്തിലേയ്ക്കു പ്രവഹിക്കുന്നും ഉണ്ടായിരുന്നു.

പിന്നേയും കുറച്ചുദൂരം നടന്നപ്പോൾ മുമ്പിലെ പാത ഹിമം മൂടി മുട്ടിക്കിടക്കുന്നതായിട്ടാണ കണ്ടതു്. ആ മഞ്ഞിൻവിരിപ്പിലൂടെ നടന്നുപോവുകയേ നിവൃത്തിയുള്ളു. ഹിമത്തിലൂടെ സഞ്ചരിക്കാനുപയോഗിക്കുന്ന ഒരു ദണ്ഡ് എൻെറ കൈവശമുണ്ടായിരുന്നു. അതിൻെറ സഹായത്തോടുകൂടി ഞാൻ ആ ഹിമക്കടവു കടന്നു, നടത്തം തുടന്നു.

ഒരൊററ ജീവിയേയും കാണാനില്ലല്ലോ എന്നു തെല്ലൊരു പേടിയോടുകൂടി ഞാൻ വിചാരിച്ചപ്പോൾ, തനികറുപ്പുവണ്ണത്തിലുള്ള ചെറിയൊരു പക്ഷി ആ ഹിമപ്പാടകൾക്കരികെ പറന്നുവീണു. അതു മെല്ലെ മഞ്ഞുപുരളാത്ത പുല്ലിൽനിന്നു് എന്തോ കൊത്തിത്തിന്നു പൈൻമരക്കാടുകളുടെ ഇടയിലേയ്ക്കു മറഞ്ഞു. കടലാസ്സുപോലെ വെളുത്ത മഞ്ഞിൽ മഷിപോലെ കറുത്ത ഒരു കിളി! എന്തൊരു നിറച്ചേർച്ച!

മലഞ്ചെരിവുകളിലെങ്ങും മഞ്ഞിൻെറ വിളയാട്ടം തന്നെ. ഒരൊററ മനുഷ്യനേയൊ മൃഗത്തേയൊ കാണാനില്ല. വെളുത്തേടന്മാരുടെ വീടുകളാണു ചുററുപാടും എന്നൊരു സങ്കല്പത്തോടെ ഞാൻ നടത്തം തുടന്നു.

അരമണിക്കൂറു നടന്നപ്പോൾ, ഞാൻ 'ലാഗ്രാൻെറ ഗോർജ്ജ്' എന്ന മുനമ്പിൽ ചെന്നുചേന്നു. ആ സ്ഥലത്തിൻെറ പേർ അതാണെന്നും, അതു 1,283 മീററർ ഉയരത്തിൽ സ്ഥിതിചെയ്യുന്നുവെന്നും അവിടെ എഴുതിവെച്ച ഒരു ബോർഡിൽനിന്നാണു ഞാൻ മനസ്സിലാക്കിയതു്. ഈ പാറക്കെട്ടിൻെറ മുനമ്പിൽനിന്നു നോക്കിയാൽ ജനീവാനഗരം അകലെ പലഹാരംനിറച്ച ഒരു തളികപോലെ തോന്നും. അവിടെ കുറച്ചുനേരം വിശ്രമിച്ചു ഞാൻ പിന്നേയും നടത്തം തുടന്നു.

പാത ഇവിടെനിന്ന മേല്പോട്ടു ചുററിക്കയറുകയാണ്. പത്തു മിനിട്ടു നടന്നപ്പോഠം 'ഫേവർഗസ്സ്' എന്ന സ്ഥലത്തെത്തി. ഇവിടെ ആഠംപ്പാപ്പില്ലാത്ത അഞ്ചൊരു മരക്കുടിലുകഠം കാണ്മാനുണ്ടായിരുന്നു. ജനശൂന്യമാണെങ്കിലും ആ കുടിലുകഠം കണ്ടപ്പോഠം എനിക്കൊരാശ്വാസം വീണു. ആ കുടിലുകളുടെ മേൽപ്പുരകളിൽ കുമ്മായപ്പൊടി ചൊരിഞ്ഞിട്ടപോലെ മഞ്ഞു കൂടിക്കിടന്നിരുന്നു. തെല്ലകലെയുള്ള ഒരു പൈൻമരത്തിൻെറ ചില്ലകളിൽ സോപ്പുപതപോലെ മഞ്ഞു തങ്ങിനിന്നിരുന്നു. വസന്തത്തിൻെറ ഊഷ്മളസ്പർശം ഇനിയും ഏററുകഴിഞ്ഞിട്ടില്ലാത്ത എന്തോ ജാതി മരങ്ങഠം ചൂല്പോലെയുള്ള ഉണങ്ങിയ ചില്ലകഠം മേല്പോട്ടുയർത്തിക്കൊണ്ടു് ഒരു കുടിലിൻെറ മുററത്തു കാവൽനില്ക്കുന്നുണ്ടായിരുന്നു.

ആ ദിവസത്തിലെ കാലാവസ്ഥ എന്നെ വളരെ സഹായിച്ചുവെന്നു പറയാം. പെട്ടെന്നൊരു ഹിമപാതമുണ്ടാവുകയാണെങ്കിൽ എന്തായിരിക്കും അവിടത്തെ സ്ഥിതി എന്നു് ഊഹിക്കാൻതന്നെ പേടിതോന്നും. പക്ഷേ, അതിൻെറ വട്ടമൊന്നും കണ്ടില്ല. തണുപ്പു തീരെ ഉണ്ടായിരുന്നില്ല. വെയിലിൻെറ ഇളംചൂടുകൊണ്ടും നടത്തത്തിൻെറ ആയാസംകൊണ്ടും ദേഹം കുറേശ്ശെ വിയർക്കുന്നുണ്ടായിരുന്നു.

പാത മുന്നിൽ കുറേ ദൂരത്തോളം വീണ്ടും മഞ്ഞിൽ മൂടിക്കിടക്കുന്നതായി കണ്ടു. ഞാൻ ശങ്കയോടെ അവിടെ തങ്ങിനിന്നു. അവിടത്തെ മഞ്ഞിൻെറ സ്വഭാവം എനിക്കു കണ്ടറിയാൻ കഴിഞ്ഞില്ല. അപല്ക്കരമായിരിക്കുമോ? അങ്ങനെ സംശയിച്ചുനില്ക്കെ പാതയിലെ കനത്ത മഞ്ഞിലൂടെ വണ്ടിച്ചക്രങ്ങഠം ഇഴഞ്ഞുപോയ പാടുകഠം എൻെറ ശ്രദ്ധയെ ആകർഷിച്ചു. അനന്തമായിത്തോന്നിയി

രുന്ന ഏകാന്തതയിൽ, ഹിമത്തിലെ ആ പുതിയ അടയാളങ്ങൾ എത്ര ആനന്ദകരമായിരുന്നുവെന്നോ! മനുഷ്യചലനത്തിന്റെ നിശ്ശബ്ദസന്ദേശമാണത്. ധൈര്യത്തോടെ ഞാൻ മുന്നോട്ടു നടന്നു.

കുറെ കഴിഞ്ഞപ്പോൾ മഞ്ഞിൽ ആഴത്തിലുള്ള ചാലുകൾ വിരചിച്ചു കടന്നുപോയ ആ കുതിരവണ്ടി നിരത്തിന്നരികിലെ ഒരു പുൽപ്പരപ്പിൽ നിർത്തിയിട്ടിരിക്കുന്നതായിക്കണ്ടു. മുകൾഭാഗം തുറന്നുകിടക്കുന്ന ഒരു ചതുരപ്പെട്ടിയുടെ ആകൃതിയിലുള്ള ആ നാടൻവണ്ടിയിൽ വൃദ്ധനായ ഒരു ഗ്രാമീണൻ പച്ചപ്പുല്ലരിഞ്ഞു നിറയ്ക്കുന്നുണ്ടായിരുന്നു.

2 മണിക്കു ഞാൻ 'ലാ ക്രോയിസെ'യിൽ ചെന്നുചേർന്നു. അഞ്ചാറു കർഷകഗൃഹങ്ങൾ ചിതറിക്കിടക്കുന്ന ഒരു കുഗ്രാമമാണിത്. ഒരു കർഷകഗൃഹത്തോടനുബന്ധിച്ച് ഒരു ബീർക്കടയും ഉണ്ടായിരുന്നു. ഞാൻ അവിടെ കയറി ദാഹംതീർത്തു കുറച്ചുനേരം വിശ്രമിച്ചു.

മലമുകളിൽനിന്നു ഞാൻ പിന്തുടർന്നുപോന്ന പാത ലാ ക്രോയിസെയിൽനിന്നു പടിഞ്ഞാറൻ താഴ്വരയിലേയ്ക്കു തിരിഞ്ഞുപോകുന്നു. എനിക്കു ജനീവയിലെത്താനുള്ള എളുപ്പമാർഗ്ഗമേതാണെന്നു ഞാൻ ആ കർഷകനോടന്വേഷിച്ചപ്പോൾ അയാൾ അടുത്തുള്ള ഒരു കുന്നിൻപള്ളയിലൂടെ ഏതാണ്ടു കുത്തനെ ഇറങ്ങിപ്പോകുന്ന ഒറ്റയടിപ്പാത കാട്ടിത്തന്നു. ആ പരുത്ത പാതയിലൂടെ ഞാൻ സലീവ്മല ഇറങ്ങാനാരംഭിച്ചു.

ഇരുവശത്തും പാറക്കെട്ടുകളും കുറിയ ഉണക്കമരങ്ങളുടെ കുററിക്കാടുകളും നിറഞ്ഞ ആ പരുക്കൻപാതയിലൂടെ ഒരു മണിക്കൂർ സഞ്ചരിച്ചപ്പോൾ, സലീവ്മലയുടെ ചെങ്കുത്തായിക്കിടക്കുന്ന ഒരു കൂററൻ പാറക്കെട്ടി

ൻെറ ചുവട്ടിലെത്തിച്ചേൎന്നു. പിന്നെ അവിടുന്നങ്ങോട്ടു തുറന്നുകിടക്കുന്ന കമനീയങ്ങളായ ഫ്രഞ്ചുനാട്ടിംപുറങ്ങളാണു്. പൂത്തുനില്ക്കുന്ന ആപ്പിൾമരങ്ങളും, കാലിത്തൊഴുത്തുകളും, വൈക്കോൽക്കൂടങ്ങളും കൊണ്ടു മുദ്രകുത്തിയ പറമ്പുകളും, നിറപ്പകിട്ടുള്ള നാടൻഗൃഹങ്ങളും, അങ്ങുമിങ്ങും ചിതറിക്കിടന്നിരുന്നു. കാൎക്കനിത്തോപ്പുകളുടേയും വയലുകളുടേയും ഇടയിലൂടെ ചുകന്ന പാതകൾ ചുററി വളഞ്ഞുപോകുന്നു.

ഒരു മണിക്കൂറു് ആ ഗ്രാമങ്ങളിലൂടെ സഞ്ചരിച്ചു ഞാൻ 'ക്രോയ് ഡി റിവ്യെറി'ൽ എത്തിച്ചേൎന്നു. സ്വിററ്സർലൻറിൻേറയും ഫ്രാൻസിൻേറയും മറെറാരതിൎത്തി കിടക്കുന്നതു് ഇവിടെയാണു്. ഞാൻ നദിയുടെ പാലം കടന്നു വീണ്ടും സ്വിററ്സർലൻറിൽ പ്രവേശിച്ചു്, അവിടെനിന്നു് ഏഴു മൈൽ അകലെയുള്ള ജനീവാനഗരത്തിലേയ്ക്കു ടാം കയറുകയും ചെയ്തു.

# ജങ്ഫ്റാ

അവിടെ വൃക്ഷങ്ങളോ ചെടികളോ പുൽക്കൊടികളോ കാണുകയില്ല. ഒരുതരത്തിലുള്ള ജീവനും അവിടെ ക്രുമ്പെടുക്കുകയില്ല. അവിടെ കാണുന്നതു് ഒന്നുമാത്രം: ഹിമം: പല പാകത്തിലും രൂപത്തിലും കെട്ടിമൂടിക്കിടക്കുന്ന ശുഭ്രശോഭനമായ ഹിമം. അനുഭവമോ കൊടുംതണുപ്പും.

എന്നാലും അവിടേയ്ക്കു്,—ആൽപ്സ് മലനിരകളിലെ ഹിമശൃംഗങ്ങൾക്കിടയിലെ ജങ്ഫ്രാകൊടുമുടിയിലേയ്ക്കു്—11,333 അടി ഉയരത്തിലേയ്ക്കു്—സ്വിസ്സുകാർ ഒരു മലനാടൻറെയിൽവെ നിർമ്മിച്ചുവെച്ചിരിക്കുന്നു. സന്ദർശകന്മാരെ ആകർഷിക്കാൻവേണ്ടി മാത്രം.

'ജങ്ഫ്രാ' എന്നാൽ ജർമ്മൻഭാഷയിൽ അർത്ഥം 'കൊച്ചുകന്യക' എന്നാണു്. യൂറോപ്പിലെ ഏററവും ഉയർന്ന ഹിമമേടയിൽ ശുഭ്രമായ മൂടുപടവുമണിഞ്ഞു നിത്യമൂകയായി നിലകൊള്ളുന്ന ഒരു പരിശുദ്ധ സുന്ദരിയാണവൾ. ഹിമക്കാററും, കൊടുംതണുപ്പുമാണവളുടെ കാവൽക്കാർ.

ആ ഹിമകന്യകയെ ഒന്നു സന്ദർശിക്കാൻ. ഞാൻ 'ഇൻറർലേക്കനി'ൽ എത്തിച്ചേർന്നു.

ബേർണീസ് ആൽപ്സ് നിരകളുടെ താഴ്വാരത്തിൽ, 'തൂൺ,' 'ബ്രിയൻസ്' എന്നീ രണ്ടു തടാകങ്ങൾക്കിടയിൽ കിടക്കുന്ന ഒരിന്ദ്രലോകമാണു് 'ഇൻറർ ലേകൻ.' ഇവിടെനിന്നാണു് ജങ്ഫ്രാ പര്യടനം ആരംഭിക്കേണ്ടതു്. ഇൻറർലേക്കൻ ഒരു സുഖവാസകേന്ദ്രംകൂടിയായതിനാൽ

ഇവിടെക്കാണുന്ന ജനങ്ങളിൽ മുക്കാൽഭാഗവും മറുനാട്ടുകാരായ സന്ദർശകരായിരിക്കും. ഇവിടുത്തെ കെട്ടിടങ്ങളിൽ വലിയൊരു വിഭാഗം സന്ദർശകന്മാരുടെ സുഖസൗകര്യങ്ങൾക്കുള്ള ഹോട്ടലുകളാണ്. സന്ദർശകരെ ആകർഷിക്കാനുള്ള വസ്തുക്കൾ നിറച്ച ഷാപ്പുകളാണ് അധികവും.

## ജങ്ഫ്റാ സന്ദർശനം

ജങ്ഫ്രാ സന്ദർശനത്തിന്ന് ഒരു തെളിഞ്ഞ ദിവസവും കാത്തുകൊണ്ടു ഞാൻ ഇൻറർലേക്കനിലെ 'ആഡ്ലർഹോട്ടലി'ൽ താമസമാക്കി. ഞാനവിടെയെത്തിയ ദിവസം ഹോട്ടലുടമസ്ഥ—ഒരു ജർമ്മൻകാരി—വിനയാന്വിതമായ ഒരു പുഞ്ചിരിതൂകിക്കൊണ്ട് ഒരു കാർഡ് എൻെറ കയ്യിൽ തന്നു. അതിൽ, 'ഇവിടെ ഞങ്ങൾ ചപ്പാത്തി, പൂരി, ലഡു മുതലായ ഇന്ത്യൻ പലഹാരങ്ങൾ തയ്യാർചെയ്തു കൊടുക്കുന്നതാണ്,' എന്ന് ഇംഗ്ലീഷിൽ ഭംഗിയായി അച്ചടിച്ചിട്ടുണ്ടായിരുന്നു. ഞാൻ ചോദിച്ചു, 'ദോശയുണ്ടോ, ദോശ?'

അവർ അത്ഭുതത്തോടെ അതെന്താണെന്നന്വേഷിച്ചു.

ഞാൻ ദോശയുടെ മട്ടും, മാതിരിയും, അതുണ്ടാക്കേണ്ടുന്ന വിദ്യയും (എനിക്കറിയാവുന്നതുപോലെ) അവൾക്ക് പറഞ്ഞുകൊടുത്തു. അവർ അതെല്ലാം കുറിച്ചെടുക്കുകയും ചെയ്തിട്ടുണ്ട്. ഇനി ഇൻറർലേക്കനിലെ ആഡ്ലർ ഹോട്ടലിൽ വല്ല ഇന്ത്യാക്കാരനും ചെല്ലുകയാണെങ്കിൽ ഇന്ത്യൻപലഹാരങ്ങളുടെ പട്ടികയിൽ ദോശയും ഉൾപ്പെടുത്തിയതായി കാണുമെന്നുതന്നെയാണ് എൻെറ വിശ്വാസം.

സ്വിസ്സുകാർ പാചകവിദ്യയിൽ മിടുക്കന്മാരാണ്.

ഹോട്ടൽനടത്തിപ്പ് ഒരു കലയായിട്ടുതന്നെയാണ് അവർ കരുതുന്നത്. പാചകവിദ്യയിലും ഹോട്ടൽനടത്തിപ്പിലും പരിശീലനം നൽകുന്ന ഒരു കോളേജ് സ്വിററ്സർലണ്ടിലെ മോന്ത്രൂപട്ടണത്തിൽ സ്ഥാപിച്ചിട്ടുണ്ട്. ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും വന്ന പാചകവിദ്യാർത്ഥികൾ ഈ കോളേജിൽനിന്ന പരിശീലനംനേടി, ഡിപ്ലോമോ വാങ്ങി കുറച്ചുകാലം അപ്രണ്ടീസ്സ്മാരായി ജനീവയിലും ഇൻററർലേക്കനിലും മററുമുള്ള വലിയ ഹോട്ടലുകളിൽ ജോലിചെയ്തുവരാറുണ്ട്.

ഹിമവർഷമോ കാർമൂടലോ ബാധിച്ച ദിവസമാണെങ്കിൽ ജങ്ഫ്രൗസന്ദർശനം നിരാശാജനകമായിപ്പരിണമിക്കുകയേയുള്ളു. മലമുകളിലേയ്ക്കുള്ള യാത്രയിൽ ഇരുപാട്ടും കിടക്കുന്ന ഹിമപ്പാടങ്ങളുടെ ഭംഗിയോ, മുമ്പിൽ മുഖമുയർത്തി നില്ക്കുന്ന ഐസ്പിരമിഡ്ഡുകളുടെ ഗാംഭീര്യമോ വ്യക്തമായി കണ്ടാനന്ദിക്കാൻ കഴിയാതെ പോകും. മൂടൽമഞ്ഞിൻേറയും മഴപ്പാറലിൻേറയും നരച്ച യവനികകൊണ്ടു പ്രപഞ്ചം മുഴുവനും മറച്ചുപിടിച്ചപോലെയുള്ള ഒരു കാഴ്ചയും കണ്ടു മടങ്ങേണ്ടതായിവരും.

ഞാൻ ഇൻററർലേക്കനിൽ എത്തിയതിൻെറ മൂന്നാം ദിവസം കാലാവസ്ഥ വളരെ അനുകൂലമായിത്തോന്നി. തലേന്നാൾ മുഴുവനും തണുത്ത മഴയായിരുന്നു. എന്നാൽ പ്രസന്നതയോടെയാണ് അന്നത്തെ പ്രഭാതം വിടൎന്നതു്. വൈദ്യുത ടോർച്ച് പ്രകാശിപ്പിക്കുംപോലെ മലമുകളിൽ വെയിലും പരന്നു. അകലെ സ്ഫടികക്കിരീടവുമണിഞ്ഞുനില്ക്കുന്ന ജങ്ഫ്രൗശൈലം, തെളിഞ്ഞ അന്തരീക്ഷത്തിലൂടെ, ഇൻററർ ലേക്കനിലെ പാർക്കിൽനിന്നു വ്യക്തമായി കാണുന്നുണ്ടായിരുന്നു.

1950 മേയ് 8-ാംനു- രാവിലെ 8 മണിക്ക്, ഹോട്ട

ലിൽനിന്നു നല്ലൊരു പ്രാതലും കഴിച്ചു ഞാൻ ഇൻറർലേക്കൻ 'ഓസ്റ്റ്' സ്റ്റേഷനിലേയ്ക്കു പുറപ്പെട്ടു. താഴ്വാരത്തിൽ 1,860 അടി ഉയരത്തിലുള്ള ഒരു റെയിൽവേസ്റ്റേഷനാണ് ഓസ്റ്റ്. ഇവിടെനിന്ന് ഉടനെ സാധാരണ വൈദ്യുതതീവണ്ടിയിൽ കയറി, അരമണിക്കൂറുകൊണ്ട് ലാററർബ്രുണ്ണൻ താഴ്വാരത്തിലെത്തിച്ചേർന്നു.

## മലനാടൻ റെയിൽവഴി

ജങ്ഫ്രാസന്ദർശനക്കാരായ യാത്രക്കാരെല്ലാം ലാററർബ്രുണ്ണനിൽ ഇറങ്ങണം. 'വാംഗർനാല്പ്റെയിൽവെ,' 'ജങ്ഫ്റാറെയിൽവെ' എന്നീ രണ്ടു മലനാടൻറെയിൽവെകളാണ് തുടർച്ചയായി നമ്മെ ജങ്ഫ്റാകൊടുമുടിയിലേയ്ക്കു വഹിച്ചുകൊണ്ടുപോകുന്നത്. ഇവയിൽ ആദ്യത്തേതായ വാംഗർനാല്പ്റെയിൽവേയുടെ തുടക്കം ലാററർബ്രുണ്ണനിൽനിന്നാണ്. ജങ്ഫ്റാസന്ദർശനം കഴിച്ചു ലാററർബ്രുണ്ണനിൽ മടങ്ങിയെത്താനുള്ള റിട്ടേൺടിക്കററും ഇവിടെനിന്നാണു കിട്ടുക. മൂന്നാംക്ലാസ്സ് റിട്ടേൺ ടിക്കററിന്നു ചാർജ്ജ് 60 ഫ്റാങ്കായിരുന്നു. (68 ക.)

വാംഗർനാല്പ്റെയിൽവെയുടെ ഇലക്ട്രിക്ട്രെയിൻ മറുഭാഗത്തെ പ്ലാററുഫോമിൽ തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. ഞങ്ങൾ അതിൽ കയറി ജാലകങ്ങൾക്കരികെ സ്ഥാനം പിടിച്ചു. 9 മണിക്കു വാഹനം യാത്രയാരംഭിച്ചു.

തുടക്കംതന്നെ ചുരങ്ങളിലൂടെയുള്ള ആരോഹണമാണ്. ഉയരത്തിൽനിന്നു നേർത്ത ജലപാതങ്ങൾ ഉരുമ്മിപ്പതിച്ചുകൊണ്ടിരിക്കുന്ന ചെങ്കുത്തായ പാറക്കെട്ടുകളുടെ ഓരായത്തിലൂടേയും, പൈൻകാടുകൾക്കരികിലൂടേയും, വർണ്ണവൈവിദ്ധ്യം കലന്ന ക്രോക്കസ്സ്കുസുമങ്ങളുടെ ചിരി

പ്പുകളിലൂടേയും, പതുക്കൻകുന്നുകളുടെ ചുമലിലൂടേയും, ലൂപ്പ് തുരങ്കങ്ങളുടെ അന്ധകാരത്തിലൂടേയും, കാട്ടാറുകൾക്കുമീതെ കെട്ടിയ കൽപ്പാലങ്ങളുടെ കറുത്ത രേഖകളിലൂടേയും ഞങ്ങളുടെ വാഹനം താളാനുസൃതമായ ഒരു ചിനക്കിച്ചുമയോടെ പോയ്ക്കൊണ്ടിരുന്നു. പരിസരം സസ്യശ്യാമളമാണ്. സ്വിററ്സർലണ്ടിലെ തടിമരം വിളയുന്ന പച്ചക്കാടുകളാണു ചുററുപാടും. ഇടയ്ക്കിടെ മേച്ചിൽപ്പുറങ്ങളും കൃഷിനിലങ്ങളും കായ്കനിത്തോപ്പുകളും മരവീടുകളും പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു.

വണ്ടിയിൽനിന്ന് അകലെ 'സ്റ്റാൻബാച്ച്' ജലപാതത്തിൻെറ ഒളിമിന്നൽ ഞങ്ങളെ ആകർഷിച്ചു. മലകളുടെ കരിംപാറഭിത്തികളിൽ വെള്ളിക്കസവുനൂൽക്കെട്ടുകൾ തൂക്കിയിട്ടപോലെ തോന്നുന്ന വെള്ളച്ചാട്ടങ്ങൾ പല മൂലകളിലും കാണാനുണ്ടായിരുന്നു. ഇടതിങ്ങിയ പൈൻമരക്കാടുകളുടെ നടുവിലൂടെ കുറേദൂരം ഓടി, 9-20-നു ഞങ്ങൾ 'വെംഗൻ' സ്റ്റേഷനിലെത്തി.

4,180 അടി ഉയരത്തിൽ കിടക്കുന്ന കമനീയമായ ഒരു മലയോരഗ്രാമമാണ് വെംഗൻ. കൂടുതൽ ശാന്തിയും സൌന്ദര്യവും തേടിക്കൊണ്ട് ഇൻററർലേക്കനിൽനിന്നു സന്ദർശകന്മാർ വെംഗനിലും വന്നുകൂടാറുണ്ട്.

5 മിനിട്ട് വെംഗനിൽ താമസിച്ച് ഞങ്ങൾ യാത്ര തുടർന്നു. വെംഗൻ വിട്ടതോടുകൂടി സസ്യസാന്ദ്രത കുറഞ്ഞു തുടങ്ങി. വണ്ടി മലയുടെ പള്ളയിലൂടെ അരിച്ചുകയറുകയാണ്. അഗാധങ്ങളായ പാറപ്പിളർപ്പുകളും, നെറുകത്തനെയുള്ള മലയിടുക്കുകളും എതിരുമുട്ടിയും ചുററിവളഞ്ഞുംകൊണ്ടു ഞങ്ങൾ അടിയടിയായി കയറുകയാണ്. വലതുഭാഗത്ത് താഴെ ഞങ്ങൾ വിട്ടുപോന്ന താഴ്വാരവും മുകളിൽ ഹിമശൃംഗങ്ങളും കൂടിച്ചേർന്ന കാഴ്ച. അടിവാര

മേഖലയിലെ പച്ചപ്പൈൻകാടുകൾ ദൂരെ ഒരു വലിയ കുളത്തിന്റെ കോണിലെ പായൽപ്പാടപോലെ തോന്നിയിരുന്നു.

കുറച്ചുകൂടി സഞ്ചരിച്ചപ്പോൾ റെയിലിന്നരികിൽ മഞ്ഞിൻപാട്ടുകൾ കണ്ടുതുടങ്ങി. അവ വെയിലിൽ നേരിയ നീരാവിപടലം വമിച്ചുകൊണ്ടിരുന്നു. മേട്ടുകളിൽ അവിടവിടെ ദുർല്ലഭമായി ചില കൃഷിനിലങ്ങളും അവയുടെ പശ്ചാത്തലത്തിൽ ചന്ദനക്കുറിയണിഞ്ഞ കുന്നുകളും നിന്നിരുന്നു.

9–30–നു റെയിൽപ്പാളത്തിന്നരികിൽ വിസ്താരത്തിലുള്ള മഞ്ഞുകളങ്ങൾ പ്രത്യക്ഷപ്പെട്ടു. സോപ്പു പതപോലുള്ള മഞ്ഞു പാറയിടുക്കുകളിൽ ഒലിച്ചുകിടന്നിരുന്നു. മരങ്ങളുടെ കടയ്ക്കൽ ചേടിമണ്ണു ചൊരിഞ്ഞിട്ടപോലെയും പുൽത്തകിടികളിൽ പനങ്കഞ്ഞി വിളമ്പിവെച്ചപോലെയും മഞ്ഞു പല ഭാഗത്തിലും പററിക്കിടന്നിരുന്നു.

## മഞ്ഞുകളുടെ പെരുപ്പം

മേല്പോട്ടു ചുററിക്കയറുംതോറും മഞ്ഞുകളങ്ങൾ പെരുകിത്തുടങ്ങി. മരങ്ങൾ വളരെ കുറവായിരുന്നു. റെയിൽപ്പാളത്തിന്റെ ഇരുവശത്തും മിന്നുന്ന ഹിമത്തിട്ടുകൾ തൊട്ടുകിടന്നിരുന്നു. കാൽമണിക്കൂറുകൂടി സഞ്ചരിച്ചപ്പോൾ ഞങ്ങൾ വിശാലമായ ഹിമസാമ്രാജ്യത്തെ സമീപിച്ചു. 'സ്കീയിങ്' എന്ന ഹിമക്രീഡയ്ക്കുള്ള പാടങ്ങളും നായ്ക്കളെക്കൊണ്ടു വലിപ്പിക്കുന്ന ഉരുളുകളില്ലാത്ത പലകവണ്ടികൾ നിരങ്ങിപ്പോയ ചാലുകളും പരിസരങ്ങളിൽ കണ്ടുതുടങ്ങി. ഞങ്ങളുടെ വാഹനം മഞ്ഞുമുറിച്ചുകൊണ്ടാണു കടന്നുപോകുന്നതു്.

ഒരു കോണിലെത്തിയപ്പോൾ, രണ്ടു കൂററൻമലകളുടെ പഴുതിലൂടെ തടവില്ലാത്ത ഒരു ദൂരക്കാഴ്ച. വണ്ടിയിലെ കണ്ടക്ടർ ഞങ്ങളോടു വിളിച്ചുപറഞ്ഞു: "അതാ നോക്കിക്കോളിൻ! കാഴ്ചപ്പാടിന്റെ അററത്തു കാണുന്നതു് ഇൻറർലേക്കൻ പട്ടണമാണു്."

ഒരു മിനിട്ടുകൊണ്ടു് ആ കാഴ്ച ദൃഷ്ടിയിൽനിന്നു വഴുതിമറഞ്ഞു.

ഒരു പെരുച്ചാഴിയെപ്പോലെ ഞങ്ങളുടെ വാഹനം മലകയറി മറുപുറത്തെ ശുഭ്രശോഭനമായ ഹിമഗിരികളുടെ ഞെറികളിലേയ്ക്കു് ഒന്നെത്തിനോക്കി.

9–50–ന്നു് ഞങ്ങൾ വെംഗർനാല്പ് സ്റ്റേഷനിലെത്തി. 'ഓയ്ഗർ,' 'മോംഷ്', 'ജങ്ഫ്റാ'എന്നീ ഹിമഗിരിശൃംഗങ്ങൾ നീരാവിതട്ടിയ സ്ഫടികഭരണികൾപോലെ വിലസുന്ന കാഴ്ച ഇവിടെനിന്നു ലഭിക്കുന്നു. താഴെ എങ്ങും ഹിമവിരിപ്പുകൾതന്നെ. ഹിമശകടങ്ങൾ വലിക്കുന്ന നായ്ക്കളുടെ പുരകൾ അവിടവിടെ മുക്കാലും ഹിമത്തിൽ മൂടിക്കിടന്നിരുന്നു. പുകക്കുഴൽ മാത്രം മഞ്ഞിൽനിന്നു പുറത്തേയ്ക്കു തള്ളിക്കാണുന്ന ഒരു മരക്കുടിലും അരികെ ഒരു മലഞ്ചെരുവിൽ ഒററപ്പെട്ടുനിന്നിരുന്നു.

വണ്ടിയിൽനിന്നു നോക്കിയപ്പോൾ ഇടയ്ക്കിടെ വെളുത്ത ധൂമപടലങ്ങൾ അന്തരീക്ഷത്തിലേയ്ക്കുയന്നുമറയുന്നതു കണ്ടു് അതെന്താണെന്നു ഞാൻ കണ്ടക്ടരോടു ചോദിച്ചു. "സമ്മർ അവലാഞ്ചസ്സ്"—അയാൾ മറുപടി പറഞ്ഞു. വേനല്ക്കാലത്തു തനിയെ അടന്നുപതിക്കുന്ന ഹിമക്കോട്ടകളുടെ അത്ഭുതകാഴ്ചയാണതു്. ഹിമക്കുന്നുകൾ കുത്തനെ താഴത്തെ ഹിമസാഗരത്തിലേയ്ക്കു പതിക്കുമ്പോൾ ധൂസരധൂളികൾ ധൂമംപോലെ മേല്പോട്ടുയന്നു പരക്കുകയാണു്.

10 മണിക്കു ഞങ്ങൾ 6,762 അടി ഉയരത്തിലുള്ള 'ലിററിൽ ഷെഡിഗ്ഗ്' സ്റ്റേഷനിൽ ചെന്നുചേർന്നു. വെംഗർനാല്പ് റെയിൽവെ ഇവിടെ അവസാനിച്ചു. ഇനിയങ്ങോട്ടു ജങ്ഫ്റാ റെയിൽവെയാണ്.

മുമ്പിൽ ധവളാഭമായ ഗിരിശൃംഗപരമ്പരകളുടെ പ്രദർശനരംഗം. ആദ്യം പറഞ്ഞ ഗിരിശൃംഗങ്ങൾക്കു പുറമെ, 'മുറേൻ,' 'വെററർഹോൺ,' 'ഫാൾഹോൺ' എന്നീ ഗിരിശൃംഗങ്ങളും തെളിഞ്ഞുകാണാനുണ്ടായിരുന്നു.

ജങ്ഫ്റായിലേയ്ക്കു ഞങ്ങളെ വഹിച്ചുകൊണ്ടു പോകാനുള്ള വൈദ്യുതവണ്ടി തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. രണ്ടു കോച്ചുകളും, മുമ്പിലും പിമ്പിലും ഓരോ എഞ്ചിനും ഘടിപ്പിച്ച ഒരു ചെറിയ വണ്ടി. ക്ലാസ്സ്ഭേദമെന്യേ എല്ലാ യാത്രക്കാർക്കും അതിൽ ഇടകലൎന്നു ഒതുങ്ങിയിരിക്കേണ്ടതായി വന്നു.

പുതിയ വണ്ടി ഞരങ്ങിക്കൊണ്ടു തണുത്ത ഹിമസാമ്രാജ്യത്തിലേയ്ക്കു നിരങ്ങിത്തുടങ്ങി. മലപ്പിളപ്പുകളുടെ ഇടയിലൂടെ താഴെ അകലെയായി ഗ്രിൻഡൾ വാൾഡ് താഴ്വാരം ഇടയ്ക്കിടെ കാണ്മാനുണ്ടായിരുന്നു. വായുവിന്നു ഘനക്കുറവും, ശ്വാസോച്ഛ്വാസങ്ങൾക്കു നേരിയ അസ്വാസ്ഥ്യവും അനുഭവപ്പെടാൻ തുടങ്ങി. നല്ല ആരോഗ്യമുള്ളവർ മാത്രമെ ഇവിടെനിന്നു യാത്ര തുടരുകയുള്ളു. ഹൃദ്രോഗമുള്ളവർ ഒരിക്കലും ഈ യാത്രയ്ക്കു മുതിരുകയില്ല. തണുത്തുറച്ച ഏകാന്തതയിലെ നഗ്നമായ ഹിമദുൎഗ്ഗങ്ങളുടെ നടുവിലേയ്ക്കാണു നീങ്ങുന്നതു്. ചില യാത്രക്കാർ ലിററിൽ ഷെഡിഗ്ഗിൽ തങ്ങിനില്ക്കുകതന്നെ ചെയ്തു.

ഈൎപ്പവും ഇരുട്ടും ഉറഞ്ഞുകൂടിയ ദീർഘമായ ഒരു തുരങ്കത്തിന്നുള്ളിലൂടെ ഇഴഞ്ഞുകയറിക്കൊണ്ടു്, വണ്ടി 'ഓയ്ഗർ ഗ്ലെച്ചർ' സ്റ്റേഷനിൽ പ്രവേശിച്ചു. ഉയരം 7,612 അടി.

ജങ്ഫ്റാ റെയിൽവേയുടെ ഡിപ്പോ ഇവിടെയാണ്. ഓയ്ഗർ ഹിമദൃശ്യം സന്ദർശിക്കാൻ തിരിഞ്ഞുപോകേണ്ടുന്ന മാർഗ്ഗവും ഇവിടെയാണ്. ഗ്ലേഷ്യർ സന്ദർശിക്കാൻ കാൽനടയായിത്തന്നെ പോകണം.

## ധ്രുവപ്രദേശങ്ങളിലെ നായ്ക്കൾ

ഇവിടെ സ്റ്റേഷനിൽനിന്നു കുറച്ചകലെയായി, ധ്രുവപ്രദേശവർഗ്ഗക്കാരായ നായ്ക്കളെ, മഞ്ഞിൽ കെട്ടിയുണ്ടാക്കിയ ഒരു മരവേലിവളപ്പിനകത്ത് അടച്ചിട്ടിരിക്കുന്നതു കണ്ടു. ആ നായ്ക്കൾ പൂഴിമണ്ണിലെന്നപോലെ മഞ്ഞിൽ കളിച്ചുകൊണ്ടിരുന്നു.

ഹിമാവൃതമായ ആൽപ്സ് നിരകളിൽ മാത്രം കണ്ടുവരുന്ന മുയൽജാതിയിലുള്ള 'മർമോട്ട്' എന്ന ജന്തുക്കൾ മഞ്ഞിൽ തുരന്നു കളിക്കുന്നതും രസാവഹമായ ഒരു കാഴ്ചയായിരുന്നു.

ഈ നിമ്നോന്നതമായ ഹിമഭൂമിയിൽ ഉപയോഗിക്കാൻ കഴിയുന്ന ഒരേഒരു വാഹനം, പോളാർ നായ്ക്കളെക്കൊണ്ടു കെട്ടിവലിപ്പിക്കുന്ന പെട്ടിവണ്ടികളാണ്. അവയ്ക്കു നിരങ്ങിപ്പോകാൻ ചില ഹിമപാടങ്ങളുമുണ്ട്. മഞ്ഞിൻവിരിപ്പിൽ ആ വണ്ടികൾ നിരങ്ങിപ്പോയ അനന്തമായ പാടുകൾ കാണാൻ നല്ല ചന്തമുണ്ടാകും.

ഓയ്ഗർഗ്ലേഷ്യർ വിട്ടു വണ്ടി കുത്തനെയുള്ള ഒരു തുരങ്കത്തിലേയ്ക്കു പ്രവേശിച്ചു. ദീർഘമായ ഒരു തുരങ്കം. അതു കടന്ന് അടുത്ത ഹിമത്തുറസ്സിലെത്താൻ കാൽ മണിക്കൂറിലധികം സമയമെടുത്തു.

പഞ്ഞിക്കളിക്കോപ്പുകൾപോലെ മഞ്ഞുമലകൾ തൊട്ട മുമ്പിൻ തലങ്ങും വിലങ്ങുമായിക്കിടക്കുന്നു. കാലത്തിന്റെ കയ്യാംകളികളൊന്നും ആ ഹിമദൃശ്യങ്ങളെ ബാധിക്കുന്നില്ല.

ജങ്ഫ്റായിലേയ്ക്കുള്ള സന്ദർശകന്മാരായ ഞങ്ങളുടെ സഹയാത്രക്കാരിലധികവും അമേരിക്കക്കാരായിരുന്നു. കുറച്ച് ഇംഗ്ലീഷുകാരും രണ്ടുമൂന്ന് ഇററാലിയൻകുടുംബങ്ങളും ഒരു ജർമ്മൻ പാതിരിയും കൂട്ടത്തിലുണ്ടായിരുന്നു. ഏഷ്യക്കാരനായി ഞാനൊരാൾ മാത്രം.

മുമ്പിലെ ഹിമശൃംഗങ്ങളെ അലസമായി നോക്കിക്കൊണ്ടിരുന്ന ഒരമേരിക്കൻവനിത മുഖംതിരിച്ച് അരികെയിരിക്കുന്ന എന്നോടു ചോദിച്ചു:"മിസ്റ്റർ, നിങ്ങളുടെ ഇന്ത്യയിൽ ഹിമഗിരികളുണ്ടോ?"

ഞാൻ മന്ദഹസിച്ചുകൊണ്ടു മറുപടി പറഞ്ഞു: "മാഡം, ലോകത്തിലെ ഏററവും ഉയരമുള്ള ഹിമഗിരിശൃംഗം, എവറസ്റ്റ്, ഞങ്ങളുടെ ഹിമാലയത്തിൻെറ സന്താനമാണ്."

"ഓ, ഹോ, ഹിമാലയം—ഞാനതു മറന്നു." അവർ തലയാട്ടിക്കൊണ്ടു പറഞ്ഞു. "ഹിമാലയം—എന്താണതിൻെറ അത്ഥം?" അവർ തുടന്നു ചോദിച്ചു.

"ദി എബോഡ് ഓഫ് സ്നോ." (ഹിമത്തിൻെറ സങ്കേതം) ഞാൻ പറഞ്ഞുകൊടുത്തു.

അവൾ കണ്ണുമിഴിച്ചു കൈകൾ തിരുമ്മിക്കൊണ്ട് അത്ഭുതത്തോടെ മൊഴിഞ്ഞു. "ദി എബോഡ് ഓഫ് സ്നോ! ഓ, ഹൌ വൻഡർഫുൾ!" (എന്തൊരാശ്ചര്യം!) പിന്നെ തൻെറ കഷണ്ടിത്തലയിൽ സ്വിസ്സ് ഹിമഗിരികൾ പ്രതിഫലിപ്പിച്ചുകൊണ്ടു ജാലകത്തിലൂടെ പുറത്തെ കാഴ്ചകൾ കൌതുകത്തോടെ കുനിഞ്ഞിരുന്നു നോക്കുന്ന ഭത്താവിൻെറ ചുമലിൽ തൊട്ടുകൊണ്ട് അവൾ ചോദിച്ചു: "ജോൺ, ഇങ്ങോട്ടു നോക്ക്. ഹിമാലയം എന്നതിൻെറ അത്ഥം അറിയാമോ?"

ആ മനുഷ്യൻ ഏതോ പുതിയ പന്തയക്കുതിരയുടെ

പേര കേട്ട ഭാവത്തിൽ, മുഖംതിരിച്ചു, 'കീഴ്ച്ചുണ്ടു നീട്ടി കണ്ണടച്ചില്ലിനുള്ളിലൂടെ അവളെ തുറിച്ചു നോക്കി. പിന്നെ അവൾക്കുവേണ്ടി ആലോചിച്ചു ബുദ്ധിമുട്ടുകയാണെന്ന നാട്യത്തിൽ കുറച്ചുനേരം വിഷാദമഗ്നനായിരുന്നു. എല്ലാം കഴിഞ്ഞു് ഒടുവിൽ ഒരിളിഭ്യച്ചിരിയോടെ അയാൾ പറഞ്ഞു: "നോ ഡാർലിങ്ങ്, ഐഡണ്ണോ." (പ്രിയേ, എനിക്കറിഞ്ഞുകൂടാ.)

"ററീസ്സ് ദി എബോഡ് ഓഫ് സ്നോ. ഓ, ഹൌ വൻഡർഫുൾ!" ആ മിടുക്കത്തി ഭർത്താവിനെ പറഞ്ഞു മനസ്സിലാക്കി. ഹിമാലയത്തെ സ്വപ്നം കണ്ടുകൊണ്ടു് മിഴിച്ചിരുന്നു. മുമ്പിലെ ഹിമപ്രപഞ്ചത്തിലെ അത്ഭുതതരംഗങ്ങളെ അഗണ്യമാക്കി ആ അമേരിക്കൻവനിത കാണാത്ത ഹിമാലയത്തെ സ്വപ്നം കാണുകയാണു്. അവൾക്കതാണു കൂടുതൽ ആനന്ദകരമായിരുന്നതു് എന്നു തോന്നുന്നു.

ഞാൻ ആ അമേരിക്കൻ ദമ്പതികളെ നല്ലപോലെ ഒന്നുനോക്കി. അവൾ വളരെ വിലപിടിച്ച ഫർകോട്ടും, പ്ലാററിനം ബ്രോച്ചും മററുമാണു ധരിച്ചിരിക്കുന്നതു്. അയാളുടെ കയ്യിൽ ഒരു മൂവിക്യാമറയുമുണ്ടു്—ഡോളർ നാട്ടിലെ ഒരു കോടീശ്വരനായിരിക്കണം അയാൾ എന്നു ഞാനൂഹിച്ചു. ഹിമാലയമെന്നാൽ ഹിമത്തിൻെറ ആലയം, എന്നതിൽ അവൾ കണ്ടെത്തിയ ആശ്ചര്യമെന്താണെന്നതാണു് എനിക്കു് ഇനിയും ഊഹിച്ചിട്ടു കിട്ടാത്തതു്.

## ഹിമസൌധങ്ങളുടെ ഇടയിൽ

വണ്ടി ഹിമസൌധങ്ങളുടെ ഇടയിലൂടെ ഇഴയുകയാണു്. അടുത്ത താവളം 9,400 അടി ഉയരത്തിലുള്ള

'ഓയ്ഗർ വാൻഡ്' ആണ്. 'രാക്ഷസൻെറ ഭിത്തി' എന്നാണ് ഇതിന്നർത്ഥം.

ഒരു വമ്പിച്ച പാറക്കെട്ടിൻെറ ഉദരത്തിൽ വെട്ടിയുണ്ടാക്കിയ ഒരു സ്റ്റേഷനാണിത്. ഹിമക്കാഴ്ചകൾ കണ്ടാനന്ദിക്കാൻ ഇവിടെ യാത്രക്കാർക്ക് 5 മിന്നിട്ട സമയം അനുവദിക്കും. ഞങ്ങൾ പ്ളാററുഫാറത്തിലിറങ്ങി. ഈ ക്രൂററൻ കല്ലറയിലെ ഭിത്തിയിൽ സ്ഫടികജാലകങ്ങൾ ഘടിപ്പിച്ചിരിക്കുന്നു. വജ്രസൂചികൾപോലെ ജാലകപ്പലകയിൽ പററിനില്ക്കുന്ന ഐസ് തുടച്ചുനീക്കി ഞങ്ങൾ ബാഹ്യപ്രപഞ്ചത്തിലേയ്ക്ക് ഒന്നെത്തിനോക്കി. ക്രൂററൻ തിരമാലകളോടുകൂടിയ അപാരമായ ഒരു ഹിമസാഗരം. അതിനെ പൊതിഞ്ഞുകൊണ്ടു ഭ്രാന്തെടുത്ത ഒരു വെണ്മയും—അകലെ ഗ്രീൻ ഡൾ വാൾഡ് സാനുവും, തൂൺ തടാകവും കണ്ണാടിയിലെ പ്രതിച്ഛായപോലെ കാണുമാറുണ്ടായിരുന്നു.

തുരങ്കത്തിലൂടെ വണ്ടി തുടന്നോടി. ഓയ്ഗർഗിരിയുടെ ഉള്ളിലൂടെയാണു വണ്ടി സഞ്ചരിക്കുന്നത്.

അതേ തുരങ്കത്തിൽ പിന്നെയും ഒരു സ്റ്റേഷൻ. എസ്മീർ 10,368 അടി ഉയരത്തിൽ നില കൊള്ളുന്ന ഒരു കല്ലറയാണിത്. ഓയ്ഗർ ഹിമസ്തംഭത്തിൻെറ എതിരെ, ആ ഹിമസ്തംഭം അടുത്തുനിന്നു കാണത്തക്കവണ്ണമുള്ള ഒരു സ്ഥാനത്താണ് ഈ സ്റ്റേഷൻ. ഹിമസ്തംഭം കാണാൻ വേണ്ടി യാത്രക്കാർക്ക് ഇവിടേയും 5 മിനിട്ട സമയം അനുവദിച്ചു.

ആ ഗ്ലേസിയറിൻെറ കാഴ്ച അവിസ്മരണീയമായിരുന്നു. ആകാശം മുട്ടുന്ന ആ പളുങ്കുകൊട്ടാരത്തിൻെറ കാവൽഗോപുരങ്ങൾ പോലെ, ഇടതുഭാഗത്തു വെററർഹോൺ ഹിമശൃംഗവും, വലതുഭാഗത്തു ഫീച്ചർ ഹോർണർ ഹിമശൃംഗവും പൊങ്ങിനിന്നിരുന്നു.

ഞങ്ങൾ യാത്ര തുടൎന്നു. വണ്ടി ഇപ്പോൾ മോംഛ പൎവ്വതത്തിന്റെ ഉദരത്തിലെ തുരങ്കത്തിലൂടെയാണു സഞ്ചരിക്കുന്നതു്. ഏതാണ്ടു കുത്തനെയുള്ള ഒരു കയററം. കൊടുമുടികളുടെ അടിയിലൂടെ തുടൎന്നുകൊണ്ടു പിന്നേയും തുരങ്കങ്ങൾ. തണുപ്പിന്റെ ഗാഢാശ്ലേഷം.

11½ മണിക്കു ഞങ്ങൾ, 11,333 അടി ഉയരത്തിൽ, സാക്ഷാൽ ജങ്ഫ്രോയിൽ എത്തിച്ചേൎന്നു.

## പാറയ്ക്കകത്തു സ്റ്റേഷൻ

പാറയുടെ ഉള്ളിൽ വെട്ടിയുണ്ടാക്കിയ വിശാലമായ ഒരു സ്റ്റേഷനാണു് 'ജങ്ഫ്രോ ജോച്ച്'. സ്റ്റേഷൻവക ആപ്പീസുമുറികൾക്കു പുറമെ, ഇവിടെ 'ബൎഗ്ഗീസ്സ് ഹോട്ടൽ' എന്ന പേരിൽ പരിഷ്കൃതരീതിയിലുള്ള ഒരു ഹോട്ടലും യാത്രക്കാൎക്കു, അത്യാവശ്യമായ കയ്യുറ, ഹിമക്കണ്ണട, റോൾഫിലിം മുതലായവയും, പിക്ചർകാർഡുകളും, കൌതുകവസ്തുക്കളും വില്പനയ്ക്കുവെച്ച ഒരു ഷാപ്പും, തപ്പാലാപ്പീസും ഏൎപ്പെടുത്തിവെച്ചിരിക്കുന്നു.

ഇവിടെ കാഴ്ചകൾ കാണാനും ഭക്ഷണം കഴിച്ചു വിശ്രമിക്കാനും എല്ലാംകൂടി രണ്ടര മണിക്കൂറു സമയമെ അനുവദിക്കുകയുള്ളു. മടക്കയാത്ര രണ്ടു മണിക്കാണു്. ജങ്ഫ്രോയിൽ രാത്രി കഴിച്ചുകൂട്ടുക അസാദ്ധ്യമാണു്. തണുപ്പുകൊണ്ടു മരവിച്ചുപോകും. സ്റ്റേഷൻ സ്റ്റാഫും, ഹോട്ടൽക്കാരും, കച്ചവടക്കാരനുമെല്ലാം ഞങ്ങളുടെ വണ്ടിയിൽ മടങ്ങിപ്പോരും.

ഹോട്ടലിൽനിന്നു ഭക്ഷണം കഴിഞ്ഞു ഞങ്ങൾ, സ്റ്റേഷന്റെ കാഴ്ചത്തിണ്ണയിൽ ചെന്നുനിന്നു. കണ്ണാടി ജാലകങ്ങളെക്കൊണ്ടു പൊതിഞ്ഞ ഒരു വ്രാന്തയാണതു്. പുറത്തേയ്ക്കു നോക്കിയപ്പോൾ, വെയിലിൽ വെട്ടിത്തിളങ്ങു

ന്ന ഹിമപ്പരപ്പ്. കറുത്ത ചില്ലുള്ള കണ്ണടയില്ലെങ്കിൽ കണ്ണുകൾ തകൎന്നുപോകും.

ശക്തിയുള്ള ഒരു വലിയ ദൂരദർശിനിക്കുഴൽ അവിടെ സ്ഥാപിച്ചിട്ടുണ്ട്. അതിലൂടെ നോക്കിയാൽ തെളിവുള്ള ദിവസങ്ങളിൽ—അന്ന തെളിവുള്ള ദിവസമായിരുന്നു—അകലെ ദക്ഷിണഭാഗത്തു കിടക്കുന്ന 'എഗ്ഗിസ് ഹോൺ' ഹിമാദ്രിയും, അതിന്റെ താഴെ 'മോർജാലൻ' തടാകവും, രമണീയമായ റോൺ താഴ്വാരവും മററും കാണാം. യൂറോപ്പിലെ ഏററവും വലിയ ഹിമസ്തംഭമായ 'അലെട്ട്ഷ്' അകലെ വെട്ടിത്തിളങ്ങുന്നതും വ്യക്തമായി കാണാം.

## ഹിമശിഖരത്തിൽ സ്വിസ്സ് പതാക

അര ഫർല്ലോങ് അകലെയാണു പ്ലേറേറാവിന്റെ ഏററവും ഉയൎന്ന പോയിൻറ്. ഞാൻ രണ്ടു് അമേരിക്കൻ യുവാക്കളുടെ കൂടെ ഉറച്ച ഹിമ മുഴകളിലൂടെ ആ പോയിൻറ്വരെ നടന്നുപോയി. അവിടെ ഒരു സ്വിസ്സ് പതാക നാട്ടിയിട്ടുണ്ട്. ഒരു മിനിററിലേറെസമയം അവിടെ തങ്ങിനില്ക്കുവാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. ഞങ്ങൾ സ്റ്റേഷൻവ്രാന്തയിലെ കണ്ണാടിക്കൂട്ടിൽത്തന്നെ അഭയം പ്രാപിച്ചു. മോംച്ച്, ജങ്ഫ്രൗ എന്നീ കൊടുമുടികൾക്കിടയിൽ കുതിരജീനിയുടെ ആകൃതിയിലുള്ള ഒരു പീഠമാണു് 'സ്ഫിൻക്സ്'. സ്റ്റേഷന്റെ അന്തർഭാഗത്തുനിന്നു പിന്നേയും 364 അടി ഉയരത്തിലേയ്ക്കു്, സ്ഫിൻക്സിന്റെ മൂർദ്ധാവിൽ, യൂറോപ്പിലെ ഏററവും ഉയരത്തിലുള്ള നിരീക്ഷണസ്ഥാനത്തിലേയ്ക്കു് ഒരു ഇലക്ട്രിക്ക് ലിഫ്ററ് ഏപ്പെടുത്തി വെച്ചിട്ടുണ്ടു്. ഒരു ഫ്രാങ്കു ചാൎജ്ജ് കൊടുത്തു ഞങ്ങൾ ലിഫ്ററിൽ കയറി മുകളിലെത്തി.

ലിഫ്ററിൻെറ മരക്കൂട്ടിൽനിന്ന പുറത്തേയ്ക്കിറങ്ങുന്നതു്, കപ്പലിൻെറ ഡെക്കിൻെറ ആകൃതിയിലുള്ളതും, ഇരുമ്പുവേലികൊണ്ടു ചുററപ്പെട്ടതുമായ ഒരു മണ്ഡപത്തിലേയ്ക്കാണു്. ആ തുറസ്സായ തിണ്ണയിൽ കടന്നുനിന്നപ്പോഠം, തണുപ്പുകൊണ്ടു തലച്ചോറു മന്ദീഭവിക്കുന്നതുപോലെ തോന്നി. കറുത്ത ചില്ലുള്ള കണ്ണടകൊണ്ടു കണ്ണുകഠം മൂടിയിരുന്നുവെങ്കിലും വെണ്മയുടെ തീക്ഷ്ണജ്വാലകഠം കാഴ്ചയെ ശല്യപ്പെടുത്താതിരുന്നില്ല. ദേഹവും ശിരസ്സും—കൈപ്പടം കൂടിയും — കനത്ത രോമവസ്ത്രങ്ങഠംകൊണ്ടു പൊതിഞ്ഞുവെച്ചിട്ടും, കവിളിലെ രോമസുഷിരങ്ങളിൽ ക്രൂരമായ തണുപ്പ് അദൃശ്യമായ വിഷസൂചികഠം തറച്ചു. കരളിലെ സിരകളിലും ആ തണുപ്പുവിഷസൂചികഠം ഇഞ്ചെക്റ്റ് ചെയ്തു കടച്ചിലുണ്ടാക്കിക്കൊണ്ടിരുന്നു. തണുപ്പിൻെറ ഭേദ്യംകൊണ്ടു ശ്രവണദ്വാരത്തിലൂടെ രക്തം പുറപ്പെടുന്നതും കാതുകളും മൂക്കും മരക്കഷണം പോലെയായിത്തീരുന്നതും ഇവിടെ അസാധാരണമല്ലത്രെ!

കുറച്ചുനേരം അങ്ങനെ നിന്നപ്പോഠം ആ കൊടും തണുപ്പുമായി കുറേശ്ശെ ഇണങ്ങുവാൻ കഴിഞ്ഞു. പക്ഷേ, മഞ്ഞിലേയ്ക്കു നീങ്ങിയപ്പോഠം ദേഹത്തിന്ന് ഇരട്ടി കനം വീണതുപോലെ തോന്നി. നേരിയ ചലനംപോലും ഹൃദയമിടിപ്പുകഠം വർദ്ധിപ്പിച്ചു. ശ്വാസോച്ഛ്വാസങ്ങഠംക്കും വിഷമം അനുഭവപ്പെട്ടു. ഇവിടെ ഒരു വ്യോമനിരീക്ഷണശാലയും ഉണ്ടു്. യൂറോപ്പിലെ ഏററവും ഉയരത്തിൽ സ്ഥിതിചെയ്യുന്ന നിരീക്ഷണശാലയാണിതു്.

ക്ഷീണിച്ച വായുമണ്ഡലം. പക്ഷെ, ഇടയ്ക്കിടെ ഹിമക്കോട്ടകളുടെ പഴുതിലൂടെ ചുഴലിക്കാററു റോന്തുചുററി

ക്കൊണ്ടിരുന്നു. ജീവന്റെ പരമാണുവിനുപോലും പുല രാൻ പ്രയാസമെന്നു തോന്നുന്ന ആ പരിസരത്തിൽ, 'ചഫ്' എന്നു വിളിക്കപ്പെടുന്ന കറുത്ത മലങ്കാക്കകൾ, ചുഴലിക്കാററിൽ ചിറകടിച്ചു നൃത്തംചെയ്യുന്ന കാഴ്ച ക ണ്ടു ഞാൻ അത്ഭുതപ്പെട്ടു. പ്രകൃതി 11,723 അടി ഉയര ത്തിലും ജീവന്റെ സന്ദേശം പരത്തുന്നു!

ലിഫ്ററിലൂടെ ഞങ്ങൾ സ്റ്റേഷനിലേയ്ക്കുതന്നെ ഇ റങ്ങിച്ചെന്നു. പിന്നെ അവിടുത്തെ അത്ഭുതകരമായ ഐസ് കൊട്ടാരം സന്ദർശിക്കാൻ പുറപ്പെട്ടു.



ഒരു ഹിമപ്പാറയുടെ ഉള്ളിൽ, സ്റ്റേഷൻനിരപ്പിൽ നിന്നു് 65 അടി താഴെ, ഉരുക്കുപോലെ ഉറച്ച ഐസിൽ വെട്ടിയുണ്ടാക്കിയ ഒരു കൊട്ടാരമാണിതു്. ബർഗ്സ്സ് ഹോ ട്ടലിന്റെ 'കോക്ക് ടെയിൽ ലൂഞ്ചി'ന്റെ ഒരു മൂലയിൽ നിന്നു്, ഐസ് പടവുകളുള്ള ഒരു കോണിവഴിയായിട്ടാ ണു് ഇവിടേയ്ക്കിറങ്ങേണ്ടതു്. കാൽ വഴുതിപ്പോകാതിരി

ക്കാൻ പടവുകളിൽ റബ്ബർപ്പായകാം വിരിച്ചു വെച്ചിട്ടുണ്ട്.

കണ്ണാടിപോലെ മിന്നുന്ന ചുമരുകളോടുകൂടിയ ഈ ഐസ് കൊട്ടാരത്തിൽ അനേകം അറകളും, ഇടനാഴികകളും, മണ്ഡപങ്ങളും നിർമ്മിച്ചുവച്ചിരിക്കുന്നു. ബെഞ്ച്, കസേര, മോട്ടോർ കാറുകൾ, ബീർക്കടകൾ, സ്റ്റാളുകൾ അങ്ങനെ പലതും ഐസ് കട്ടയിൽ വെട്ടിയുണ്ടാക്കിവെച്ചതു് ഇരുമ്പുവടികൊണ്ടടിച്ചാൽക്കൂടി ഉടയുകയില്ല. സ്കേററിങ്ങിനുള്ള വിശാലമായ ഐസ്മുററത്തോടുകൂടിയ ഒരു ശാലയും ഇവിടെയുണ്ട്.

ഇതിൻെറ അന്തർഭാഗം മുഴുവനും വൈദ്യുതവിളക്കുകൾകൊണ്ടലങ്കരിച്ചുവെച്ചിരിക്കുന്നു. പക്ഷേ, ഇവിടെ അധികനേരം നിന്നു പൊറുപ്പിക്കാൻ സാധിക്കയില്ല. ഐസ്കൊട്ടാരത്തിനകത്തെ ടെമ്പറേച്ചർ പൂജ്യത്തിൽനിന്നും 15 ഡിഗ്രി താഴെയാണ്:

ഐസ് കൊട്ടാരത്തിൽനിന്നു ഞങ്ങൾ ഹോട്ടലിലേയ്ക്കുതന്നെ കയറി, ഒരു ചുടുചായ കഴിച്ചു. പിന്നെ അവിടെ താമസിക്കാൻ അധികം നേരമില്ലായിരുന്നു. വണ്ടി തിരിച്ചു പോകാറായെന്നു കണ്ടക്ടർ മണിയടിച്ചുകൊണ്ടു വിളിച്ചു പറഞ്ഞു.

അണ്ഡകടാഹത്തിൽ അരിമാവു കുഴച്ചു നിറച്ചുവെച്ചുപോലുള്ള ആ രംഗം അവസാനമായൊന്നു നോക്കി, ജങ്ഫ്രായോടു യാത്ര പറഞ്ഞു ഞങ്ങൾ വണ്ടിയിൽ കയറിയിരുന്നു. 2-15-നു വണ്ടി മടക്കയാത്രയാരംഭിച്ചു.

മൂന്നു മണിക്കു ഞങ്ങൾ ഓയ്ഗർ ഗ്ലേച്ചറിലെത്തി. ഞങ്ങൾ രാവിലെ ജങ്ഫ്രായിലേയ്ക്കു കടന്നു പോന്നതിൽപ്പിന്നെ ഇവിടെ റെയിൽപ്പാതയിലേയ്ക്കു് ഇടിഞ്ഞു വീണ ഒരു ഹിമക്കുന്നു കാരണം വഴി മുടങ്ങിക്കിടന്നിരുന്നു.

ആ ഹിമം നീക്കം ചെയ്യാൻ അവിടെ അരമണിക്കൂറില ധികം തങ്ങിനില്ക്കേണ്ടതായി വന്നു.

അവരോഹണം അനായാസേന കഴിഞ്ഞു. ആ ഹിമ സാമ്രാജ്യം തരണംചെയ്തു നാലര മണിക്കു ഞങ്ങൾ സസ്യ ശ്യാമളമായ വെംഗൻേറ പാൎശ്വത്തിലെത്തി. അവി ടെനിന്ന് ഒരു മണിക്കൂറുകൊണ്ടു ലാററർ ബ്രൂണ്ണനിലെ ത്തി, അവിസ്മരണീയമായ ജങ്ഫ്രൗയാത്ര അവസാനി പ്പിക്കയും ചെയ്തു.



# സ്വിസ്സ്കുടുംബത്തിൻെറ കൂടെ

സുഡാനിലൂടെയുള്ള യാത്രകൾക്കിടയിൽ, ജൂബയിൽവെച്ചാണ ഞാൻ ആദ്യമായി മി. മിച്ചലുമായി പരിചയപ്പെട്ടത്. ജൂബയുടെ കോണിലെ ഒരു ഗ്രാമത്തിൽ, നട്ടുച്ചയ്ക്ക്, നഗ്നരായ ഒരു കൂട്ടം ഡിംകകളുടെ ഫോട്ടോ പിടിയ്ക്കാൻ ഞാൻ തയ്യാറായി നില്ക്കുന്ന മുഹൂർത്തത്തിൽ, എൻെറ എതിർവശത്തെ പൊന്തകൾക്കിടയിലൂടെ ക്യാമറയും പൊക്കിപ്പിടിച്ചുകൊണ്ട് ഒരു കുറിയ വെള്ളക്കാരൻ, തെല്ലൊരു ഭയത്തോടെ പതുങ്ങി വരുന്നതു കണ്ടു ഞാൻ പൊട്ടിച്ചിരിച്ചുപോയി. അയാളും ചിരിച്ചു. ആ പരിതസ്ഥിതിയിൽ ആരും ചിരിച്ചുപോകും. രണ്ട് അപരിചിതരായ മനുഷ്യസത്വങ്ങൾ എന്തോ ആഭിചാര കർമ്മത്തിന്ന തങ്ങളെ പിടികൂടാൻ വരുന്നതു കണ്ടപ്പോൾ ആ ദിഗംബരരായ വനവേടന്മാർ പലവഴിയ്ക്കും ചിതറിക്കുതിക്കുകയും ചെയ്തു. ഞങ്ങൾ ഇളിഭ്യരായി നിന്ന് അന്യോന്യം പരിചയപ്പെട്ടു.

**ക്ഷണനം**

താൻ സ്വദേശമായ സ്വിററ്സർലണ്ടിൽനിന്ന് ഒരുമാസത്തെ അവധിയെടുത്ത് ഒരുല്ലാസയാത്രയ്ക്ക വിമാനംവഴി സുഡാനിൽ ഇറങ്ങിയിരിയ്ക്കുയാണെന്നും രണ്ടു ദിവസം ജൂബയിൽ താമസിച്ചു, പിന്നെ നൈൽക്കപ്പലിൽ ഖാർത്തൂമിലേയ്ക്ക പുറപ്പെടുമെന്നും മിച്ചൽ പറഞ്ഞു. യുദ്ധകാലത്തു മിലിററിയിൽചേൎന്ന രണ്ടുവൎഷം ഇംഗ്ലണ്ടിലുണ്ടായിരുന്നതിനാൽ അദ്ദേഹത്തിന്ന് ഇംഗ്ലീഷ് സാമാന്യം വശമുണ്ടായിരുന്നു. ഇംഗ്ലീഷറിയാവുന്ന ഒരാളെ—

അതും തന്നെപ്പോലെയുള്ള ഒരു സഞ്ചാരിയെ—കണ്ടു കിട്ടിയതിൽ അദ്ദേഹം ആത്മാൎത്ഥമായ സന്തോഷം പ്രകടിപ്പിച്ചു. താൻ താമസിക്കുന്ന ജൂബാഹോട്ടലിലേയ്ക്കു മിച്ചൽ എന്നെ കുടിക്കാൻ ക്ഷണിച്ചു.

ജൂബയിൽനിന്നു ഖാൎത്തൂമിലേയ്ക്കുള്ള നൈൽക്കപ്പലിലും മിച്ചൽ എന്റെ സഹയാത്രക്കാരനായിരുന്നു. ഞങ്ങൾ നൈൽക്കരയിലെ ഓരോ കപ്പൽത്താവളങ്ങളിലും ഇറങ്ങി കാടന്മാരായ ഡിംകകളുടേയും ഷെല്ലുക്കകളുടേയും ഫോട്ടോകൾ എടുക്കുകയും, കപ്പലിലെ മറെറാരു വെള്ളക്കാരനായ മി. ബോയിഡിന്റെ തോക്കുകൊണ്ടു നൈൽക്കരയിലെ ധാരാളം മുതലകളെ വെടിവെച്ചു കൊല്ലുകയുംചെയ്തു. ഖാൎത്തൂമിൽവെച്ചു ഞാനും മിച്ചലും തമ്മിൽ പിരിഞ്ഞു. പിരിയുമ്പോൾ അദ്ദേഹം പറഞ്ഞു: “നിങ്ങൾ സ്വററ്സർലണ്ടിൽ വരുമ്പോൾ വിവരം എന്നെ മുൻകൂട്ടി അറിയിയ്ക്കണം. നിങ്ങൾ തീൎച്ചയായും ‘ബേണി’ൽ എന്റെ കൂടെ കുറച്ചു ദിവസം താമസിയ്ക്കണം.

“ശരി, അങ്ങനെയാകട്ടെ,” എന്നു ഞാൻ മറുപടി പറഞ്ഞുവെങ്കിലും, ഞാൻ ബേണിൽ ചെല്ലുമ്പോൾ മിച്ചലും കുടുംബവും ഈ കറുത്ത മനുഷ്യനെ ഒരതിഥിയായി കൂടെത്താമസിപ്പിയ്ക്കുമോ എന്ന കാൎയ്യത്തിൽ എനിക്കു സംശയമുണ്ടായിരുന്നു. സഹയാത്രക്കാരായിരിക്കുമ്പോൾ പലതും പറയും, വാഗ്ദാനം ചെയ്യും—യൂറോപ്യന്മാർ കറുത്തമനുഷ്യരോടുള്ള മനോഭാവത്തെക്കുറിച്ച് എനിക്കത്രയേ അറിവുണ്ടായിരുന്നുള്ളു. ഇന്ത്യയിലും ആഫ്രിയ്ക്കയിലുംവെച്ചു വെള്ളക്കാരിൽനിന്ന് എനിക്കുണ്ടായ അനുഭവങ്ങൾ ആശാവഹമായിരുന്നില്ല.

## മിച്ചൽ മറന്നില്ല

നാലുമാസങ്ങൾക്കു ശേഷം ഞാൻ ബേണിൽ എത്തിച്ചേർന്നു. അപ്പോഴേയ്ക്കും ഞാൻ സഹൃദയരായ രണ്ടു മൂന്നു സ്വിസ്സ് യുവസുഹൃത്തുക്കളെ സമ്പാദിച്ചിരുന്നു. ജനീവയിൽനിന്നു ഞാൻ മിച്ചലിന്ന് ഒരു കാർഡയച്ചിരുന്നു, അടുത്തയാഴ്ച ഞാൻ ബേണിൽ എത്തിച്ചേരുന്ന വിവരത്തിന്ന്.

ഞാൻ ബേണിലെ ഇന്ത്യൻ ലെഗേഷനിൽ (പ്രതിനിധിമന്ദിരം) ചെന്നപ്പോൾ അവിടുത്തെ സെക്രട്ടറി എന്നോടു പറഞ്ഞു: "ഒരുയർന്ന സ്വിസ്സ് ഉദ്യോഗസ്ഥൻ ദിവസേന നിങ്ങൾ എത്തിയോ എന്നന്വേഷിച്ചുകൊണ്ട് ഇവിടേയ്ക്കു ഫോൺചെയ്യാറുണ്ട്. നിങ്ങൾ എത്തിയാൽ ഉടൻ വിവരം അറിയിക്കാൻ അപേക്ഷിച്ചുകൊണ്ട് അദ്ദേഹം തന്റെ ഫോൺനമ്പരും തന്നിട്ടുണ്ട്."

ഞാൻ ഉടൻ മിച്ചലിന്നു ഫോൺചെയ്തു. അദ്ദേഹം മറുപടി തന്നു. "നിങ്ങൾ ലെഗേഷനിൽത്തന്നെ എന്നെ കാത്തിരിക്കുക. ഒരു മണിക്ക് ഞാൻ അവിടെ വന്നെത്തും."

## ഇന്ത്യൻ ലഗേഷൻ

വിദേശങ്ങളിൽ ഞാൻ സന്ദർശിച്ച ഇന്ത്യൻ പ്രതിനിധിമന്ദിരങ്ങളിൽവെച്ച് എനിക്കേററവുമധികം മതിപ്പു തോന്നിയത് ബേണിലെ ഇന്ത്യൻ ലെഗേഷനോടാണ്. സ്വിസ്സ് വൃത്തങ്ങളിൽ മാത്രമല്ല, അവിടുത്തെ മററു വിദേശീയ പ്രതിനിധികൾക്കിടയിലും, ഇന്ത്യൻലെഗേഷനെപ്പററി വലിയ മതിപ്പായിരുന്നു. അതിന്നു കാരണം, അന്നവിടെ അംബാസഡറായിരുന്ന ശ്രീ. ധീരുഭായി ദേശായിയുടെ ഉന്നതമായ വ്യക്തിത്വവും ജനസ്വാധീനതയു

മായിരുന്നു. പരേതനായ ശ്രീ. ധീരുഭായി ദേശായിയെ പ്പററി അതിരുകവിഞ്ഞ മതിപ്പോടുകൂടിയല്ലാതെ ആർക്കും സ്മരിക്കാൻ സാദ്ധ്യമല്ല. എന്നോട് അദ്ദേഹം പ്രദർശി പ്പിച്ച സ്നേഹവും, എനിക്കു റഷ്യ സന്ദർശിക്കാൻ ഒരു വിസ ലഭിക്കുന്നതിന്നു സ്വന്തം നിലയിൽ അദ്ദേഹം ചെ യ്തുതന്ന വിലയേറിയ സഹായങ്ങളും ഞാൻ എന്നും നന്ദി പൂർവ്വം ഓർക്കും. (സാമ്പത്തികവിഷമങ്ങളാൽ എനിക്കു റഷ്യൻയാത്ര നീട്ടിവെക്കേണ്ടതായിവന്നു. അതു വേറെ കഥയാണ്.)

ഇന്ത്യൻലഗേഷൻെറ പ്രവത്തനവിശേഷങ്ങൾക്കും പ്രശസ്തിക്കും സഹായിച്ചുകൊണ്ടു മററു ചില ഉയന്ന വ്യ ക്തികളും അവിടെ ഉദ്യോഗസ്ഥന്മാരായിട്ടുണ്ടായിരുന്നു. സുപ്രസിദ്ധ രാഷ്ട്രതന്ത്രജ്ഞനും, പത്രപ്രവത്തകനുമായ ശ്രീ. എ.സി. എൻ. നമ്പ്യാർ,പണ്ടൊരു തീ തുപ്പുന്നകമ്മ്യൂ ണിസ്റ്റായി പ്രവത്തിച്ചു. പിന്നീടു മതം മാറി, ഇന്ത്യാഗ വമ്മേണ്ടിനെ സേവിക്കാൻ സന്നദ്ധനായി വന്ന ശ്രീ. ബാട്‌ലിവാല, കമ്മേർസ്യൽ സെക്രട്ടരിയായ ശ്രീ. എം. എ. വെള്ളോടി തുടങ്ങിയവരായിരുന്നു ആ മാന്യന്മാർ. ഇ വരിൽ മി. നമ്പ്യാരെ എനിക്കു മുമ്പേതന്നെ പരിചയമു ണ്ടായിരുന്നു. ഇന്ന് ഹൈദ്രബാദിലെ പ്രധാനമന്ത്രിയാ യിരിക്കുന്ന ശ്രീ. എം. കെ. വെള്ളോടിയുടെ ജാമാതാവാ യ ശ്രീ. എം. എ. വെള്ളോടിയേയും എനിക്കു പരിചയ മുണ്ടായിരുന്നു. (ശ്രീ വെള്ളോടിയും, പത്നി കമലയും എ നിക്കു ബേർണിൽ അവരുടെ വസതിയിൽവെച്ച് നല്കി യ മലയാളിവിരുന്നു ബേർണിനെപ്പററിയുള്ള എൻെറ സ്മരണകളിൽ മുന്നിട്ടുനില്ക്കുന്നു.) അങ്ങനെ, ഹോട്ടലുകളെ ആശ്രയിക്കാതെ ബേർണിൽ, ഇന്ത്യൻ സുഹൃത്തുക്കളുടെ കൂടെ താമസിക്കാൻ എനിക്കു സാധിക്കുമായിരുന്നുവെങ്കി

ലും മി. മിച്ചൽ കാരമായി ലഗേഷനിൽവന്ന സ്നേഹപൂ
ർവ്വം സ്വഗൃഹത്തിലേയ്ക്കു ക്ഷണിച്ചപ്പോഠം എനിക്കു വഴി
പ്പെടേണ്ടിവന്നു. മിച്ചൽ പറഞ്ഞു: "എനിക്കറിയാം നി
ങ്ങഠംക്കിവിടെ ഇന്ത്യൻസുഹൃത്തുക്കളുണ്ടെന്ന്. പക്ഷേ,
നിങ്ങഠം ഇവിടെ വന്നിരിക്കുന്നതു് സ്വിസ്സ് നാട്ടിനേയും
ഇന്നാട്ടുകാരേയുംപററി പഠിക്കാനാണ്. ആ ഉദ്ദേശം
ഫലപ്പെടണമെങ്കിൽ നിങ്ങഠം ഒരു സ്വിസ്സ് കുടുംബത്തി
ന്റെ കൂടെത്തന്നെ താമസിക്കണം. ഇന്ത്യാക്കാരെപ്പററി
യും, ഇന്ത്യയെപ്പററിയും പല പുതിയ അറിവുകഠം നി
ങ്ങളിലൂടെ എനിക്കും നേടാൻ കഴിയും. അതുകൊണ്ടു്
ബേർണിലെ ദിവസങ്ങഠം എന്റെകൂടെ ചെലവഴി
ക്കാൻ തീരുമാനിക്കുക.

**മിച്ചൽ കുടുംബം**

അങ്ങനെ അന്ന് ഉച്ചയോടുകൂടി, ഞാൻ മിച്ചലി
ന്റെ കൂടെ, ബേർണിൽനിന്ന് അഞ്ചുനാഴിക അകലെയു
ള്ള അദ്ദേഹത്തിന്റെ വീട്ടിൽ ചെന്നുചേന്നു. മിച്ചലും പ
ത്നിയും 4 വയസ്സുചെന്ന ഒരാൺകുഞ്ഞും മാത്രമുള്ള ചെ
റിയൊരു കുടുംബമാണതു്. നഗരപ്രാന്തത്തിലെ ഒരുഠം
നാട്ടിൽ ഒരു ചെറിയ കുന്നിന്റെ താഴെ, ചുററും കമ്പ
തിൽക്കെട്ടോടുകൂടിയ ഒരു ചെറിയ പറമ്പിലാണ് മിച്ച
ലിന്റെ മനോഹരമായ വീട്—മിച്ചലിന്റെ സ്വന്തം
വീടാണതു്. രണ്ടു നിലയുള്ള ഒരു വെണ്മാടം. അതി
ന്റെ നിർമ്മാണത്തിന് ഒന്നരലക്ഷം ഉറുപ്പിക ചെലവാ
യി എന്നു മിച്ചൽ പറഞ്ഞു.

മുകളിലത്തെ നിലയിലാണ് ആ കൊച്ചു കുടുംബം
താമസിക്കുന്നതു്. താഴത്തെ നില മറെറാരു സ്വിസ്സ് കു
ടുംബത്തിന്നു വാടകയ്ക്കു കൊടുത്തിരിക്കയാണ്.

അവിടെ വൈദ്യുതവിളക്കുകളും, റേഡിയോവും, ടെലഫോണും മററെല്ലാ സൌകര്യങ്ങളുമുണ്ട്. ഹേമന്ത കാലത്തു മുറി ചൂടുപിടിപ്പിക്കുന്നതിന്നു ചൂടുവെള്ളം ഉള്ളിൽ സഞ്ചരിപ്പിക്കുന്ന പിരിപിരിയായ ഇരുമ്പുകുഴലു കളോടുകൂടിയ ഉപകരണം ചുമരുകളിൽ ഘടിപ്പിച്ചിട്ടുണ്ട്. ഭക്ഷണം പാകംചെയ്യുന്നതിന്നു വിദ്യുച്ഛക്തിയാണുപയോഗിക്കുന്നതു്. രണ്ടു കിടപ്പറകൾ: ഒരതിഥി മുറി—അതുതന്നെ വായനമുറിയായിട്ടും ഉപയോഗപ്പെടുത്തുന്നു—ഒരു തീൻമുറി, അടുക്കള, കക്കൂസ്സ്, കുളിമുറി. അങ്ങനെ ആ മാളികയിലെ ഓരോ ഇഞ്ചു സ്ഥലവും ഭാഗിച്ച് ഉപയോഗപ്പെടുത്തിയിട്ടുണ്ട്.മാളികയുടെ പിൻവശത്തെ ചെറിയ വ്രാന്തയിൽ നിന്നാൽ, വിവിധ വർണ്ണങ്ങൾ നൃത്തംചെയ്യുന്ന അടുത്ത കുന്നിൻചെരിവും, ഇടയ്ക്കുള്ള പച്ചപ്പാടങ്ങളും അകലെ ധവളാഭമായ ഹിമാദ്രിശൃംഖലകളും കലർന്ന മനോജ്ഞരംഗം മിഴികളെ എതിരേല്ക്കുന്നു.

മിച്ചലിന്റെ പത്നി നാട്ടുംപുറക്കാരിയാണ്. അവൾക്കു ശരിയായ ജർമ്മൻഭാഷ അറിഞ്ഞുകൂടാ. ആ ദമ്പതികൾ സംസാരിക്കുന്നതു് പ്രാദേശിക ഗ്രാമ്യഭാഷയിലാണ്.

**പെണ്ണുങ്ങൾ പാവങ്ങൾ!**

സ്വിററ്സർലണ്ട് പല കാര്യങ്ങളിലും ഏററവും പുരോഗതി പ്രാപിച്ച ഒരു രാജ്യമാണെങ്കിലും, അവിടെ പണ്ടുമുതല്ക്കുതന്നെ സ്ത്രീകളുടെ കാര്യം വലിയ പരുങ്ങലിലാണ്. സ്വിററ്സർലണ്ടിൽ സ്ത്രീകൾക്ക് ഇന്നും വോട്ടവകാശമില്ല. ഫാക്ടറികളിലും മററും പുരുഷന്റെ ജോലി കയ്യേറാൻ സ്ത്രീകളെ അവർ അനുവദിക്കയുമില്ല. പെണ്ണു

ങ്ങളെ ഒന്നാന്തരം അടുക്കളക്കാരികളായി വളർത്തിക്കൊണ്ടുവരാനാണു് അവൎക്കിഷ്ടം. മിച്ചലിൻെറ വീട്ടിൽ വേലക്കാരികളില്ല. എല്ലാ വീട്ടുജോലികളും ചെയ്യുന്നതു മിസ്സിസ് മിച്ചൽതന്നെയാണു്.

അവരുടെ ഏകസന്താനമാണു കോൻടി. നാലുവയസ്സുചെന്ന കോമളനായ ഒരു കൊച്ചുമിടുക്കൻ. ആദ്യമെല്ലാം അവനു് എന്നെ ഭയമായിരുന്നു. കാരണം, അവൻ ഒരു കറുത്ത മനുഷ്യനെ കാണുന്നതു നടാടെയാണു്. ക്രമേണ കോൻടി ഞാനുമായി ഇണങ്ങിത്തുടങ്ങി. ഞങ്ങൾ വലിയ ചങ്ങാതിമാരായിത്തീൎന്നു. ചിത്രമെഴുത്തിലാണു് അവനു വാസന. അവൻ ചായപ്പെൻസിൽകൊണ്ടു കുത്തിക്കുറിച്ച ചില ചിത്രങ്ങൾ, സ്വിസ്സ്പതാക, തോക്ക്, മരം മുതലായവ അവൻ എനിക്കു സമ്മാനിച്ചിട്ടുണ്ടു്.

സ്വിസ്സ്കാരുടെ ആതിഥ്യവും, ആത്മാൎത്ഥമായ സ്നേഹോപചാരങ്ങളും എന്നെ അത്യധികം സ്പൎശിച്ചു. യൂറോപ്യൻഗൃഹങ്ങളിൽ എവിടെയുമുള്ള ഒരു വിഷമം അതിഥികൾക്കു കിടന്നുറങ്ങാനുള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കുന്നതിലാണു്. ഒരു വീട്ടിൽ അവിടുത്തെ അംഗങ്ങളുടെ എണ്ണമനുസരിച്ചു കട്ടിലും കിടക്കയും മാത്രമേ ഉണ്ടായിരിക്കയുള്ളു. ഗൃഹനാഥൻെറ സ്വന്തം സഹോദരൻ വിരുന്നുവന്നാൽപ്പോലും, അത്താഴവും കഴിഞ്ഞു് അയാൾ ഉറങ്ങാൻ സ്വഗൃഹത്തിലേയ്ക്കു തിരിച്ചുപോവുകതന്നെ വേണം. അല്ലെങ്കിൽ അടുത്തൊരു ഹോട്ടലിൽ കിടപ്പുറ കണ്ടുപിടിക്കണം.

മിച്ചൽ അദ്ദേഹത്തിൻെറ കിടപ്പുറ എനിക്കുവേണ്ടി ഒഴിച്ചുതന്നു. വായനമുറിയോടു തൊട്ട ആ അറയിൽ എനിക്ക് എല്ലാ സൌകര്യങ്ങളും ചെയ്തുവെയ്ക്കുന്നതിൽ

മിസ്സിസ് മിച്ചൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. കോൻടി പ്രഭാതത്തിൽ എന്നെ വന്നു വിളിച്ചുണർത്തി, അകലെയുള്ള ഹിമാദ്രികളിൽ ഉദയപ്രഭയുടെ വർണ്ണകേളികൾ എനിക്കു കാട്ടിത്തരും. ഏഴു മണിക്കു് അവന്നു സ്കൂളിൽ പോകണം. ബേർണിലെ പാഠശാലകൾ പ്രവർത്തനമാരംഭിക്കുന്നതു് 7 മണിക്കാണു്. ആ സമയം 8 മണിയാക്കാൻ അധികൃതന്മാർ ഒരിക്കൽ ആലോചിച്ചപ്പോൾ, കുട്ടികളുടെ അമ്മമാർ ശക്തിയോടെ ആ സമയമാററത്തെ പ്രതിഷേധിക്കയുണ്ടായത്രെ. ഏഴുമണിക്കുതന്നെ പിള്ളരെ പള്ളിക്കൂടത്തിലേയ്ക്കു പറഞ്ഞയച്ചാലേ, തങ്ങൾക്കു സൈ്വരമായി അടുക്കളപ്പണിചെയ്തു്, ഉച്ചഭക്ഷണം ഒരുക്കാൻ സാധിക്കയുള്ളു എന്നായിരുന്നു അമ്മമാരുടെ വാദം.

വീട്ടിൻെറ നേരെതാഴെ ഒരു നിലയറയുണ്ടു്. ആ വീട്ടിലെ രണ്ടു കുടുംബങ്ങൾക്കും പൊതുവെ ഉപയോഗിക്കാനുള്ള ഒരു അറയാണിതു്. വീഞ്ഞും, പാല്ക്കുട്ടിയും, വിറകും, പഴയ വീട്ടുസാമാനങ്ങളും മററും സൂക്ഷിച്ചുവെയ്ക്കാനുള്ള ഒരു ശാലയാണിതു്. ഹേമന്തകാലത്തെ ഉപയോഗത്തിന്നുള്ള വസ്തുക്കളും ഹിമക്രീഡകൾക്കുള്ള ഉപകരണങ്ങളും മററും ഇവിടെ സംഭരിച്ചുവെച്ചതായിക്കാണാം.

മിച്ചലിൻെറ വീട്ടിൻെറ ഉമ്മറത്തു് കലാവിരുതോടെ സംവിധാനംചെയ്യപ്പെട്ട ഒരു കൊച്ചുപൂന്തോട്ടമുണ്ടു്. പൂന്തോട്ടമില്ലാത്ത ഒരു വീടു് സ്വിററ്സർലണ്ടിൽ കാണാൻ പ്രയാസമാണു്. പൂക്കളോടു് അവക്കുള്ള പ്രേമം ഒന്നു പ്രത്യേകമാണു്.

## വൃദ്ധകന്യകയുടെ മാർജ്ജാരപ്രേമം

മിച്ചലിൻെറ വീട്ടിൻെറ കിഴക്കുഭാഗത്തുള്ള വീടു് ധനികയായ ഒരു വൃദ്ധകന്യകയുടേതാണു്. പൂച്ചകളെ

പോററിവളർത്തുന്നതിലാണ് ആ വൃദ്ധ ജീവിതാനന്ദം ക ണ്ടുപിടിച്ചിരിക്കുന്നത്. പല ഇനത്തിൽ പെട്ട ഇരുപ തോളം പൂച്ചകൾ ആ വീട്ടിലുണ്ടത്രെ. പള്ളികളിലെ കൂററൻ 'ഓർഗൻ' സംഗീതയന്ത്രത്തിൻെറ സ്വരവിശേ ഷങ്ങൾപോലെ, ഇരുപതുപൂച്ചകളുടെ 'മ്യ—മേ—മ്യാവൂ' സ്വരങ്ങൾ ആ വീട്ടിനകത്തുനിന്ന് എപ്പോഴും മുഴങ്ങി ക്കേൾക്കാം. തൻെറ ധനമെല്ലാം, ആ വൃദ്ധ ഒസ്യത്തുപ്ര കാരം ആ മാർജ്ജാരകുടുംബത്തിന്നു നീക്കിവെച്ചിരിക്കയാ ണെന്നും മിച്ചൽ പറഞ്ഞു.

**ബേൺനഗരം**

ഓരോന്നിന്നും സ്വയംഭരണാവകാശമുള്ള 22 ചെ റിയ സ്റ്റേററുകളുടെ (ഇവയെ കാൻടൺ എന്നു പറയും.) സമാഹാരമാണ് സ്വിററ്സർലണ്ട്. 1848 നവംബർ 28-ാംനു-യാണ് ഈ കാൻടണുകളുടെ സംയോജനം നട ന്നത്. അന്ന് ഭൂരിപക്ഷം വോട്ടുകിട്ടിയതനുസരിച്ച ബേ ണിനെ ഫെഡറേഷൻെറ തലസ്ഥാനമായി അംഗീകരി ക്കയുംചെയ്തു. അക്കാലത്ത് ഓരോ കാൻടണ്ണിൽനിന്നും വ ന്ന പ്രതിനിധികൾ ബേണിൽ തങ്ങൾക്കു താമസത്തിനേ ർപ്പാടുചെയ്ത കെട്ടിടങ്ങളിൽ സമ്മേളിച്ചു ചർച്ചനടത്തുകയാ യിരുന്നു പതിവ്. 1902-ലാണ് അവരെല്ലാം ആദ്യമാ യി ഇന്നത്തെ പാർല്ലിമെൻറു മന്ദിരത്തിൽ സമ്മേളിച്ച ത്. ആറെ നദിയുടെ കരയിൽ ഉയർന്നുനില്ക്കുന്ന ധവളാഭ മായ കൂററൻ കുംഭകത്തോടുകൂടിയ ഈ വിശാലമായ കെ ട്ടിടം ബേണിലെ ആകർഷകമായ ഒരു കാഴ്ചയാണ്.

മിച്ചലിൻെറ മിലിററി വകുപ്പ് ആപ്പീസ് ഈ പാർലിമെൻറു മന്ദിരത്തിലാണ്. ഒരു ദിവസം മിച്ചൽ എന്നെ കൂട്ടിക്കൊണ്ടുപോയി, ഈ കെട്ടിടത്തിൻെറ അ

ന്തർഭാഗങ്ങളും, അവിടത്തെ പ്രവർത്തനങ്ങളും എല്ലാം വിസ്തരിച്ചു കാട്ടിത്തന്നു.

ജർമ്മൻ, ഫ്രഞ്ച്, ഇററാലിയൻ എന്നീ മൂന്നു ഭാഷകളിലാണു പാർലിമെണ്ട് അംഗങ്ങൾ സംസാരിച്ചിരുന്നത്. സ്വിസ്സുകാർക്ക് ഒരു പൊതുഭാഷയില്ല. അംഗങ്ങൾക്ക് ഈ മൂന്നു ഭാഷകളും മനസ്സിലാവുകയും ചെയ്യും. അതുകൊണ്ട് ഒരു ദ്വിഭാഷി—അഥവാ ത്രിഭാഷി—യുടെ ആവശ്യവും നേരിടാറില്ലത്രെ.

തലസ്ഥാനമെന്ന നിലയ്ക്കു് ഏതാണ്ട് അരന്തററാണ്ടുകാലത്തെ പഴക്കമേ ബേണിന്നുള്ളുവെങ്കിലും, അതു് 760-ൽപരം വർഷങ്ങൾ പഴക്കമുള്ള ഒരു നഗരമാണ്. പഴമയുടെ പരിമളവും, പുതുമയുടെ ജീവനും പരത്തുന്ന ഒരത്ഭുതനഗരമാണ് ഇന്നത്തെ ബേൺ.

ബേൺ എന്ന പദത്തിന്റെ അർത്ഥം കരടിയെന്നാണ്. നഗരത്തിന്റെയും, ആ നഗരമുൾക്കൊള്ളുന്ന കാൻടണിന്റെയും ചിഹ്നവും കരടിയാണ്. നഗരത്തിന്നു കരടിയുമായുള്ള ബന്ധം അതിപ്രാചീനമായ ഒന്നാണ്. ഒരു കരടി ഈ പ്രാചീനനഗരത്തെ ഏതോ അത്യാപത്തിൽനിന്നു രക്ഷിച്ചുവെന്നാണ് ഐതിഹ്യം. രക്ഷിതാവായ കരടികളെ—പരിശുദ്ധമായ ചിഹ്നങ്ങളായി—ഇന്നും നഗരത്തിലൊരിടത്തു സൂക്ഷിച്ചുവരുന്നുണ്ട്. ആ കരടിക്കുഴികൾ ബേണിലെ ഒരു പ്രധാന കാഴ്ച്ചയാണ്. 1441 മുതല്ക്കുതന്നെ കരടികളെ ഇങ്ങനെ കാഴ്ച്ചയ്ക്കു വെച്ചുപോരുന്നുണ്ടത്രെ.

**ശില്പമാതൃകകൾ**

ബേണിലെ ടൗൺഹാളിന്നു് 500 വർഷത്തെ പഴക്കമുണ്ട്. അതിന്റെ പരിസരത്തിലെ, ഇഷ്ടികപതിച്ച

തെരുവുകൾക്ക് എട്ടു നൂററാണ്ടുകാലത്തിൽ കുറയാത്ത പഴക്കം കാണും. ആ പരുക്കൻ വീഥികളുടെ നടുവിൽ നാട്ടിയ, വിചിത്രങ്ങളായ കൽപ്രതിമകളോടുകൂടിയ തണ്ണീർക്കുഴലുകളും ജലധാരാസ്തംഭങ്ങളും നമ്മെ പ്രത്യേകം ആകർഷിക്കുന്നു. രാക്ഷസന്മാരുടേയും, വിദൂഷകന്മാരായ കുഴൽവിളിക്കാരുടേയും പ്രതിമകൾ ആ ജലധാരാസ്തംഭങ്ങളിൽ കുടിയിരുത്തിയിട്ടുണ്ട്. എത്രയോ നൂററാണ്ടുകൾ പഴക്കമുള്ള കലാമാതൃകകൾ അവയുടെ കോമാളിത്തം കലന്ന ബീഭത്സതയും, നിറപ്പകിട്ടും കോട്ടംതട്ടാതെ ഇന്നും നിലകൊള്ളുന്നു. കൂട്ടത്തിൽ, ഒരു ചെറുബാലനെ കശ്ശിലെടുത്തു വിഴുങ്ങാൻ വാപിളന്നു നില്ക്കുന്ന ഒരു കുട്ടിച്ചാത്തന്റെ വിഗ്രഹം, ഒരു കൽത്തൂണിന്റെ നെറുകയിൽ കുത്തിനിത്തിയതു കണ്ട് അതിന്നു വല്ല അത്ഥവുമുണ്ടോ എന്നു ഞാൻ മിച്ചലിനോടു ചോദിച്ചു. മിച്ചൽ പറഞ്ഞു: "അതിന്നൊരു ചരിത്രമുണ്ട്. വളരെ വർഷങ്ങൾക്കു മുമ്പ് ഈ തെരുവിൽ വെള്ളംകെട്ടിനില്ക്കുന്ന ആപല്ക്കരമായ ഒരു കുഴിയുണ്ടായിരുന്നു. ചെറുകുട്ടികൾ ഈ കുഴിയിൽവീണു മുങ്ങിച്ചാകുന്നതു സാധാരണ സംഭവമായിത്തീന്നു. കുട്ടികളെ ഈ മരണഗത്തത്തിൽനിന്നകററി നിത്താൻ നഗരസഭാധികൃതന്മാർ പല ഉപായങ്ങളും നോക്കിയിട്ടും ഒന്നും ഫലപ്പെട്ടില്ല. ഒടുവിൽ അവർ ഇങ്ങനെ പിള്ളതീനിയായ ഒരു ചെകുത്താന്റെ പ്രതിമ ഇവിടെ സ്ഥാപിച്ചുവെച്ചു. അതിൽപിന്നെ കുട്ടികളാരും ഈ വഴിക്കു തിരിയാൻ ധൈര്യപ്പെട്ടില്ല. കാലാന്തരത്തിൽ ആ കുഴി തൂന്നുപോയി. പക്ഷെ, എത്രയോ കുട്ടികളുടെ ജീവനെ രക്ഷിച്ച ഈ പ്രതിമ ഇന്നും ഇവിടെ നിലകൊള്ളുന്നു."

ബേണിന്റെ പഴയ പ്രാന്തത്തിൽ കാണുന്ന കത്തീ

ഡ്രലിന്നും 530 വർഷത്തെ പഴക്കമുണ്ട്. അതിൻെറ കൊത്തുപണികഠം നിറഞ്ഞ ലോഹവാതിലുകളും, മങ്ങിയ കണ്ണാടിപ്പലകകളോട്ട കൂടിയ ജാലകങ്ങളും, പതിനാറാം നൂററാണ്ടിലെ കലാപരമായ പ്രതിഭകളുടെ ഉത്തമദൃഷ്ടാന്തങ്ങളാണ്.

**ഘടികാരഗോപുരം**

ബേണിലെ പഴയ ഘടികാരഗോപുരം അത്ഭുതകരമായ ഒരു കാഴ്ചയാണ്. ഇതിന്നകത്തെ നാഴികമണി അടിക്കുമ്പോഴുണ്ടാകുന്ന കോലാഹലം ഒന്നു കാണുകതന്നെ വേണം. 1530-ൽ സ്ഥാപിച്ച ഈ വിസ്മയജനകമായ ഘടികാരഗോപുരം സ്വിസ്സ് ജനതയുടെ സംഗീതപ്രിയത്വത്തേയും വിനോദസ്വഭാവത്തേയും വെളിപ്പെടുത്തുന്നു. മിന്നിട്ട സൂചി 12-ാമത്തെ അക്കത്തെ സമീപിക്കാറാകുമ്പോഠം കൌതുകത്തോടെ ഒരു വലിയ ജനക്കൂട്ടം ആ ഗോപുരത്തിന്നുതാഴെ മേല്പോട്ട നോക്കിക്കൊണ്ടു നില്ക്കുന്നുണ്ടാകും. മണിക്കൂർ പൂർത്തിയാകുന്ന മുഹൂർത്തത്തിൽ ഗോപുരത്തിൽ ഉടനീളം ഘടിപ്പിച്ചുവെച്ചിരിക്കുന്ന നാനാതരം പ്രതിമകഠം പലതരത്തിലുള്ള സ്വരങ്ങഠം പുറപ്പെടുവിച്ചുകൊണ്ടു ചലിച്ചുതുടങ്ങുന്നു. ഒരു പൂവൻകോഴി കൂകുന്നു. കരടിക്കിടാങ്ങഠം വട്ടംചുററുന്നു. ഒരു കോമാളി ദേഹത്തിലെ മാംസപേശികഠം ചുളുക്കിക്കൊണ്ടു, തൻെറ തലമുകളിൽ തൂങ്ങികിടക്കുന്ന രണ്ടു കൂററൻ ഘണ്ടകളുടെ നാക്കുകഠം വലിച്ചുമുട്ടുന്നു. ഗോപുരത്തിൻെറ മൂർദ്ധാവിൽ സ്വർണ്ണകവചങ്ങഠം ധരിച്ച ഒരു യോദ്ധാവ് താളാനുസൃതമായി നിർവ്വഹിക്കുന്ന മണിയടികളെ, തൻെറ കയ്യിൽ നീട്ടിപ്പിടിച്ച കാലദണ്ഡ് ചലിപ്പിച്ച് എണ്ണിക്കൊണ്ടു 'കാലത്തിൻെറ പിതാവായ ദേവൻ' ഗോപുരത്തിൻെറ

നടുവിൽ നിലകൊള്ളുന്നു......കുട്ടികൾക്കും മുതിർന്നവർക്കും ഒരുപോലെ കൌതുകകരമായ ഒരു കാഴ്ചയാണിത്.

ഞായറാഴ്ചദിവസങ്ങളിലാണ് ബേൺനിവാസികൾ തങ്ങളുടെ ദേശീയവേഷത്തിൽ പുറത്തിറങ്ങുന്നത്. മിച്ചലിന്റെ ഭാര്യ പുറത്തിറങ്ങാനിഷ്ടപ്പെടാത്ത ഒരു ഗ്രാമീണമട്ടുകാരിയാണ്. എന്നാൽ അതിഥിയായ എന്നെ ബേണിലെ ഞായറാഴ്ചവിനോദങ്ങൾ കാട്ടിത്തരുന്നതിന്നു കൂട്ടിക്കൊണ്ടുപോകാൻ മിച്ചൽ തീർച്ചപ്പെടുത്തിയപ്പോൾ അദ്ദേഹം ഭാര്യയേയും കൂടെ വരാൻ നിർബന്ധിച്ചു. അങ്ങനെ ദേശീയവേഷത്തിൽ അവരും ഞങ്ങളുടെ ഒരുമിച്ചു നഗരത്തിലേയ്ക്കു പുറപ്പെട്ടു.

ഞങ്ങൾ ആറെനദിക്കരയിലെ പൂങ്കാവനങ്ങളിലും, പാർക്കുകളിലും ചുററിനടന്നു. സന്ധ്യയോടടുത്തപ്പോൾ ബേണിലെ സുപ്രസിദ്ധമായ 'കർസാളി'ൽ ചെന്നുചേർന്നു.

ബേണിലെ പുരവാസികളുടെ സായാഹ്നവിനോദങ്ങൾക്കുള്ള സങ്കേതമാണു കുർസാൾ. അവിടെ തീനും കുടിയും കിട്ടും. സംഗീതക്കച്ചേരിയും നൃത്തശാലകളും അവിടെയുണ്ട്. ചൂതുകളിക്കുള്ള ശാലകളും അവിടെയാണ്.

## ചൂതുകളി ഒരു വിനോദം

വെറും വിനോദത്തിന്നുവേണ്ടിയാണു സ്വിസ്സുകാർ ചൂതു കളിക്കുന്നത്. പണം തട്ടിയെടുക്കാമെന്ന മോഹം കൊണ്ടല്ല. സിനിമയോ ഫുട്ബോൾകളിയോ കാണാൻ കുറച്ചു പണം നീക്കിവെയ്ക്കുന്നതുപോലെ ചൂതുകളിക്കും കുറച്ചു പണം വേറെ കൈയിൽ കരുതും. അതു മുഴവനും നഷ്ടപ്പെടുന്നതുവരെ കളിക്കയും ചെയ്യും. ഞാനും മിച്ചലും അഞ്ചു ഫ്രാങ്കു നഷ്ടപ്പെടുന്നതുവരെ തുടർന്നു കളിച്ചു.

അതും കഴിഞ്ഞു, കർസാളിൽനിന്ന നല്ലൊരത്താഴവും കഴിച്ചു ഞങ്ങൾ താമസസ്ഥലത്തേയ്ക്കു ബസ്സു കയറി.

## നാട്ടിൻപുറങ്ങളിൽ

ഒരു ഞായറാഴ്ച പ്രഭാതത്തിൽ മിച്ചലും ഞാനുംകൂടി അദ്ദേഹത്തിൻെറ പിതൃഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. തനി ഉൾനാട്ടിലേയ്ക്കുള്ള ഒരു യാത്രയായിരുന്നു അത്. ബസ്സുകൾകൂടി സഞ്ചരിക്കാത്ത മാർഗ്ഗമാണ്. പക്ഷേ, കുന്നിൻചെരിവുകളിലൂടെയും പാടങ്ങളുടെ നടുവിലൂടെയും മനോഹരമായ പാതകൾ വെട്ടിവെച്ചിട്ടുണ്ട്. ഞങ്ങൾ സൈക്കളിലാണു പുറപ്പെട്ടത്.

സ്വിസ്സ്നാട്ടിലെ, വിശേഷിച്ചും നാട്ടുംപുറങ്ങളിലെ, പുഷ്പസമൃദ്ധിയെക്കുറിച്ചു പറയേണ്ടതില്ലല്ലോ. എങ്ങും നിറങ്ങളുടെ തകൃതിതന്നെ. മഞ്ഞുമലകളെല്ലാം അകലെയായിരുന്നു. കാട്ടുനിത്തോപ്പുകളും കളംവരഞ്ഞുവെച്ചപോലുള്ള കൃഷിപ്പാടങ്ങളും. സ്വിസ്സ്ഗ്രാമീണവനിതകളെപ്പോലെതന്നെ വിചിത്രവർണ്ണങ്ങളിലുള്ള കുപ്പായങ്ങളും തൊപ്പികളും ധരിച്ചുനില്ക്കുന്ന കുന്നുകളും കടന്നു ഞങ്ങൾ അവിസ്മരണീയമായ ഒരു രമണീയലോകത്തിൻെറ ഉള്ളറയിലേയ്ക്കു പ്രവേശിച്ചു. പുരാതനമാതൃകയിലുള്ള മരവീടുകളും അവയോടു തൊട്ടുതന്നെ കാലിത്തൊഴുത്തുകളും കാണാനുണ്ടായിരുന്നു. ചായംതേച്ച മരവേലികൊണ്ടു ചുററപ്പെട്ട കാട്ടുനിത്തോപ്പുകളുടെ കാഴ്ച പ്രത്യേകിച്ചും ആകർഷകമായിത്തോന്നി. പച്ചപ്പുല്ലുകൾ തെളിഞ്ഞുനില്ക്കുന്ന കുന്നിൻമേടുകളിൽ തടിച്ചുകൊഴുത്ത വെള്ളപ്പശുക്കൾ—സ്വിസ്സ്ഗോക്കളുടെ അഴക് ഒന്നു പ്രത്യേകമാണ്—മേഞ്ഞുകൊണ്ടിരുന്നു. അവയുടെ കഴുത്തിൽ കെട്ടിയ മണിയുടെ ശബ്ദം ശീതളമായ ശാന്തിയിൽ സംഗീ

തമൃതിത്തുകൊണ്ടിരുന്നു. ഗ്രാമീണർ—ആണുങ്ങളും പെണ്ണുങ്ങളും—തനി ദേശീയവേഷത്തിൽ പള്ളിയിൽനിന്നു മടങ്ങുന്നുണ്ടായിരുന്നു. ഇവിടെ പ്രോട്ടസ്റ്റന്റുകാരും, കത്തോലിക്കരും ഉണ്ട്. (ഒരേ കുടുംബത്തിൽതന്നെ പ്രോട്ടസ്റ്റന്റുകാരേയും കത്തോലിക്കരേയും കാണാമെന്നു മിച്ചൽ പറഞ്ഞു.) കുതിരകളെ കെട്ടിയ പെട്ടിവണ്ടികൾ ഉരുട്ടുനിരത്തിലൂടെ കളങ്ങളിലേയ്ക്കു നീങ്ങിക്കൊണ്ടിരുന്നു.

ഏഴു മൈൽ ഉൾനാട്ടുകളിലൂടെ സൈക്കിൾ ചവിട്ടി 11 മണിക്കു ഞങ്ങൾ മിച്ചലിന്റെ തറവാട്ടിൽ എത്തിച്ചേർന്നു.

## മിച്ചൽത്തറവാട്

അതു കേരളത്തിലെ ഉൾനാട്ടിലെ ഒരു പഴയ തറവാടുപോലെത്തന്നെ തോന്നിപ്പോകും. വിദ്യുച്ഛക്തിമാത്രം പരിഷ്കാരത്തിന്റെ നേർത്ത സന്ദേശവും വഹിച്ച് അവിടെ ചെന്നെത്തിയിട്ടുണ്ട്. ബാക്കിയെല്ലാം തനി നാടൻമട്ടുതന്നെയാണ്.

ആ വീട്ടിൽ മിച്ചലിന്റെ വൃദ്ധനായ പിതാവും മാതാവും, വൃദ്ധകന്യകയായ ഒരു സഹോദരിയും, കൃഷിക്കാരനായ സഹോദരനുമാണു താമസിക്കുന്നത്. ഞങ്ങളവിടെ ചെന്നപ്പോൾ ആ സഹോദരിമാത്രമേ അവിടെയുണ്ടായിരുന്നുള്ളു. അമ്മ അകലെ ഒരു ബന്ധുഗൃഹത്തിൽ വിരുന്നുപോയിരിക്കയായിരുന്നു. അച്ഛനും അനുജനും ഒരു വെടിവെപ്പുമത്സരത്തിൽ പങ്കുകൊള്ളാൻ അടുത്ത ഗ്രാമത്തിലേയ്ക്കും പോയിട്ടുണ്ടായിരുന്നു.

മിച്ചൽ എന്നെ സഹോദരിക്കു പരിചയപ്പെടുത്തിക്കൊടുത്തു. ഞാൻ ഇന്ത്യക്കാരനാണെന്നു കേട്ടപ്പോൾ അവളുടെ ആശ്ചര്യവും സന്തോഷവും ഒന്നും പറയേണ്ട.

ഇന്ത്യ സ്വപ്സ്സ്കാക്ക്, മഹഷിമാരുടേയും മഹാരാജാക്കന്മാരുടേയും നാടാണ്. ഇന്ത്യൻവേദാന്തത്തോട് അവക്ക് എന്തെന്നില്ലാത്ത ഒരു മതിപ്പാണ്. ഭഗവൽഗീതയുടേയും സ്വാമി വിവേകാനന്ദൻെറ ചില കൃതികളുടേയും ജമ്മൻ പരിഭാഷാഗ്രന്ഥങ്ങൾ ആ വീട്ടിലെ പുസ്തക അളമാറയിൽ അവളെനിയ്ക്കു കാട്ടിത്തന്നു. അവർ ഞങ്ങൾക്ക വീഞ്ഞും പഴങ്ങളും സല്ക്കരിച്ചു. പിന്നെ ആ വീട്ടിൻെറ പരിസരങ്ങളും, നാട്ടുംപുറക്കാരുടെ ജീവിതസമ്പ്രദായങ്ങളും മററും കാട്ടിത്തരുന്നതിന്ന് അവർ എന്നെ കൂട്ടിക്കൊണ്ടുപോയി.

അതൊരു തനി കൃഷികകുടുംബമാണ്. അവക്ക് സ്വന്തമായ വലിയൊരു പച്ചക്കറിത്തോട്ടമുണ്ട്. കാബേജ്, തക്കാളി, ചീര, ചേമ്പ് മുതലായവ അവിടെ തഴച്ചുവളന്നു കിടന്നിരുന്നു. വിദ്യുച്ഛക്തികൊണ്ടു പ്രവത്തിയ്ക്കുന്ന, ധാന്യംപൊടിക്കുന്ന യന്ത്രവും, ഒരപ്പക്കൂടും അവക്കുണ്ട്.

### വെടിമത്സരം

മിച്ചലിൻെറ അച്ഛനും സഹോദരനും എത്തിക്കാണായ്കയാൽ, ഞങ്ങൾ അവരെയും തിരഞ്ഞു, സൈക്കളിൽ അടുത്ത ഗ്രാമത്തിലേയ്ക്കു പുറപ്പെട്ടു. ഒരു കുന്നിൻചെരുവിൽവെച്ചാണ് ആ വെടിവെപ്പുമത്സരം നടന്നുകൊണ്ടിരുന്നതു്. ഗ്രാമത്തിലെ എല്ലാ ആണുങ്ങളും ആ സ്ഥലത്തു് കൂട്ടംകൂടി നില്ക്കുന്നുണ്ടായിരുന്നു. അടുത്ത കുന്നിൻെറ ചെരിവിൽ ഒരു കിടങ്ങിൻെറ മീതെ, ഒരു കുററിയും വട്ടപ്പലകയും കുത്തിനിത്തിയിട്ടുണ്ട്. അതാണു വെടിയുടെ ഉന്നം. അഞ്ചാറുപേർ നിലത്തുകിടന്നു തോക്കു നീട്ടിപ്പിടിച്ചു തുരുതുരെ വെടി മുഴക്കിക്കൊണ്ടിരുന്നു. മത്സരത്തിൽ പങ്കെടുക്കുന്നവക്കും, കാണികൾക്കും ദാഹം തീക്ക

ന്നതിന്ന് അടുത്തുതന്നെ ഒരു ബീർകടയും ഉണ്ടായിരുന്നു.

മിച്ചൽ എന്നെ അദ്ദേഹത്തിൻെറ അച്ഛനു പരിചയപ്പെടുത്തിക്കൊടുത്തു. അദ്ദേഹത്തിന് അറുപതിറേറ പ്രായം കാണും. എങ്കിലും ആ ദേഹപ്രകൃതി കണ്ടാൽ ഒരു യുവാവാണെന്നേ തോന്നുകയുള്ളൂ. കിഴവൻ ഒരു പുഞ്ചിരിയോടെ എൻെറ കൈ പിടിച്ചു കുലുക്കി.

അച്ഛൻ ആ ഗ്രാമത്തിലെ ഏററവും മിടുക്കനായ വെടിക്കാരനാണെന്നും, കഴിഞ്ഞ പല വർഷങ്ങളിലും ഗ്രാമത്തിലെ വെടിവെപ്പുമത്സരത്തിൽ ഒന്നാംസ്ഥാനം അച്ഛനു കിട്ടുകയുണ്ടായിട്ടുണ്ട് എന്നുംമററും മിച്ചൽ പറഞ്ഞപ്പോൾ ആ കിഴവൻ നല്ലൊരു വിഷാദത്തോടെ കയ്യിലെ തോക്ക തലോടിക്കൊണ്ടു പറഞ്ഞു: "എന്നാൽ ഇത്തവണ പിള്ളർ എന്നെ പററിക്കുമെന്നാണു തോന്നുന്നതു്. എൻെറ കണ്ണുകൾ മങ്ങിത്തുടങ്ങിയിരിക്കുന്നു. ലക്ഷ്യവൃത്തമോ, ആ ലക്ഷ്യപ്പലകയോ തെളിഞ്ഞുകാണാൻ എനിക്കു സാധിക്കുന്നില്ല. എൻെറ കണ്ണുകളാണ് എന്നെ വഞ്ചിക്കുന്നതു്."

ആ വെടിവെപ്പുവിനോദം നോക്കിക്കൊണ്ടു് ഒരു മണിക്കൂർ ഞങ്ങളവിടെ ചെലവഴിച്ചു. പിന്നെ വീട്ടിലേയ്ക്കുതന്നെ മടങ്ങി.

## ആലയും കാലികളും

ഗ്രാമീണമട്ടിലുള്ള നല്ലൊരു തീൻ ഞങ്ങൾക്ക് ഒരുക്കിവെച്ചിട്ടുണ്ടായിരുന്നു. ഉച്ചഭക്ഷണവും കഴിഞ്ഞു ഞങ്ങൾ കുറച്ചുനേരം വിശ്രമിച്ചു. കിഴവൻ തൻെറ പശുക്കളെ എനിക്കു കാട്ടിത്തരാൻ, അടുത്ത കാലിത്തൊഴുത്തിലേയ്ക്കു എന്നെ കൂട്ടിക്കൊണ്ടുപോയി. ആ തൊഴുത്തിൻെറ വെടിപ്പും ഭംഗിയും കണ്ടു ഞാൻ അത്ഭുതപ്പെട്ടുപോയി.

കൊഴുത്തുവെളുത്ത ആ പൈക്കളെല്ലാം കാഴ്ചയ്ക്ക് ഒരു പോലെ തോന്നിയിരുന്നു. പക്ഷെ കിഴവന്ന് ആ പശുക്കളെ തന്റെ മക്കളെയെന്നപോലെ വേർതിരിച്ചറിയാം. ഓരോന്നിന്റെയും പേർ വിളിച്ചുകൊണ്ട് അവയെ സമീപിച്ച് അയാൾ എന്തൊക്കെയോ ഉച്ചത്തിൽ പറഞ്ഞുകൊണ്ടിരുന്നു. അച്ഛൻ അവയുടെ ഗുണഗണങ്ങളെ വർണ്ണിച്ചു കേൾപ്പിക്കയാണെന്നു മിച്ചൽ എന്നോടു പറഞ്ഞു.

വൈകുന്നേരം, ഗൃഹത്തിന്റെ മുൻവശത്തെ ഉദ്യാനത്തിലെ പുൽത്തകിടിയിൽവെച്ച്, മിച്ചലിന്റെ സഹോദരി ഞങ്ങൾക്ക വൈകുന്നേരത്തെ ചായ സല്ക്കരിച്ചു.

കുറച്ചുദിവസം ഞങ്ങളുടെകൂടെ താമസിച്ചിട്ടു പോകാമെന്ന് മിച്ചലിന്റെ അച്ഛനും സഹോദരിയും സ്നേഹപൂർവ്വം എന്നെ ക്ഷണിച്ചുവെങ്കിലും, എനിക്ക സ്വിററ്സർലൻറ് പര്യടനം വേഗം അവസാനിപ്പിച്ചു ഫ്രാൻസിലേയ്ക്കു പുറപ്പെടേണ്ടിയിരുന്നതുകൊണ്ട് ആ കുടുംബത്തോട് അന്നു വൈകുന്നേരംതന്നെ യാത്ര പറയേണ്ടിവന്നു.

ഞാനും മിച്ചലും, സൈക്കളിൽത്തന്നെ നാട്ടുംപുറങ്ങളിലൂടെ മററൊരു വഴിയ്ക്കു ബേണിലേയ്ക്കു മടങ്ങി.

# പാരീസ്സിൽ ഒരാഴ്ച

തണുപ്പുറഞ്ഞുകൂടി മൂടിക്കെട്ടിയ ഒരു സന്ധ്യയ്ക്കാണ് ഞാൻ പാരീസ്സിലെ 'ഗാരെ-ഡി-ല്യോണി'ൽ (ദക്ഷിണഭാഗത്തെ റെയിൽവെ സ്റ്റേഷൻ) തീവണ്ടിയിറങ്ങിയതു്.

പാരീസിനെപ്പററി എനിയ്ക്കു വളരെയൊന്നും നിശ്ചയമുണ്ടായിരുന്നില്ല. അവിടത്തെ ചില തെരുവുമൂലകളുടേയും, സെയിൻനദീതീരത്തിലെ സായാഹ്നങ്ങളിലെ പ്രേമവ്യാപാരങ്ങളുടേയും ചില ചിത്രങ്ങൾ, മോപ്പസാങ്ങിൻേറയും മററും കഥകളിലൂടെ എൻെറ ഭാവന ചായംപിടിപ്പിച്ചതു ഹൃദയത്തിൽ ചിതറിക്കിടക്കുന്നുണ്ടായിരുന്നു. കലയുടേയും കാമൻേറയും പരിഷ്കാരവിപ്ലവത്തിൻേറയും വികൃതവിനോദങ്ങളുടേയും നൃത്തശാലയായ ആ വിചിത്രനഗരിയിൽ ആദ്യമായി ഞാൻ കാലെടുത്തു കുത്തിയതു തെല്ലൊരു ഭയത്തോടു കൂടിയാണ്. കാരണം, ഞാൻ തനിച്ചാണ്. ഫ്രഞ്ചുഭാഷയിൽ രണ്ടു ഡസൻ വാക്കുകളിലധികം എനിയ്ക്കറിഞ്ഞുകൂട. അവിടെ എനിയ്ക്കു പരിചയക്കാരില്ല. ഏതെങ്കിലും യാത്രാസഹായക്കമ്പനി മുഖാന്തിരം താമസസ്ഥലമോ, കാഴ്ചകൾ കാണാനുള്ള പരിപാടികളോ മുൻകൂട്ടി ഏർപ്പാടു ചെയ്തിട്ടും ഇല്ല. ഒരു സാധാരണക്കാരൻെറ നിലയിൽ സ്വതന്ത്രമായി ഒരാഴ്ച പാരീസ്സിൽ അലഞ്ഞുനടക്കുക: അതായിരുന്നു എൻെറ ഉദ്ദേശം.

എൻെറ പെട്ടികളും കോപ്പുകളുമെല്ലാം സ്റ്റേഷനിലെ ബാഗ്ഗേജ്റൂമിൽ ഏല്പിച്ചു, പാസ്സ്പോർട്ടും പണ

സ്സഞ്ചിയും കോട്ടിൻെറ അടിക്കീശയിൽ ഭദ്രമായി തിരുകി, തടിച്ച ഓവർകോട്ടും ധരിച്ചു ഞാൻ പ്ലാററ്ഫോമിൽ നിന്നു പുറത്തുകടന്നു. ല്യോൺസ്റ്റേഷൻ മുററത്തെ 200 അടി പൊക്കമുള്ള ഗോപുരത്തിലെ ഘടികാരം 10–30 എന്നു സമയം കാണിച്ചു. (8-30-നായിരുന്നു സൂര്യാസ്തമയം) അകലെ നഗരമദ്ധ്യത്തിലെ ദീപാവലിപ്രഭ ഇരുണ്ട ആകാശത്തിൽ, ഉദയത്തിന്നുമുമ്പുള്ള വിളർത്ത അരുണിമപോലത്തെ ഒരു വർണ്ണവലയം വീശുന്നുണ്ടായിരുന്നു. ഇരുണ്ട കൂററൻ മതിലുകളും അവയെ പററിനില്ക്കുന്ന നെടിയ മരങ്ങളും ഗൂഢാത്മകമായൊരു ഭീകരത ജനിപ്പിക്കുന്ന അന്തരീക്ഷമാണു് സ്റ്റേഷൻെറ ചുററുപാട്ടം. ഞാൻ പരുങ്ങി നില്പായി.



## ഹോട്ടലിലേയ്ക്കു്

'FARMI' എന്ന ഒരു ഫ്രഞ്ച് ട്രാവൽഏജൻസിയുടെ യൂനിഫോം ധരിച്ച ഒരു മാന്യൻ എന്നെ സമീപിച്ചു, വളരെ സൗമ്യമായി ഇംഗ്ലീഷിൽ ചോദിച്ചു: "മോസ്യൂ, എന്തെങ്കിലും സഹായം ആവശ്യമുണ്ടോ?"

"ഇന്നു രാത്രികഴിയ്ക്കുന്നതിന്നു് ഇതിന്നടുത്തെവിടെയെങ്കിലും ഒരു ഹോട്ടൽമുറി കിട്ടുമോ?" ഞാൻ അന്വേഷിച്ചു.

"മോസ്യൂ, യാത്രക്കാൎക്ക പററിയ ഹോട്ടലൊന്നും ഈ പരിസരത്തിലില്ല. പാരീസിൻെറ മദ്ധ്യത്തിലേയ്ക്കുതന്നെ പോകണം. ഇവിടുന്നു രണ്ടുമൂന്നു മൈൽ ദൂരമുണ്ടു്. ഒരു ടാക്സിയിൽ പോകുന്നതാണു നല്ലതു്. നിങ്ങളുടെ ലഗ്ഗേജെവിടെ?'

അയാളെനിയ്ക്കു് ഒരു ടാക്സി ഏൎപ്പാടുചെയ്തുതന്നു, ടാക്സിക്കാരനോടു ഫ്രഞ്ചുഭാഷയിൽ ചിലതെല്ലാം ഉപദേശിയ്ക്കുയും ചെയ്തു.

ഞാൻ വീണ്ടും സ്റ്റേഷനിൽ കടന്നു, ഡെപ്പോസിററ് ചാർജ്ജ് കൊടുത്തു് എൻെറ സാമാനങ്ങൾ തിരികെ വാങ്ങി ഒരു പോർട്ടറെക്കൊണ്ടെടുപ്പിച്ചു ടാക്സിയിൽ കയററി, പോർട്ടൎക്കു 60 ഫ്രാങ്ക്* കൂലികൊടുത്തു് അയാളെ പിരിച്ചയച്ചു് ഏജൻറിനോടു നന്ദിപറഞ്ഞു ടാക്സിയിൽ പാരീസിൻെറ മാറിലേയ്ക്കു യാത്രയായി.

പാരീസിൻെറ തെക്കേ മൂലയിൽനിന്നു വടക്കേ അററത്തേയ്ക്കു ചുററിവളഞ്ഞുകൊണ്ടുള്ള ഒരു പോക്കായിരുന്നു അതെന്നു പിന്നീടു പാരീസിലെ മാൎഗ്ഗങ്ങളുമായി പരിചയപ്പെട്ടതിന്നു ശേഷമാണു് എനിക്കു മനസ്സിലായതു്. ടാക്സിയുടെ മീററർ ചാർജ്ജ് പെരുപ്പിക്കാൻ ടാക്സിക്കാരൻ, ലോകത്തിലെവിടെയുമുള്ള വണ്ടിക്കാരും ചെയ്യുന്നതുപോലെ, അപരിചിതനായ എന്നെയുംകൊണ്ടു് എവിടെയെല്ലാമോ ചുററിയടിച്ചു. അവനങ്ങനെ എന്നെ നഗരം ചുററിക്കയാണെന്നു് എനിക്കു കുറച്ചെല്ലാം മനസ്സിലായെങ്കിലും ഞാൻ മിണ്ടാതെ ആനന്ദിച്ചതേയുള്ളു. ഇങ്ങനെയെല്ലാം സംഭവിക്കുമെന്നു മുൻകൂട്ടി ഞാനൂഹിച്ചു കഴിഞ്ഞതാണു്. ആ അത്ഭുതനഗരിയിലൂടെയുള്ള ആദ്യരാത്രിയിലത്തെ രസകരമായൊരു സവാരിയായിട്ടാണു ഞാനതിനെ പരിഗണിച്ചതു്.

സെയിൻനദി അങ്ങോട്ടുമിങ്ങോട്ടും പല പ്രാവശ്യവും ഞങ്ങൾ കടന്നു. നാനാവൎണ്ണപ്രഭാവിലാസങ്ങളോടെ നൎത്തനം ചെയ്യുന്ന നഗരകന്യകയുടെ പല വശങ്ങളേയും ഞങ്ങൾ ഉരുമ്മിക്കടന്നുപോയി. ജനബഹുലമായ വീഥികളും, പരിമളങ്ങൾ പടൎന്നൊഴുകുന്ന വിപണികളും, സംഗീതസാന്ദ്രമായ നൎത്തനശാലകളും, 'അവന്യൂ'കളും, 'ബൂൽവർ'കളും, അങ്കണങ്ങളും, 'കേ'കളും തലങ്ങും വി

* ഒരു ഫ്രാങ്കിന്നു് ഏകദേശം കാലണ വില വരും.

ലങ്ങും തരണംചെയ്തുകൊണ്ടു ടാക്സി 'ഗാരെ-സൻ-ലസാർ' (സെൻററ് ലസാർ സ്റ്റേഷൻ) സമീപിച്ചു. അവിടെ റൂ-ഡീ-ലെലിയിലുള്ള 'ഹോട്ടൽ ഗാർണിയറി'ൽ അവൻ എന്നെ കൊണ്ടുവിട്ടുതന്നു.

ടാക്സിയിലെ മീററർചാർജ്ജ് 300 ഫ്രാങ്ക്. നവീന സജ്ജീകരണങ്ങളോടുകൂടിയ കമനീയമായൊരു ഹോട്ടലാണ് 'ഹോട്ടൽ ഗാർണിയർ'. വായു ചൂടുപിടിപ്പിക്കുന്നതിന്നുള്ള വൈദ്യുതോപകരണവും ടെലഫോണും മററും ഓരോ മുറിയിലും കാണും. കിടപ്പുറയോടു തൊട്ട് ഡ്രസ്സിങ്ങ്റൂമും, വലിയൊരു കുളിമുറിയും ഉണ്ട്.

രണ്ടുപേൎക്കു താമസിക്കാനുള്ള മുറിയാണിതു്. ഇവിടത്തെ വലിയ ഹോട്ടലുകളിൽ ഒററക്കിടക്കയുള്ള മുറി ദുർല്ലഭമായേ കാണുകയുള്ളു.

നമ്മുടെ വലിയ നഗരങ്ങളിലെ ഹോട്ടലുകളിലെ മുറിവാടകയുമായി താരതമ്യപ്പെടുത്തിനോക്കുമ്പോൾ ഇവിടത്തെ ചാർജ്ജ് ആദായമാണെന്നു പറയണം. കാലത്തെ നല്ലൊരു ബ്രേക്ക്ഫാസ്റ്റിൻെറ ചാർജ്ജ് ഉൾപ്പെടെ ദിവസത്തിൽ 500 ഫ്രാങ്ക് (7 ക.).

ഹോട്ടലിൽനിന്നു ഭക്ഷണവും കഴിച്ചു ഞാൻ സുഖമായി കിടന്നുറങ്ങി.

**ആന്ദ്രേയാ**

പിറേറന്നു രാവിലെ പരിചാരിക പ്രാതലുമായി വാതിലിൽ വന്നു മുട്ടിയപ്പോഴാണു ഞാൻ ഉണൎന്നതു്. പുറത്തു നല്ല മഴ പെയ്യുന്നുണ്ടായിരുന്നു.

ആ സുന്ദരിയായ ഫ്രഞ്ചുവനിത മധുരമായൊരു പുഞ്ചിരിയോടുകൂടി 'ഗുഡ്മോർണിങ്ങ്' പറഞ്ഞു പ്രാതൽ തട്ടു മേശപ്പുറത്തു വെച്ചു.

ഞാൻ ഇന്ത്യക്കാരനാണെന്ന് അറിഞ്ഞപ്പോഠം അവളുടെ സ്നേഹാദരങ്ങഠം വദ്ധിച്ചു. ഇന്ത്യയിൽനിന്നു വരുന്ന മഹാരാജാക്കന്മാരേയും, ഉല്ലാസത്തിന്നുവേണ്ടി പണം ധൂത്തടിക്കാൻ വരുന്ന ഇന്ത്യൻ വിദ്യാത്ഥികളേയും, ഇന്ത്യയുടെ അന്തസ്സ് പൊക്കിപ്പിടിക്കാൻ ലോഭമില്ലാതെ പണം ചെലവഴിക്കുന്ന ഇന്ത്യൻ എമ്പസ്സി ഉദ്ദ്യോഗസ്ഥന്മാരേയും മാത്രമേ ആന്ദ്രേയാ—എന്റെ ചേമ്പർ മൈഡ്—കണ്ടിട്ടുള്ളു. ഇടത്തരക്കാരനായ ഒരിന്ത്യക്കാരനാണു ഞാനെന്നു പറഞ്ഞാൽ അവഠം വിശ്വസിക്കയില്ല. യൂറോപ്പിൽ ഞാൻ സഞ്ചരിച്ച ദിക്കിലെല്ലാം ഇതു തന്നെയായിരുന്നു എന്റെ അനുഭവം. മഹാരാജാക്കന്മാരും സർപ്പങ്ങളും, സാരി ചുററിയ നാരികളും നരികളും താമസിക്കുന്ന ഒരു നാടാണ് ഇന്ത്യ. എങ്ങനെയോ ഗാന്ധിയെന്നു വിളിക്കപ്പെട്ടുന്ന ഒരു വിചിത്ര മനുഷ്യനും അവിടെ ഉണ്ടായിപ്പോയിട്ടുണ്ട്. അതിലധികമൊന്നും അവഠംക്കറിഞ്ഞുകൂടാ.

ആന്ദ്രേയാ തപ്പിത്തടഞ്ഞു് ഇംഗ്ലീഷ് സംസാരിക്കും. യൂറോപ്പിലെ പൊതുഭാഷ ഫ്രഞ്ചായിരുന്നതു് ഇപ്പോഠം അമേരിക്കൻ 'ആക്രമണം' മൂലം ക്രമേണ ഇംഗ്ലീഷായി മാറിവരികയാണ്. മിക്കവാറും എല്ലാ വലിയ ഹോട്ടലുകളിലും ഇംഗ്ലീഷറിയാവുന്ന ഒരു പരിചാരികയെങ്കിലും ഉണ്ടായിരിക്കും. ഡോളർപ്രഭുക്കളെ ഉപചരിക്കാനും അകമ്പടിസേവിക്കാനും ഇംഗ്ലീഷ്ഭാഷാപരിജ്ഞാനം ആവശ്യമാണല്ലോ.

ആന്ദ്രേയാ പറഞ്ഞു, രാത്രി എട്ടുമണി കഴിഞ്ഞാൽ അവഠം ഡ്യൂട്ടിയിൽനിന്ന് ഒഴിവാകുമെന്നും പാരീസ്സിലെ നിശാവിനോദങ്ങഠം കാണാൻ ഒരു കൂട്ടുകാരി വേണമെങ്കിൽ താൻ വരാമെന്നും. അപരിചിതയായ ഒരു പിശാ

ചിനേക്കാരം അല്പം പരിചയമുള്ള ഒരു പിശാചാണു കു ട്ടിനു നല്ലതെങ്കിലും ഒററയ്ക്കു നടന്നു പാരീസ്സിലെ കാഴ്ച കരം കാണാനായിരുന്നു എനിക്കിഷ്ടം. ഞാനതു് അവ ളോടു പറയുകയും ചെയ്തു. പക്ഷെ അവരംക്കതു വിശ്വ സിക്കാൻ കഴിഞ്ഞില്ല. കൂടെ ഒരു പെണ്ണുണ്ടെങ്കിലേ പു രുഷൻ പാരീസ്സിൽ പൂർണ്ണനാവുകയുള്ളുവത്രെ.

"ആണായാല് മീശ വേണം
അരികത്തു് പെണ്ണു വേണം."

മലയാളനാട്ടിലെ ഒരു മാപ്പിള പാടിയ ഈ പാട്ടിലെ പൊരുരം നൂററാണ്ടുകരംക്കു മുമ്പുതന്നെ ഫ്രഞ്ചുകാർ മന സ്സിലാക്കി അനുസരിച്ചുപോരുന്നുണ്ടു്. ഒററയ്ക്കു ചുററിനട ക്കുന്ന പുരുഷനെ സമുദായദ്രോഹിയായിട്ടല്ലെങ്കിലും പാ രീസ്സിനു പററാത്ത ഒരരസികനായിട്ടാണു് അവർ കാ ണുന്നതു്—അതാണു് അവിടുത്തെ ആചാരം. സൗന്ദര്യ വും—വേണമെങ്കിൽ പ്രണയവും—അവിടെ വാടകയ്ക്കു കിട്ടുമല്ലോ. പിന്നെ എന്തിനു വിഷമിക്കുന്നു?

എൻെറ ഹോട്ടലിൽ ഞാൻ താമസിച്ച ദിവസങ്ങ ളിലെല്ലാം രാവിലെ ഞാൻ ഉണരുന്നതു് മുറിയിലെ ടെല ഫോൺമണിയടി കേട്ടുകൊണ്ടായിരിക്കും (ഒരലാറത്തി ൻെറ ഉപയോഗംകൂടി അതിനുണ്ടെന്നു തോന്നുന്നു!) കി ടക്കയിൽനിന്നു ടെലഫോൺ ചെവിയിൽ വെച്ചാൽ താ ഴെനിന്നു സ്ററുവേർഡ് നിത്യവും വിളിച്ചു ചോദിക്കുന്ന ചോദ്യം ഒന്നുതന്നെ:"ബ്രേക്ക്ഫാസ്റ്റ് ഒരാരംക്കോ രണ്ടാരം ക്കോ?"—ഞാൻ തലേന്നാരം രാത്രിയിൽ ഒരു കൂട്ടുകാരി യെ എൻെറ മുറിയിൽ കൊണ്ടുവന്നിട്ടുണ്ടായിരിക്കും എ ന്ന വിശ്വാസത്തോടെയാണു് സ്ററുവേർഡിൻെറ ഈ സൗമ്യമായ അന്വേഷണം.

**കലയും രക്തവും**

പൊതുവേ പറഞ്ഞാൽ പാരീസ്സിലെ പൌരന്മാരുടെ ഇടയിലുള്ള സമത്വബോധം നമ്മെ ആകർഷിക്കുന്ന ഒന്നാണ്. പ്രഭുവും, കുബേരനും, ഇടത്തരക്കാരനും തൊഴിലാളിയും അവിടെ ആനന്ദവിഷയത്തിൽ സൌമനസ്യാത്മകമായൊരു സമത്വമാണു പരിപാലിച്ചുപോരുന്നതു്. പാരീസ്സിൻെറ ഒരു സവിശേഷതയാണിതു്. വർണ്ണവിദ്വേഷം അവിടെ കാണുകയില്ല. ആഫ്രിക്കൻ നീഗ്രോവും, ബൽജിയംകാരനും, ഇന്ത്യക്കാരനും, ഇംഗ്ലീഷുകാരനും, ജർമ്മൻകാരനും, ചൈനക്കാരനും ഇവിടെ ഉദാരമതികളും ഉല്ലാസപ്രിയരുമായ ഫ്രഞ്ചുകാരോടൊപ്പം സമനിലയിൽ സമ്മിശ്രമായിക്കഴിയുന്ന കാഴ്ചയാണു നാം കാണുന്നതു്. ചരിത്രസ്മരണകളുടെ കരിനിഴലുകളോടൊപ്പം കലയുടെ കാമനീയകവിലാസങ്ങളും, പഴമയുടെ പ്രൌഢിയോടൊപ്പം ഫാഷൻെറ ക്ഷണികപ്രലോഭനങ്ങളും ഇണങ്ങിച്ചേർന്ന ഒരു വിചിത്രനഗരമാണു പാരീസ്സ്. സുഖലോലുപരായിരുന്ന കിരീടക്കൻചക്രവർത്തിമാരും, വീരപരാക്രമികളായിരുന്ന സേനാനായകന്മാരും, വിശ്വസാഹിത്യകാരന്മാരും, വിപ്ലവകാരികളും, ചിന്തകന്മാരും, കലാകാരന്മാരും, ശാസ്ത്രജ്ഞന്മാരും ഈ മഹാനഗരത്തിൻെറ ചരിത്രത്തിന്നു ചൈതന്യം പകർന്നുകൊടുത്തിട്ടുണ്ടു്. സ്വാതന്ത്ര്യത്തേപ്പോലെതന്നെ അവർ കലയേയും ആരാധിച്ചുവരുന്നു. വിപ്ലവത്തിൻെറ രക്തം ചിന്തിയ വീഥികളിൽ കലാപ്രതിമകളെയാണു് അവർ കുടിയിരുത്തിയിരിക്കുന്നതു്.

രണ്ടാം ലോകമഹായുദ്ധത്തിൽ ജർമ്മൻസേന പടിക്കലെത്തിയപ്പോഴും, വിശ്വപൌരന്മാരുടേതായ ഈ പൊതുനഗരം നശിക്കാനനുവദിച്ചുകൂടാ എന്ന നിശ്ചയ

ത്തോടെ ഫ്രഞ്ചുകാർ പാരീസ്സിനെ ഒരു തുറന്ന നഗരമായി പ്രഖ്യാപിച്ചു. പക്ഷേ, നിഷ്ഠുരരും, കലയേക്കാറം കൊലയെ ഇഷ്ടപ്പെട്ടിരുന്നവരുമായ ജമ്മൻകാർ തങ്ങളുടെ നിലയുറപ്പിക്കാൻ ഈ മനോഹരനഗരത്തിലെ പല കൊട്ടാരങ്ങളും കലാക്ഷേത്രങ്ങളും ബാരക്കുകളാക്കി മാററി. മതിലുകളും കിടങ്ങുകളും നിർമ്മിച്ച് അവർ നഗരം അലങ്കോലപ്പെടുത്തി. സഖ്യരാഷ്ട്രങ്ങളുടെ വിമോചനസേന പാരീസ്സിൽപ്രവേശിച്ചപ്പോറം തുടരെത്തുടരെ നടന്ന തെരുവുയുദ്ധങ്ങറം നഗരത്തെ അത്യധികം വ്രണപ്പെടുത്തി. ഇന്ന് ആക്രമണത്തിന്റെ ആ പാടുകളെല്ലാം മാഞ്ഞുതുടങ്ങിയിരിക്കുന്നു. പുതിയ പാലങ്ങളും മണിമന്ദിരങ്ങളും പാരീസ്സിനു മോടികൂട്ടിക്കൊണ്ട് ഉയന്നുവരികയാണ്. ഒരു മഹായുദ്ധത്തിന്റെ മർദ്ദനമനുഭവിച്ച നഗരമാണെന്നു പാരീസ്സിനെ കണ്ടാൽ തോന്നുകയില്ല.

## പഴയ പാരീസ്

ആകെ 22 മൈൽ നീളം വരുന്ന 1,840 മതില്ക്കെട്ടുകളാൽ ചുററപ്പെട്ട ഒരു നഗരമായിരുന്നു പഴയ പാരീസ്സ്. 80 വർഷംമുമ്പെ ഒരിക്കൽ ജമ്മൻകാർ പാരീസ്സിനെ ആക്രമിച്ചു കീഴടക്കുകയുണ്ടായി. അവരിൽനിന്നു മോചനം നേടിയപ്പോറം ഫ്രഞ്ചുകാർ തങ്ങളുടെ പ്രിയപ്പെട്ട നഗരത്തെ സുരക്ഷിതമാക്കാൻ കെട്ടിയുറപ്പിച്ച ഭിത്തികളാണ് ഇവയെല്ലാം. ഇവയുടെ അവശിഷ്ടങ്ങറം ഇന്നും കാണുമാനുണ്ട്. 19,279 ഏക്കറായിരുന്നു പഴയ പാരീസ്സിന്റെ വിസ്തീർണ്ണം. ഇന്ന് അതു കുറേക്കൂടെ വ്യാപിച്ചിട്ടുണ്ട്.

പ്രാതലും കഴിച്ചു കാഴ്ചകറം കാണാൻ ഞാൻ ഹോട്ടലിൽനിന്നു പുറത്തിറങ്ങി. മഴ ശമിച്ചിരുന്നു. നനഞ്ഞു

മിന്നുന്ന തെരുവുകളിൽ മോടിയുള്ള മോട്ടോർകാറുകളോടൊപ്പം, പഴയ മട്ടിലുള്ള കുതിരവണ്ടികളും (cabs) നീങ്ങിക്കൊണ്ടിരുന്നു. തെരുവുകളിൽ ജനസഞ്ചാരം ചുരുക്കമായിരുന്നു. പാരീസ്യൻജനത മുഴുവനും ഇപ്പോഴും കിടക്കയിൽത്തന്നെയായിരിക്കണം.

പാരീസ് നഗരത്തിന്റെ ഒരു പ്ലാനും ഒരു ഗൈഡ് ബുക്കും ഞാൻ കയ്യിൽ കരുതിയിരുന്നു. എന്റെ ഹോട്ടലിന്റെ മേൽവിലാസവും ഫോൺനമ്പരും അടങ്ങിയ കാർഡ് എപ്പോഴും കയ്യിൽ വെച്ചുകൊള്ളുക എന്നൊരു ഉപദേശത്തോടെ ഹോട്ടൽമാനേജർ എന്റെ കീശയിലിട്ടുതന്നിരുന്നു.

പല ചെറിയ തെരുവുകളും മുറിച്ചുകടന്നു ഞാൻ വിശാലമായ ഒരങ്കണത്തിൽ പ്രവേശിച്ചു. പാരീസ്സിലെ സുപ്രസിദ്ധമായ 'കോൺകോർട്ട് അങ്കണ'മായിരുന്നു അതു്. (Place de la concorde)—വശ്യാത്മകമായ വിശാലതയോടുകൂടിയ ഒരു മണിമുററം.

**കോൺകോർട്ട് അങ്കണം**

'വിപ്ലവാങ്കണം' എന്നായിരുന്നു കോൺകോർട്ടിന്റെ പഴയ പേരു്. ഫ്രഞ്ചുവിപ്ലവകാലത്തു് എത്രയോ പ്രഭുക്കന്മാരുടെ ശിരഃഛേദം നടത്തിയ കളമാണിതു്. ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തിലും ഇതൊരു പോർക്കളമായി മാറിയിരുന്നു.

ലോകത്തിലെ ഏററവും മനോഹരമായ ചത്വരാങ്കണമാണിതെന്നു പറയപ്പെടുന്നു. അങ്കണത്തിന്റെ ചുററും, ഇടവിട്ടുകൊണ്ടു്, ചെറിയ ശിലാപീഠങ്ങളിൽ കലാവൈചിത്ര്യം കലർന്ന പ്രതിമകൾ സ്ഥാപിച്ചിരിക്കുന്നു. ഫ്രാൻസിലെ എട്ടു പ്രധാന നഗരങ്ങളെ പ്രതിനി

ധീകരിക്കുന്ന പ്രതിമകളാണിവ. ജലധാരയന്ത്രങ്ങൾ കൊണ്ടു് അങ്കണത്തിന്നു കരപിടിപ്പിച്ചിരിക്കുന്നു.

അങ്കണമദ്ധ്യത്തിൽ പൊങ്ങിനില്ക്കുന്ന അരുണാഭമായ ശിലാസ്തംഭം നമ്മെ പ്രത്യേകം ആകർഷിക്കുന്നു. അതൊരു പ്രാചീന ഈജിപ്ഷ്യൻ സൂച്യഗ്രസ്തംഭമാണു്. (obelisk)–1831–ൽ ഈജിപ്തിലെ മുഹമ്മദാലി പാഷാ ഫ്രാൻസിലെ ലൂയി ഫിലിപ്പ്‌രാജാവിന്നു പാരിതോഷികമായി കൊടുത്തയച്ച ഈ മഹാസ്തംഭം, പണ്ടു റമേസ്സസ്സ് രണ്ടാമൻ എന്ന ഫാറോ രാജാവു് ഈജിപ്തിൽ ലക്സൂറിലെ പുരാതനക്ഷേത്രത്തിന്നുമുമ്പിൽ നിർമ്മിച്ചുവെച്ച ഒന്നായിരുന്നു. ചുകപ്പുനിറമുള്ള ഒററക്കല്ലിൽ പണിതീർത്ത കൌതുകാവഹമായ ഈ സ്തംഭത്തിന്നു് 70 അടി ഉയരവും, പത്തുലക്ഷം റാത്തൽ കനവുമുണ്ടു്. സ്തംഭത്തിൻെറ ഉടനീളം, പഴയ ഈജിപ്ഷ്യൻ ചിത്രലിപികളിൽ (**hieroglyphs**) റമേസസ്സിൻെറ അപദാനങ്ങൾ കൊത്തിവെച്ചിരിക്കുന്നതു കാണാം.

അങ്കണത്തിൻെറ വലതുവശത്തു രണ്ടു കൂററൻ കൊട്ടാരങ്ങൾ പൊങ്ങിനില്ക്കുന്നു. ഗേബ്രിയൽ എന്ന ശില്പിയുടെ നിർമ്മാണകൗശലമാണു് ഈ ശിലാമന്ദിരങ്ങളിൽ പ്രതിഫലിക്കുന്നതു്. കൊട്ടാരങ്ങളുടെ നടുവിലൂടെ ഒരു വിശാലവീഥി ആരംഭിക്കുന്നു. രാജകീയവീഥി (**Rue Royale**) എന്നാണു് ഇതിൻെറ പേർ. ഈ വീഥിയിലാണു നാവികമന്ദിരം നിലകൊള്ളുന്നതു്. ഇക്കഴിഞ്ഞ മഹായുദ്ധത്തിൽ കഠിനമായ പോരാട്ടം നടന്ന പ്രദേശമാണിതു്. അതിൻെറ പാടുകൾ ധാരാളം കാണാനുമുണ്ടു്. ഈ വീഥിയിലൂടെ കുറേക്കൂടി നടന്നാൽ കോൺടിനെൻറൽ ഹോട്ടൽകെട്ടിടം ദൃഷ്ടിയിൽ പെടുന്നു. ഈ ഹോട്ടലും ചരിത്രപ്രസിദ്ധമാണു്. 1944 ആഗസ്റ്റ്‌മാസത്തിൽ

ജർമ്മൻപടനായകനും നൂറു കീഴുദ്യോഗസ്ഥന്മാരും സഖ്യകക്ഷിക്കു കീഴടങ്ങിയ രേഖ ഒപ്പിട്ടതു് ഇവിടെവെച്ചാണ്.

**വെണ്ദോം അങ്കണം**

കോൺകോർട്ട് അങ്കണത്തിൽനിന്ന റിവോളിംവീഥി കടന്നു ചെല്ലുന്നതു മറെറാരു സുപ്രസിദ്ധ അങ്കണത്തിലേയ്ക്കാണ്. 'വെണ്ദോം അങ്കണം' (Place Vendome). മനോഹരമായ പഴയ കെട്ടിടങ്ങളാൽ ചുററപ്പെട്ട ഈ അങ്കണത്തിന്റെ മദ്ധ്യത്തിൽ വെണ്ദോംസ്തംഭം പരിലസിക്കുന്നു. നെപ്പോളിയൻ, ഔസ്റ്റർലിററ്സ് യുദ്ധത്തിൽനിന്ന പിടിച്ചെടുത്ത 1,200 തോക്കുകളുടെ ലോഹംകൊണ്ടു നിർമ്മിച്ച ഒരത്ഭുതസ്തംഭമാണിതു്. സ്തംഭത്തിന്റെ മുകളിൽ നെപ്പോളിയന്റെ ഒരു ലോഹപ്രതിമ നിലകൊള്ളുന്നു. സ്തംഭത്തിന്റെ പാർശ്വങ്ങളിൽ 1805-ലെ ഘോരസമരങ്ങളെ അനുസ്മരിപ്പിക്കുന്ന നാനൂറിൽപ്പരം ചിത്രങ്ങൾ കൊത്തിവെച്ചിരിക്കുന്നതും കാണാം.

**ലൂവ്ര് മ്യൂസിയം**

കോൺകോർട്ട് അങ്കണത്തിന്റെ കിഴക്കുഭാഗത്തു വിശാലമായ ഒരു പാർക്കാണ്. 'ത്വീലേറി' (Tuileries) എന്ന ഗംഭീരമായ രാജധാനിയോടു തൊട്ടുകൊണ്ടുള്ള ഉദ്യാനങ്ങളായിരുന്നു ഈ സ്ഥലങ്ങൾ. ഈ രാജധാനിയുടെ സമീപത്തു ലൂവ്ര് മ്യൂസിയം നിലകൊള്ളുന്നു. വിശ്വവിഖ്യാതമായ വീനസ്സിന്റെ പ്രതിമ (Venus demilo) ഈ മ്യൂസിയത്തിനുള്ളിലെ ഒരു പ്രത്യേക മുറിയിലാണു പ്രദർശിപ്പിച്ചിരിക്കുന്നതു്.

**മോം മാർത്ര്**

വിനോദങ്ങളുടെ പേരിൽ നടത്തപ്പെടുന്ന നാനാതരം

രം വൈകൃതങ്ങളുടെ കേന്ദ്രമാണ് 'മോം മാർത്ര്.' (Mont martre). 'ഗ്രമോൺസിനിമ' എന്ന പാരീസിലെ ഏററവും വലിയ ചലച്ചിത്രശാല ഇവിടെയാണ്. നൎത്തനശാലകളും, നിശാക്ലബ്ബുകളും, കോമാളിത്തങ്ങളുടെ കൂടാരങ്ങളുംകൊണ്ടു നിറഞ്ഞ ബഹളമയമായ ഈ പരിസരങ്ങൾ വിശേഷിച്ചും വിദേശീയസന്ദൎശകരുടെ വിഹാരരംഗങ്ങളാണ്. ഇവിടുത്തെ താഴ്ന്നതരം തമാശകളും തെറിപ്പാട്ടുകളും, കണ്ടും കേട്ടും ചിരിക്കാനല്ലാതെ പറയാൻ കൊള്ളുകയില്ല. വ്യഭിചാരത്തിൻേറയും, ലൈംഗികവികാരജനകമായ വിനോദാഭാസങ്ങളുടേയും ദുഷിച്ച ഈ അന്തരീക്ഷത്തിൽത്തന്നെയാണ്—പാരീസ്സിൻെറ വൈചിത്ര്യമെന്നു പറയട്ടെ—പാരീസ്സിലെ 'പരിശുദ്ധഹൃദയപ്പള്ളി'(Basilique du Sacre-Coeur)നിലകൊള്ളുന്നതു്.

ആയുശ്ശേഷം മുഴുവനും ഈശ്വരഭജനത്തിന്നും ധ്യാനത്തിന്നും ഉഴിഞ്ഞുവെയ്ക്കാൻ ഉഗ്രവ്രതമെടുത്തു്, ബാഹ്യലോകവുമായി എല്ലാ ബന്ധങ്ങളും വെടിഞ്ഞു് എത്രയോ ക്രിസ്തീയസന്യാസിമാർ ഇതിന്നകത്തു കഴിഞ്ഞുകൂടുന്നുണ്ടു്.

ഈ ദേവാലയത്തിൻെറ ധവളാഭമായ ഉത്തുംഗകുംഭകം നഗരത്തിൻെറ അന്തരീക്ഷത്തിന്നു് ഒരലങ്കാരമായി എവിടെനിന്നു നോക്കിയാലും കാണാം. 300 അടി നീളവും 150 അടി വീതിയുമുള്ള പള്ളിക്കെട്ടിടത്തിൽനിന്നു മേല്പോട്ടു തള്ളിനില്ക്കുന്ന മനോഹരകുംഭകത്തിൻെറ ഉയരം 250 അടിയാണ്. പള്ളിയുടെ പാൎശ്വഭാഗത്തു് 290 അടി പൊക്കമുള്ള ഒരു ഘണ്ടാഗോപുരവുമുണ്ടു്. ലോകത്തിലെ ഏററവും വലിയ പള്ളിമണികളിലൊന്നായ 'സവോയാർദ് മണി' (ഈ മണിയുടെ തൂക്കം 2 ടണ്ണും 20 റാത്തലുമാണ്) ഈ ഗോപുരത്തിലാണു തൂങ്ങിക്കിടക്കുന്നതു്.

# പാരീസ്സിലെ സായാഹ്നം

യൂറോപ്യരുടെ ഇടയിൽ ഒരു ചൊല്ലുണ്ട്: "ഞങ്ങൾക്കു മാതൃരാജ്യങ്ങൾ രണ്ടെണ്ണമാണ്. ഒന്നു പെററുപിറന്ന നാട്ടും മറേറതു പാരീസ്സും."

പാരീസ്സ് സന്ദർശിക്കുന്ന വിദേശീയരെസ്സംബന്ധിച്ചും ഈ പ്രസ്താവന വാസ്തവമാണെന്നു പറയാം. പുറം നാട്ടുകളിൽനിന്നു വരുന്ന ഒരാൾക്കും പാരീസ്സ് ഒരന്യനഗരമാണെന്ന തോന്നലിന്നിടയില്ല. തങ്ങളുടെ തലസ്ഥാനനഗരിയിലെ കാഴ്ചകളും സുഖങ്ങളും മററുള്ളവർ ആസ്വദിച്ചുകാണുന്നതിലാണു ഫ്രഞ്ചുകാരുടെ സംതൃപ്തി എന്നു തോന്നുന്നു. അവരുടെ സഹായമനോഭാവവും, സൗഹാർദ്ദപൂർണ്ണമായ പെരുമാററങ്ങളും നിങ്ങളെ ക്ഷണം വശീകരിക്കുന്നു. പ്രസന്നമായ മനുഷ്യത്വം അവിടെ മാനിക്കപ്പെടുന്നു.

## പാരീസ്സിന്റെ ആഹ്വാനം

എത്ര അപരിചിതനായാലും പാരീസ്സിൽ കടക്കാൻ പരുങ്ങേണ്ടതില്ല. നല്ലൊരു സൂട്ടും ഓവർക്കോട്ടും, കീശയിൽ കുറെ ഫ്രാങ്ക്നോട്ടുകെട്ടും, മുഖത്തൊരു പുഞ്ചിരിയും ഉണ്ടായാൽ മതി, പാരീസ്സ് പ്രഥമനിമിഷത്തിൽ തന്നെ നിങ്ങളുമായി ഇണങ്ങിക്കൊള്ളും.

എല്ലാം മറന്നുല്ലസിക്കാനാണു ലോകത്തിന്റെ നാനാഭാഗത്തു നിന്നും ജനങ്ങൾ പാരീസ്സിലേയ്ക്കു കുതിക്കുന്നതു്. പാരീസ്സിലെ പഴയ കലാകുടീരങ്ങളുടെയും പരിമളം പരത്തുന്ന തെരുവുകളുടെയും, ചരിത്രത്തിന്റെ ജീവൽസ്പ

ദനങ്ങളടങ്ങാത്ത അങ്കണങ്ങളുടേയും, സുഖഭോഗങ്ങളുടെ കലവറകളായ 'കബാരെ'കളുടേയും പ്രണയപ്രലോഭനങ്ങളുടെ വിളനിലങ്ങളായ സെയിൻനദീതീരങ്ങളുടേയും അന്തരാളത്തിൽ സാൎവ്വദേശീയമായ ഒരന്തരീക്ഷമാണു തുടിച്ചുകൊണ്ടിരിക്കുന്നതു്. ആഫ്രിക്കൻകാപ്പിരിയും ഗ്രീക്കകാരനും, ചീനക്കാരനും, കനഡക്കാരനും, അറബിയും, ഇംഗ്ലീഷുകാരനും, ഇന്ത്യക്കാരനും,ഡച്ചുകാരനും അവിടെ ഒരുല്ലാസക്കപ്പലിലെ യാത്രക്കാരെപ്പോലെ തുല്യനിലയിൽ ഇടകലൎന്നു വിനോദിക്കുന്നു. വൎണ്ണപ്രഭാപൂരങ്ങളും, പാട്ടും കൂത്തും, പരിമളങ്ങളും, വീഞ്ഞും വനിതകളും, ഫാഷൻെറ ചിത്രശലഭങ്ങളും, പ്രണയത്തിൻെറ പരസ്യപ്രകടനങ്ങളും, അലതല്ലി മറിയുന്ന പാരീസ്സിലെ രാത്രിക്കുതുല്യമായ ഒരു കാഴ്ച ലോകത്തിലെ മറെറാരു നഗരത്തിന്നും സംഭാവന ചെയ്യാനില്ല. വിഷാദചിന്തകൾക്കോ അലസതയ്ക്കോ അവിടെ സ്ഥാനമില്ല. ആ ചഞ്ചലാത്മകമായ ആനന്ദവാഹിനിയിലേയ്ക്കു നിങ്ങളും ആഞ്ഞുചാടുക—അതാണു് പാരീസ്സിൻെറ ആഹ്വാനം.

## പാരീസ്സ് ഉണരുന്നു

വൈകുന്നേരം ഒരെട്ടുമണിയോടുകൂടി പാരീസ്സ് പതുക്കെ ഉണരുകയായി. വാഹനഗതാഗതങ്ങളുടെ തിരക്കും ഇരമ്പവും വൎദ്ധിക്കുന്നു. തെരുവീഥികൾക്കിരുപാടുമുള്ള ശിലാസ്തൃതങ്ങളായ വീതിയുള്ള 'ബൂളിവാറു'കളിൽ, പരിഷ്കാരത്തിൻെറ ഏററവും പുതിയ മാതൃകയെ വിളംബരപ്പെടുത്തുന്ന വിലപിടിച്ച ഉടുപ്പുകളും അവയ്ക്കുള്ളിൽ ഊററംനടിച്ചുകൊണ്ടു് അവയുടെ ഉടമകളും ഉരുമ്മിച്ചലിക്കുന്നു. മൃദുലവികാരങ്ങളെ വിളിച്ചുണത്തുന്ന പരിമളവിശേഷങ്ങൾ വായുവിൽ പരക്കുന്നു. വിദ്യുദ്ദീപ

ങ്ങളുടെ സംഘനൃത്തം, വാദ്യഘോഷങ്ങളുടെ നിരന്തര സമരം.

ദാ, ഇപ്പോൾ അരയിൽനിന്ന് അഴിഞ്ഞുവീഴുമെന്നു ആപല്ശങ്കയെ അങ്കുരിപ്പിക്കുന്ന ഞൊറിപ്പുടവകൾ—നേർത്ത ജാലകത്തിരശ്ശീലയുടെ നടുപ്പഴുതിലൂടെ അറയിലെ ഗ്ലോബ്‌വിളക്കുകൾ വിലസിക്കാണുന്നപോലെയുള്ള ഒരു ചിത്രം സമർപ്പിക്കുന്ന മാക്സ്യൂകൾ—മുഖറാല തൂങ്ങുന്ന മാറാലത്തൊപ്പികൾ—അവയ്ക്കുമീതെ കുത്തിനിർത്തിയ പക്ഷിത്തൂവലുകൾ—സർപ്പത്തോൽച്ചെരിപ്പുകൾ—ഇവയെല്ലാം എങ്ങോട്ടെന്നില്ലാതെ നീങ്ങിക്കൊണ്ടിരിക്കുന്നു.

മുഖവലയെ ഭേദിച്ചുകൊണ്ടു കടാക്ഷശരങ്ങൾ പുളഞ്ഞുപായുന്നു. കൈതപ്പൂവൊത്ത കണ്ഠങ്ങളിൽനിന്നു മുത്തുമാലകളും, ചായം പുരട്ടിയ ചുണ്ടുകൾക്കിടയിൽനിന്നു മായികമന്ദഹാസങ്ങളും മിന്നിമറയുന്നു. നേർത്ത മഷിരേഖയായി മാറിയ പുരികക്കൊടികളുടെ അസ്വസ്ഥചലനങ്ങൾക്കൊപ്പം റൂഷ് മെഴുകിയ കവിൾത്തടങ്ങളിൽ തങ്കക്കുരുനിരകൾ തത്തിക്കളിക്കുന്നു.

ആ നാഗരികാംഗനകളുടെ നഗ്നമായ കണങ്കാലുകളും ഇടുപ്പും ഉടുപ്പും നടപ്പും നോക്കി രസിച്ചുകൊണ്ട് ശൃംഗാരക്കോമരങ്ങളായ പുരുഷഭൃംഗങ്ങൾ നടപ്പാതയിലേയ്ക്കു തുറന്നുകിടക്കുന്ന കഫേമുറ്റങ്ങളിലിട്ട ചൂരൽക്കസേരകളിൽ കയ്യിൽ ഷാംപെയിൻചഷകവുമേന്തി ചാഞ്ഞുകിടക്കുന്നു.

## 'ആനന്ദനൃത്തം'

സായാഹ്നത്തിൽ പാരീസ്സ്‌തെരുവുകളിൽ നടക്കുന്ന അഴകാറാട്ടിന്റെ ഈ ചിത്രത്തിന് ഒരിക്കലും മങ്ങലില്ല—ഈ പരിഷ്കാരപ്രദർശനങ്ങളുടേയും സൗന്ദര്യപ്രക

ടനങ്ങളുടേയും പ്രധാനകേന്ദ്രം 'ഷാം എലീസ്സി' എന്ന സ്ഥലമാണ്. ഇരുഭാഗത്തും പൂങ്കാവുകളും, ശിലാപ്രതിമകളും, ജലധാരയന്ത്രങ്ങളും, മദ്യശാലകളും, മണിമന്ദിരങ്ങളും നാനാവർണ്ണപ്രഭയിൽ മുഴുകിനില്ക്കുന്നതിന്നിടയിൽ പരിഷ്കാരത്തിൻെറ ചിത്രശലഭങ്ങൾ തത്തിക്കളിക്കുന്നു.

നൈററ് ക്ലബ്ബുകളിൽനിന്നു 'കേളികൊട്ടു'കൾ മുഴങ്ങുന്നു. പ്രഭാസങ്കീർണ്ണമായ ആ ശാലയിലേയ്ക്കു പ്രവേശിക്കുക. ഷാംപെയിൻകപ്പു നിറയ്ക്കുക. സ്റ്റേജിൽ അപ്സരസ്സുകളുടെ മോഹിനിയാട്ടം നടക്കുകയാണ്—ആ നൃത്തക്കാരികളിലൊരുത്തി നിങ്ങളുടെ നേർക്കു കടാക്ഷിച്ചുകൊണ്ട്, അങ്ങേ മൂലയിലിരിക്കുന്ന അമേരിക്കൻ പട്ടാളക്കാരൻെറ മുഖത്തേയ്ക്ക് ഒരു പുഞ്ചിരിയുടെ മാസ്മരശരം തൊടുത്തുവിടുന്നു. നിങ്ങൾ രണ്ടുപേരും അവളുടെ നേർക്ക് ഷാംപെയിൻകപ്പ് ഉയർത്തിപ്പിടിച്ച് പ്രണയക്രൂജനം ചെയ്യുന്നു—ആ സ്റ്റേജ് കറങ്ങുന്നു—അല്ല, നിങ്ങളുടെ തലയാണോ കറങ്ങുന്നത്?—എന്തെങ്കിലുമാകട്ടെ—കപ്പ് ഒന്നുകൂടി നിറയ്ക്കുക. രംഗം മാറുന്നു. ഡാൻസിന്നുള്ള ഒരുക്കങ്ങളാണ്. നീലമിഴികളും തങ്കത്തലമുടിച്ചുരുളുകളുമുള്ള ഒരു ഫ്രഞ്ചുമങ്ക, മററാരെയൊ അന്വേഷിച്ചുകൊണ്ടാണെന്ന ഭാവത്തിൽ നിങ്ങളുടെ അരികിൽ എത്തപ്പെടുന്നു. 'മാഡമോയിസീ'ലിനെ നിങ്ങൾ നൃത്തത്തിനു ക്ഷണിക്കുന്നു. അവൾ അനുകൂലിക്കുന്നു. നിങ്ങളിരുവരും മററു സംഘങ്ങളുടെ ഇടയിൽ ഇണയായി നൃത്തംചെയ്യാൻ തുടങ്ങുന്നു. അവളുടെ അരയിൽ കൈചുററി വാദ്യഘോഷങ്ങളുടെ താളത്തിനനുസരിച്ചു ചവിട്ടിയും നിരങ്ങിയും കൊണ്ടു നിങ്ങൾ സ്റ്റേജിൽ വട്ടം ചുററുന്നു. വാദ്യത്തിൻെറ താളം മുറുകുന്നു. കാൽവെപ്പുകൾക്കു തിടുക്കം കൂടുന്നു. സ്പന്ദനങ്ങളുടേയും ചലനങ്ങളുടേയും പിരിമുറുക്കം പരമകാഷ്ഠയിലെത്തുന്നു. പെട്ടെന്നു വിളക്കുകളെല്ലാം ഒന്നായി

കെട്ടണയുന്നു. ഒരു നിമിഷനേരത്തേയ്ക്കു് ഇരുട്ടിന്റെ കർട്ടൻ......വെളിച്ചം വന്നതോടുകൂടി നിങ്ങൾ മററു സംഘങ്ങൾക്കു സ്ഥലമൊഴിഞ്ഞു കൊടുക്കുന്നു. നൃത്തം ചെയ്തു തളർന്ന നിങ്ങളുടെ സ്വാദനത്തിനായി നിങ്ങൾ ഷാംപെയിൻ സമ്പൂരിക്കുന്നു.

അടുത്ത ഡാൻസിൽ മറെറാരുത്തിയായിരിക്കും നിങ്ങളുടെ കൂട്ടുകാരി. അങ്ങനെയങ്ങനെ മണിക്കൂറുകൾ കപ്പിലെ ഷാംപെയിൻപോലെ എത്ര വേഗമാണു മറഞ്ഞു പോകുന്നതു്!

**കഫേയും കബാരെയും**

നേരം രാത്രി, ഒമ്പതുമണി കഴിഞ്ഞിരുന്നു—ഞാൻ ഒരു 'കബാരെ'യിലേയ്ക്കു കയറിച്ചെന്നു.

എട്ടുമണി കഴിഞ്ഞാൽ പല കഫേകളും കബാരെകളായി മാറുന്നു—അതായതു്, മുററത്തെ തുറന്ന മട്ടിലുള്ള കുടിയും സൊള്ളലുമെല്ലാം ഉള്ളിലെ ശാലയിലേയ്ക്കു പകരുന്നു. അവിടെ കക്ഷികളെ ആനന്ദിപ്പിക്കാൻ നൃത്തനൃത്യങ്ങളും സംഗീതങ്ങളും തമാശകളുമെല്ലാം ഏർപ്പാടു ചെയ്തിട്ടുണ്ടായിരിക്കും.

ഈ കബാരെകളിലെ നൃത്തങ്ങൾ—അവ മിക്കതും 'സ്റ്റ്റിപ്പ്റീസ്' എന്നു പറയുന്ന നഗ്നനൃത്തങ്ങളായിരിക്കും—കാണാൻ പ്രത്യേകമായ പ്രവേശനഫീസ്സൊന്നും വേണ്ട—പക്ഷെ, അകത്തു കടന്നാൽ ഒരു കുപ്പി ഷാംപെയിൻമദ്യം വാങ്ങണമെന്നു നിർബന്ധമാണു്. വൈകുന്നേരം പുറത്തു് എട്ടുറുപ്പിക വിലകൊടുത്ത ഷാംപെയിന്നു കബാരെയ്ക്കകത്തു പതിനഞ്ചുറുപ്പികയായിരിക്കുമെന്നുമാത്രം.

പല ദേശക്കാരായ കാഴ്ചക്കാരും അവിടെ മേശകൾ

ക്കാപ്പുറവുമായി ഷാംപെയിൻ കുടിച്ചുകൊണ്ട് ഇരിക്കു ന്നുണ്ടായിരുന്നു. സ്റ്റേജിൽ സംഗീതങ്ങളും നൃത്യങ്ങളും പൊടിപൊടിച്ചു നടക്കുന്നു—ഒരൊഴിഞ്ഞ മേശയ്ക്കരി കെ ഞാനും സ്ഥലം പിടിച്ചു.

ഒററയായും കൂട്ടായുമുള്ള വിവിധ നൃത്യങ്ങൾ ഒന്നൊ ന്നായികഴിഞ്ഞു. ഇടയ്ക്കിടെ ചില കോമിക്കുകളും മാജി ക്കുകളും തമാശപ്പാട്ടുകളും മററും ഉണ്ടായിരുന്നു. ഒടുവിൽ സ്റ്റ്റിപ്പ്ററീസ്സിനുള്ള ഒരുക്കങ്ങളായി.

## സ്റ്റ്റിപ്പ്ററീസ് നൃത്തം

അടിമുതൽ മുടിവരെ കറുത്ത വെൽവെററുകൊണ്ടു ള്ള ഒരുടുപ്പും ദീപപ്രഭയിൽ ഒളിമിന്നുന്ന രത്നാഭരണങ്ങ ളുമണിഞ്ഞ ഒരു തരുണീരത്നം ലജ്ജാപുരസ്സരം അരങ്ങ ത്തേയ്ക്കു വന്നു. കാണികളെ നോക്കി ഒന്നു തല കുനിച്ചു, നൃത്തം തുടങ്ങി. പുതുമോടിയിൽ വസ്ത്രധാരണംചെയ്ത ഒരു യുവാവ് അവളുടെ ഡാൻസ് കണ്ടാനന്ദിച്ചും അഭി നന്ദിച്ചും, ഒരു കാമുകൻെറ ഹാവഭാവങ്ങളോടുകൂടി അ രികെ നില്ക്കുന്നുണ്ടായിരുന്നു. ഒരു നൃത്തംകഴിഞ്ഞു് അ വൾ തൻെറ കാലിലെ ഷൂ ഊരി അവൻെറ കയ്യിൽകൊ ടുത്തു. അവൻ ആ ചെരിപ്പ് ഒരു ചെമ്പനീർപ്പൂവെന്ന പോലെ മെല്ലെ ചുംബിച്ചു മാറോടണച്ച് ഒരു മൂലയിൽ സ്ഥാപിച്ചു. പിന്നേയും അവളെ അനുരാഗചേഷ്ടകളോ ടെ കടാക്ഷിച്ചുകൊണ്ടുനിന്നു. അവൾ പിന്നേയും ഒരു നൃത്തം ചവിട്ടി, തിരിഞ്ഞുനിന്നു കാലിലെ മേജോടികൾ നൃത്തംവെച്ചുകൊണ്ടുതന്നെ ഊരിയെടുത്തു, കാമുകൻെറ കയ്യിൽ സമപ്പിച്ചു—ആ മേജോടികളേയും അവൻ കുറ ച്ചുനേരം മാറത്തുചേർത്താരാധിച്ചു. നഗ്നമായ കാലുകൾ ഓരോന്നായി മാറിമാറി ഉയർത്തിച്ചലിപ്പിച്ചും, വായു

വിൽ ചുഴററിയും അവൾ ഒട്ടുനേരം ഒട്ടകപ്പക്ഷിയെപ്പോലെ നൃത്തം ചെയ്തു. പിന്നെ അവൾ മാറിലെ കുപ്പായം മെല്ലെ ഊരി ചുമലിന്നു മുകളിലൂടെ, പിന്നിൽ കാത്തുനില്ക്കുന്ന കാമുകൻെറ കയ്യിലേയ്ക്ക് എറിഞ്ഞുകൊടുത്തു.

നഗ്നവക്ഷസ്സു വലിപ്പിച്ചുകൊണ്ട് അവളൊരു ഹംസപ്പക്ഷിയെപ്പോലെ വായുവിൽ നീന്തിത്തുടങ്ങി—വികാരങ്ങളുടെ തരംഗപരമ്പരയിൽ പ്രേക്ഷകരുടെ ഹൃദയങ്ങളും.

അടുത്ത നർത്തനത്തിൻെറ പ്രാരംഭമായി അവൾ അരയിലെ മുറിപ്പാവാടയുടെ നാട അഴിച്ചുതുടങ്ങി. പാവാടയഴിച്ച് അവൾ കാമുകൻെറ കയ്യിലേയ്ക്കെറിഞ്ഞു കൊടുത്തു.

ആ പാവാടയുടെ അടിയിൽ പിന്നേയും ഒരു ചെറിയ ഉടുപ്പുണ്ട്. നൃത്തം ചെയ്തുകൊണ്ട് അവൾ അതും അഴിച്ചുതുടങ്ങുകയാണ്.

പ്രേക്ഷകരുടെ ഉല്ക്കണ്ഠ വർദ്ധിച്ചു. പുതിയ ഷാംപെയിൻകുപ്പികളുടെ അടപ്പുകൾ ഠപ്പ് എന്നു തെറിച്ചു തുടങ്ങി......

അവളുടെ ഉടുപ്പഴിക്കൽ ഇനിയും അവസാനിച്ചിട്ടില്ല. കാബ്ബേജിൻെറ ഇലച്ചുറകൾപോലെ അവളുടെ അരക്കെട്ടിനെ ചുറഞ്ഞുകൊണ്ടു പിന്നേയും പിന്നേയും വിസ്താരം കുറഞ്ഞുകുറഞ്ഞുവരുന്ന ഉടുപ്പുകളുണ്ട്. താളാനുസൃതമായ അംഗപ്രത്യംഗചലനങ്ങളോടും, കാമോത്തേജക കടാക്ഷങ്ങളോടും, നൈമിഷികങ്ങളായ വ്രീളാപ്രകടനങ്ങളോടും, ഹാവഭാവങ്ങളോടുംകൂടി ആ യുവസുന്ദരി തൻെറ പരിധാനങ്ങൾ ഓരോന്നായി ഊരിയെടുക്കുന്തോറും അടിയിൽ പിന്നേയും പിന്നേയും നാമമാത്രമായ ആവരണങ്ങൾ അവശേഷിക്കുന്നു. കാണികളുടെ ക്ഷമയ്ക്കു്

ഒരഗ്നിപരീക്ഷതന്നെ. അവളുടെ അന്തരീയങ്ങളുടെ നാടകൾ അഴിയുന്ന വേഗത്തിൽത്തന്നെ മദ്യക്കുപ്പികളും ഒഴിയുന്നു. വാദ്യം മുറുകുന്നു. വർണ്ണോജ്ജ്വലമായ ഫ്ലാഷ് ലൈററുകൾ അവളുടെ മദ്ധ്യത്തിലേയ്ക്കു കേന്ദ്രീകരിക്കുന്നു......

ഒടുവിൽ അവൾ, വസ്ത്രബാധയിൽനിന്നു പരിപൂർണ്ണമായും, സ്വതന്ത്രയാവാൻ പോകുന്ന ആ മുഹൂർത്തത്തിൽ പെട്ടെന്നു വിളക്കുകളെല്ലാം കെട്ടുപോകുന്നു—ആ കാമുകീകാമുകന്മാരുടെ പ്രേമഗാനം അന്ധകാരത്തിൽനിന്നു വികാരോഷ്മളമായ അന്തരീക്ഷത്തിലേയ്ക്കു—കരഘോഷങ്ങളുടേയും ആർപ്പുവിളികളുടേയും തിരയടിയിലേയ്ക്കു്—ഉയരുകയും ചെയ്യുന്നു. അതാണു് സ്റ്റ്റിപ്പ്റ്റീസ്സ് നൃത്തം.



# പാരീസ്സ്—മുഖമൂടിയും മുഖവും

സെയിൻനദിയും ഷാംപെയിൻ മദ്യവും പ്രേമവും 'ഷാം എലീസ്സി' തെരുവിലെ സായാഹ്നവും, ഉല്ലസിപ്പും ഏഫൽ ഗോപുരവും നിശാക്ലബ്ബുകളിലെ നഗ്നനൃത്തങ്ങളും, നോത്ര്ദാം കൊട്ടാരവും ലൂവ്റ് മ്യൂസിയത്തിലെ വീനസ്സ്പ്രതിമയും, വാടകസ്സുന്ദരികളും, 'ബൂഗിപ്പഫോളി'കളും ഉൾക്കൊള്ളാത്ത പാരീസ്സിന്റെ ചിത്രം പൂർണ്ണമല്ല.



## സെയിൻ നദി

പാരീസ്സിനെപ്പററി സ്മരിക്കുമ്പോൾ സെയിൻനദിയാണ മുന്നിട്ടുവരുന്നതു്. യൂറോപ്പിലെ മിയ്ക്ക പ്രധാന നഗരികൾക്കും സ്വന്തമായ നദികളുണ്ടു്: ജനീവയ്ക്കു റൈൻ, റോമിന്നു ടൈബർ, ലണ്ടന്നു തേംസ്. എന്നാൽ ഈ നദികളെല്ലാം അതാതു നഗരങ്ങളുടെ നേർക്കു വിവിധ ഭാവങ്ങളാണ ജനിപ്പിക്കുന്നതു്. ലമൻതടാകത്തിന്റെ മനോഹാരിത കണ്ടു നാണിച്ചോടുന്ന ഒരു വിളത്ത വാഹിനിയാണ ജനീവയിലെ റൈൻ. അഴകുള്ള ഒരഴുക്കു ചാലാണ ടൈബർ. ലണ്ടൻനഗരത്തെ വിഷാദത്തോടെ വീക്ഷിച്ചുകൊണ്ടാണ തേംസ് ഒഴുകുന്നതു്. സെയിൻനദിയാകട്ടെ പാരീസ്സിന്റെ പ്രത്യക്ഷമായ പ്രേമാശ്രുധാരയാണു്.

പ്രഭാതത്തിലോ, സായാഹ്നത്തിലോ, കുളിർകാററു വീശുന്ന രാത്രിയിലോ, സെയിൻതടത്തിൽ ചെന്നുനിന്നാൽ ജീവിതത്തിൽ കവിത നിറയുന്നതെങ്ങിനെയെന്നു

നിങ്ങൾക്ക മനസ്സിലാകും. വിശേഷിച്ചും, സായാഹ്നത്തെ തുടൎന്നുകൊണ്ടുള്ള നിശായാമങ്ങളിൽ, 'പോൻട് ന്യൂവ' (പുത്തൻപാലം)യുടെ അരുച്ചുമരിനെ ചാരിനിന്നുകൊണ്ടു പുഴക്കരയിലേയ്ക്കു കണ്ണയയ്ക്കുമ്പോൾ നിങ്ങളെ എതിരേല്ക്കുന്ന കാഴ്ചകൾ മറക്കാൻ കഴികയില്ല—പ്രഥമദൃഷ്ടിത്തിൽത്തന്നെ, നിഗൂഢമന്ദസ്മിതത്തോടെ ആശാകുലമായ കടാക്ഷങ്ങൾ സമ്മാനിക്കുന്ന ഒരേകാന്തകാമിനിയെപ്പോലെ സെയിൻ നിങ്ങളെ വശീകരിച്ചുകഴിഞ്ഞിട്ടുണ്ടാകും. പാലത്തിന്റെ ഇരുവശങ്ങളിലും പുഴക്കരത്തിണ്ണകളിലും തെരുവുമൂലകളിലും ജ്വലിക്കുന്ന വിദ്യുദ്ദീപങ്ങളുടെ ചഞ്ചലാത്മകമായ പ്രതിഫലനങ്ങളാണു നദിയുടെ ഗൂഢമായ മന്ദസ്മിതം. മരങ്ങളുടേയും മതിലുകളുടേയും നിഴലുകളാണ് അവളുടെ കടാക്ഷങ്ങൾ.

മോപ്പസാങ്ങിന്റേയും എമിലി സോളയുടേയും കഥകളിലൂടെ, ഈ സെയിൻതടത്തിലെ മാദകരംഗങ്ങളും ഇവിടെ അനുദിനം അഭിനയിയ്ക്കപ്പെടുന്ന പ്രേമനാടകങ്ങളും നിങ്ങൾക്ക പരിചയപ്പെട്ടിട്ടുണ്ടായിരിക്കും. ആ അരങ്ങുകൾ ഇന്നും അങ്ങനെതന്നെ കാണാം.

കടാക്ഷങ്ങളുടേയും മന്ദഹാസങ്ങളുടേയും കഥകൾ. പരിമളങ്ങളുടെ പ്രസരങ്ങൾ. ഉടുപ്പുകളുടെ ഉരസലുകൾ. കൽപ്പടവുകളിൽനിന്നുകൊണ്ടുള്ള ആശ്ലേഷങ്ങൾ. ചുംബനസീൽക്കാരങ്ങൾ. നിഴലുകളുടേയും നികുഞ്ജങ്ങളുടേയും യവനികകൾക്കുള്ളിലേയ്ക്കുള്ള അന്തർദ്ധാനങ്ങൾ. പതിഞ്ഞ സ്വരത്തിലുള്ള പ്രേമഗാനങ്ങൾ. ഇവയെല്ലാം പതിനെട്ടാം നൂററാണ്ടിലെപ്പോലെത്തന്നെ ഇന്നും അവിടെ നടന്നുകൊണ്ടിരിക്കുന്നു. പുംസ്ത്രീപ്ര

ണയത്തിൻെറ മദഭരിതമായ പുതുമയുടെ നിത്യപ്രകടന ങ്ങൾ. കാമിനീകാമുകന്മാരുടെ സ്വൈരക്രീഡകൾക്ക തീരെഴുതിക്കൊടുത്ത നദീതീരമാണിതു്.

വൃദ്ധന്മാരും ഇവിടെ വന്നുനില്ക്കാറുണ്ടു്, കഴിഞ്ഞു പോയ കാലത്തിൽനിന്നും കൊഴിഞ്ഞ ഇതളുകൾ വാരി ക്കൂട്ടി മാറോടണച്ചു നെടുവീർപ്പിടുവാൻ.

**പാലങ്ങൾ**

കിഴക്കുനിന്നു പടിഞ്ഞാറോട്ടു് പാരീസ്സ്നഗരത്തി ലൂടെ എട്ടുമൈൽ ദൂരത്തോളം ചുററിവളഞ്ഞൊഴുകുന്ന ഒരു സ്വപ്നവാഹിനിയാണു സെയിൻ. പല മാതൃകയി ലും വലുപ്പത്തിലും, പഴയതും പുതിയതുമായ ഒട്ടനേകം പാലങ്ങൾ പല മൂലയിലും കലാഭംഗിയോടെ നദിയെ കവച്ചുമൂടുന്നു. ഇവയിൽ മുഖ്യമായതു് 'പുതിയ പാല' മാണു്(Pont Neuf). പരമാർത്ഥത്തിൽ ഇതു 375 കൊല്ലം പഴക്കമുള്ള ഒരു പഴയ പാലമാണു്. നഗരത്തിലൂടെ പ്രവഹിക്കുന്ന നദിയുടെ ഏററവും വിസ്താരംകൂടിയ ഭാ ഗത്താണു് ഈ പാലം നിലകൊള്ളുന്നതു്. (ഇവിടെ ന ദിയുടെ വീതി 863 അടിയാണു്.) ഈ പാലത്തിന്നടു ത്തു നദീതീരത്തെ സ്പർശിച്ചുകൊണ്ടു നീളത്തിൽ തുടർച്ച യായി കെട്ടിയ കൽത്തിണ്ണയിൽ ഹെൻറി നാലാമൻെറ ഒരു പ്രതിമ കുതിരപ്പുറത്തിരിക്കുന്ന മട്ടിൽ സ്ഥാപി ച്ചിട്ടുണ്ടു്.

ഇരുനിലക്കമാനങ്ങളോടുകൂടിയ വിചിത്രമായൊരു പാലമാണു് 'ഷൂർ'പാലം. ലോഹനിർമ്മിതമായ കമാനങ്ങ ളോടുകൂടിയതും, 330 അടി നീളമുള്ളതുമായ ഒരു വലിയ പാലമാണു് 'അലക്സാൻഡർ മൂന്നാമൻെറ പാലം.' കോൺകോർട്ട്പാലത്തിൻെറ വീതി 110 അടിയാണു്.

ഈ പാലങ്ങളുടെ പാർശ്വങ്ങളിൽ നിന്നുകൊണ്ട് നദിയിലേയ്ക്കും പരിസരങ്ങളിലേയ്ക്കും നോക്കുമ്പോൾ പാരീസ്സിന്റെ ശാന്തസുന്ദരമായ ആത്മാവിനെ നമുക്കു കണ്ടെത്താൻ കഴിയും. പാലത്തിൽനിന്നുകൊണ്ടു ചൂണ്ടലിട്ടു മീൻപിടിക്കുന്നവരും, പാലത്തിന്റെ ചിത്രം ചായംകൊണ്ടു പകർത്തുന്നവരും, നൃത്തശാലകളിൽ പോയി ആനന്ദിക്കാൻ കാശില്ലാതെ സെയിനിന്റെ സൗന്ദര്യഭംഗിയെ തേടിവന്നവരും, കവികളും എല്ലാം ആ അന്തരീക്ഷത്തെ ഭജിച്ചുകൊണ്ടു നില്ക്കുന്നുണ്ടാകും. സെയിൻനദി പാരീസ്സിനെ രണ്ടു വ്യത്യസ്ത ലോകങ്ങളാക്കിതിരിക്കുന്നു. നദിയുടെ വടക്കുഭാഗത്ത് ആനന്ദത്തിന്റേയും ആർഭാടങ്ങളുടേയും സമ്പൽസമൃദ്ധിയുടേയും പരിഷ്കാരപ്രൗഢിയുടേയും ഒരു പൂരമാണു നടക്കുന്നത്. നൃത്തശാലകളായി മാറിയ പഴയ കൊട്ടാരങ്ങളും, മദ്യശാലകളും, പ്രഭുമന്ദിരങ്ങളും, വിദേശ്യപ്രതിനിധിമന്ദിരങ്ങളും, നവീനവിപണികളും നിറഞ്ഞ ഒരളകാപുരിയാണിവിടം.

നദിയുടെ തെക്കുഭാഗത്തു പഴമയും ദാരിദ്ര്യവും, പഴയ കലയുടെ കൊടിക്കൂറകളും, താഴ്ന്നതരം വ്യഭിചാരവും, തങ്ങിനില്ക്കുന്ന ഒരിരുണ്ട ലോകം. 'ലാററിൻ ക്വാർട്ടർ' എന്നു വിളിക്കപ്പെടുന്ന ഈ പ്രേതലോകത്തിലേയ്ക്കു നമുക്കൊന്നു കടന്നുനോക്കാം.

## ലാററിൻ ക്വാർട്ടർ

പഴയ പാരീസ്സിന്റെ ഗന്ധം അനുഭവിക്കണമെങ്കിൽ മറുകരയിലുള്ള ലാററിൻ ക്വാർട്ടറിലേയ്ക്കു കടക്കണം. സർവ്വകലാശാലകളും ആസ്പത്രികളും കലാപ്രദർശനമന്ദിരങ്ങളും ഈ പരിസരങ്ങളിലാണ്. ദരിദ്രജനങ്ങളും, പാവപ്പെട്ട വിദ്യാർത്ഥികളും പുലരുന്നതു് ഇവിടത്തെ

തെരുവുകൾക്കിടയിൽ തലങ്ങും വിലങ്ങുമായിക്കിടക്കുന്ന ജരാനര ബാധിച്ച കിഴവൻകെട്ടിടങ്ങളിലെ ഇടുങ്ങിയ ഇരുളടഞ്ഞ മുറികളിലാണ്. സെയിൻനദീതീരത്തു കെട്ടിയുണ്ടാക്കിയ ശിലാഭിത്തികളുടെ തിണ്ണകൾ പഴയ ചിത്രങ്ങളും പുസ്തകങ്ങളും കലാപരമായ പ്രാചീനകൗതുകവസ്തുക്കളും മററും വിററ് ഉപജീവനം കഴിക്കുന്നവർ പിടിച്ചടക്കിയിരിക്കയാണ്. കീറി മുഷിഞ്ഞ വസ്ത്രം ധരിച്ച ദരിദ്രവിദ്യാർത്ഥികളുടേയും പിച്ചക്കാരുടേയും തെരുവുവേശ്യകളുടേയും താവളമാണ് ഇവിടുത്തെ നദീതീരം.

ലാററിൻ ക്വാട്ടറിലെ പ്രധാന വീഥിയാണു 'ബൂൾവാർ സെൻറ് മിച്ചൽ.' ഈ വീഥി കടന്നുപോകുന്ന സോർബോൺ സ്ക്വയറിലാണു പാരീസ്സ് സർവ്വകലാശാലയുടെ തലസ്ഥാനം.

ലക്സംബൂർകൊട്ടാരവും, കൊട്ടാരത്തോടനുബന്ധിച്ച ഉദ്യാനസാമ്രാജ്യങ്ങളും ലാററിൻ ക്വാർട്ടറിലെ പ്രധാന കാഴ്ചകളാണ്. ഫ്ളോറൻസിലെ (ഇററലി) 'പിററി കൊട്ടാര'ത്തെ അനുസ്മരിപ്പിക്കുന്ന ഈ രാജധാനി, മേരി-ഡി-മെഡിച്ചീസ് മഹാറാണിക്കുവേണ്ടി സലോമൻ-ഡി-ബ്രോസ്സ് എന്ന കലാകാരൻ 1615-ൽ പണി ചെയ്തതാണ്. കൊട്ടാരം ഇന്നു സെനററ് മന്ദിരമായി മാറിയിരിക്കുന്നു. കലാശാലാവിദ്യാർത്ഥികൾക്കു വിഹരിക്കാനുള്ള രംഗങ്ങളായിത്തീർന്നിരിക്കയാണ് ഇവിടുത്തെ പ്രവിശാലങ്ങളായ പൂങ്കാവനങ്ങൾ.

### പാംതിയോം

ലണ്ടനു് 'വെസ്റ്റ്മിൻസ്റ്റർ ആബി'പോലെയാണ് പാരീസ്സിന്നു 'പാംതിയോം' (Pantheon).

പഴയ സെൻറ്ജെനീവേവ് കുന്നിൻെറ ഒത്ത മുക

ളിൽ നിർമ്മിച്ച ഒരു പള്ളിയാണിതു്. പാരീസ്സിൻെറ ആദ്ധ്യാത്മികരക്ഷാധികാരിയായിരുന്ന ജെനീവേവ് പുണ്യവാളൻെറ സ്മാരകമായി, സൂഫ്ളോട്ട് എന്ന ശില്പിയുടെ പ്ലാനനുസരിച്ചു് 1757–ൽ പണിചെയ്യപ്പെട്ട പാംതിയോം ശിലാസ്തംഭങ്ങൾ താങ്ങിനില്ക്കുന്ന ത്രികോണാകൃതിയിലുള്ള മേൽപ്പുരത്തട്ടും മുകളിൽ കൂററൻ കുംഭകവും ചേർന്ന കൗതുകാവഹമായ ഒരു കെട്ടിടമാണു്. വോൾട്ടയർ, റൂസ്സോ, വിക്ടർ ഹ്യൂഗോ, എമിലിസോളാ മുതലായ വിശ്രുത ഫ്രഞ്ചുസാഹിത്യകാരന്മാരുടേയും ജനറൽ മാർഷ്യൂ, ജീൻവാറസ്സ് മുതലായ യോദ്ധാക്കളുടേയും ഭൗതികദേഹങ്ങൾ ഇതിന്നകത്താണു വിശ്രമിക്കുന്നതു്.

## ബൊട്ടാണിക്കൽ ഗാർഡൻ

ലാററിൻ കപാർട്ടറിൽ, ആസ്ട്രലിററിസ് റെയിൽ വെസ്റ്റേഷനടുത്തായി സെയിൻനദീതീരത്തിൽ സംവിധാനം ചെയ്യപ്പെട്ട 'ജാർഡിൻ-ദെ-പ്ലാൻററ്സ്' അഥവാ സസ്യപ്രദർശനോദ്യാനം, സന്ദർശകന്മാർ അവശ്യം ചെന്നു കാണേണ്ടുന്ന ഒരു സ്ഥലമാണു്. ഗവമ്മെണ്ടുസംരക്ഷണത്തിൻകീഴിലുള്ള ഈ ബൊട്ടാണിക്കൽ ഗാർഡൻ 17-ാം ശതകത്തിൻെറ മദ്ധ്യകാലത്തു സ്ഥാപിക്കപ്പെട്ട ഒരു തോപ്പായിരുന്നു. പുതിയതരം മരങ്ങളും ചെടികളും പുഷ്പലതകളും വെച്ചുപിടിപ്പിച്ചു്, ക്രമേണ ഈ സസ്യവനം വിശേഷാത്തരമായ ഒരു ബൊട്ടാണിക്കൽ തോട്ടമായി വളൎന്നുവന്നിരിക്കയാണു്. കലാഭംഗിയോടെ സംവിധാനംചെയ്ത പൂമെത്തകളുടെയും, വർണ്ണപത്രങ്ങൾകൊണ്ടു മൂടിയ തടങ്ങളുടേയും കൽത്തറകളുടേയും മുകളിൽ 20,000–ൽ പരം വിവിധസസ്യങ്ങൾ വളൎന്നുനില്ക്കുന്നു. ബൊട്ടാണിക്കൽ ഗാർഡൻെറ വിസ്തീർണ്ണം 58 ഏക്കർ ആണു്.

പാരീസ്സിലെ സുപ്രസിദ്ധമായ മൃഗശാലയും (200) ഇതിന്നടുത്തുതന്നെയാണ്.

**നോത്ര്ദാംപള്ളി**

ബൊട്ടാണിക്കൽ ഗാർഡന്നരികിൽനിന്ന സെയിൻ നദീതീരത്തിലൂടെ കുറേദൂരം നടന്നാൽ നദിയുടെ നടുവിൽ ഒരു ദ്വീപിൽ പൊങ്ങിനില്ക്കുന്ന നോത്ര്ദാംപള്ളി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നു.

മതാധികാരികളുടെ തലസ്ഥാനമാണിത്. പുരോഹിതമേധാവി രാജാക്കന്മാരെയും പ്രസിഡണ്ടുമാരെയും മററും സ്വീകരിക്കുന്നതും, അംഗീകരിക്കുന്നതും ഇവിടെ വെച്ചാണ്.

മദ്ധ്യശതകങ്ങളിലെ കലാചാതുരിയുടെ ഉത്തമ മാതൃകയാണു നോത്ര്ദാം പള്ളി. മറിച്ചുവെച്ച തോണിയുടെ ആകൃതിയിലാണു പള്ളിയുടെ അന്തർഭാഗം. 110 അടി നീളവും 400 അടി വീതിയുമുള്ള ഇതിൻെറ ഉൾഭാഗത്തെ ഭിത്തികൾ കൊത്തുവേലകൾകൊണ്ടു നിറച്ചിരിക്കയാണ്.

പള്ളിഗോപുരങ്ങൾക്ക് 200 അടിയിലധികം ഉയരമുണ്ട്. ഈ ഗോപുരങ്ങളിലൊന്നിലാണ് 28,600 റാത്തൽ തൂക്കമുള്ള വിശ്വവിഖ്യാതമായ നോത്ര്ദാമിലെ മണി സ്ഥാപിച്ചിരിക്കുന്നത്.

പള്ളിയുടെ പൂമുഖഭിത്തികളിൽ മൂന്നു വലിയ ചിത്രങ്ങൾ കൊത്തിവെച്ചിരിക്കുന്നതു നമ്മെ പ്രത്യേകം ആകർഷിക്കുന്നു. തിരുവത്താഴത്തിൻേറയും കന്യാമറിയത്തിൻേറയും ഏൻപുണ്യവാളത്തിയുടേയും ചിത്രങ്ങളാണിവ.

പാരീസ്സിൻെറ പഴയ കലയുടെ ജീവൻ ഉൾക്കൊ



ള്ളുന്ന ഗംഭീരമായ ഈ പള്ളിക്കു തികച്ചും 600 വര്‍ഷം പഴക്കമുണ്ട്. 1163 – ാമാണ്ടു മുതല്‍ക്കു 1351-ാമാണ്ടുവരെ, 180 വര്‍ഷങ്ങള്‍ കൊണ്ടാണ് ഈ പള്ളിയുടെ നിര്‍മ്മാണം പൂര്‍ത്തിയാക്കിയതു്. 1845-ല്‍ ഇതില്‍ വീണ്ടും ചില നിര്‍മ്മാണങ്ങള്‍ നിര്‍വ്വഹിക്കപ്പെടുകയുണ്ടായിട്ടുണ്ട്.

## ഏഫല്‍ ഗോപുരം

എഞ്ചിനീയറിങ്ങിന്റെ ഒരത്ഭുത സൃഷ്ടിയാണെന്നിരിക്കിലും കലാസുഭഗമായ പാരീസ്സിന്റെ അന്ത

രീക്ഷത്തെ കുറഞ്ഞൊന്നു് അലങ്കോലപ്പെടുത്തുന്ന ഒന്നാണു് ഏഫൽഗോപുരം. നഗരമദ്ധ്യത്തിൽ എവിടെനിന്നു നോക്കിയാലും, ഒഴിവില്ലാതെ, ഒരു ഭൂതത്തിന്റെ അസ്ഥിപഞ്ജരം കുത്തിനിർത്തിയപോലെ, ആകാശം മുട്ടിനില്ക്കുന്ന ഈ വികൃതഗോപുരം കണ്ണിൽപെടുന്നു പെട്ടെന്നുണ്ടാകും.

സെയിൻനദിയുടെ ലീനാപാലം കടന്നുചെല്ലുന്നതു് ഏഫൽഗോപുരത്തിന്റെ കടയ്ക്കലേയ്ക്കാണു്.

15,000 ടൺ ഇരുമ്പുപാളങ്ങൾ ലടിപ്പിച്ചുണ്ടാക്കിയ ഈ ഗോപുരത്തിന്റെപൊക്കം 900 അടിയാണു്. 25,00,000 ഇരുമ്പു റിവററുകളാണു് (ആണികൾ) ഇതിന്റെ നിർമ്മാണത്തിൽ അടിച്ചിറക്കിയിരിക്കുന്നതു്.

1900-ാമാണ്ടിൽ പാരീസ്സിൽവെച്ചു നടത്തിയ അഖിലലോകപ്രദർശനത്തിൽ സുപ്രസിദ്ധ ഫ്രഞ്ചു് എഞ്ചിനീയർ ഏഫൽ നിർമ്മിച്ച അത്ഭുതഗോപുരമാണിതു്. ഇതിന്റെ അടിത്തറയുടെ വിസ്തീർണ്ണം 30,000 ചതുരശ്ര അടിയാണു്. മേല്പോട്ടു ചെല്ലുംതോറും വിസ്താരം ചുരുങ്ങിച്ചുരുങ്ങി ഏററവും മുകളിലത്തെ നിലയിലെത്തുമ്പോഴേയ്ക്കും 300 ചതുരശ്രഅടി മാത്രമായിത്തീരുന്നു.

ഗോപുരത്തിന്നു മൂന്നു നിലകളുണ്ടു്. മൂന്നാംനിലവരെ ഇലക്ട്രിക്ക്ലിഫ്ററിൽ കയറിപ്പോകാം. കാൽനടയായി കയറുന്നതിന്നു പടവുകളുമുണ്ടു്. മുകളിലത്തെ നിലകളിൽ റസ്റ്റാറൻറുകളും, കൌതുകവസ്തുക്കൾ വില്ക്കുന്ന ഷാപ്പുകളും മററും ഏർപ്പെടുത്തിവെച്ചിരിക്കുന്നു. ഏററവും മുകളിലത്തെ നിലയിൽനിന്നു ഗോപുരത്തിന്റെ മൂർദ്ധാവുവരെ കയറിച്ചെല്ലാൻ വേറെയും കൊച്ചുപടവുകളുണ്ടു്. അവിടെനിന്നു ചുററുപാടും നോക്കുമ്പോഴുള്ള കാഴ്ച വിസ്മയാവഹമാണു്. പാരീസ്സ്നഗരം മുഴുവനും വളരെ വിസ്താരത്തിൽ പരിസരപ്രദേശങ്ങളും വ്യക്തമായി

കാണിക്കുന്ന ദൂരദർശിനിക്കുഴലുകൾ അവിടെ സ്ഥാപിച്ചിരിക്കുന്നു. നഗരത്തിലൂടെ വളഞ്ഞുതിരിഞ്ഞുപോകുന്ന സെയിൻനദിയെ നാല്പതു നാഴിക ദൂരംവരെ നമുക്കു ദർശിക്കാൻ കഴിയും.

ഗോപുരത്തിൻെറ മുൻഭാഗത്ത് 'ഷാം- ഡി–മാഷ്' എന്ന വിശാലമായ മൈതാനമാണ്. $4\frac{1}{2}$ ഫർല്ലോങ്ങ് നിളവും, $2\frac{1}{4}$ ഫർല്ലോങ്ങ് വീതിയുമുള്ള ഈ മൈതാനം പണ്ടു പട്ടാളപരിശീലനങ്ങൾക്ക് ഉപയോഗപ്പെടുത്തിവന്നിരുന്ന സ്ഥലമാണ്. 180 വർഷങ്ങൾക്കുമുമ്പു സംവിധാനം ചെയ്യപ്പെട്ട ഒരു മൈതാനമാണിത്. ഇതിൻെറ വിശാലതയുടെ പശ്ചാത്തലത്തിൽ ഒരേകാന്തപ്രേതം പോലെ നില്ക്കുന്ന ഏഫൽഗോപുരം, ബീഭത്സമായ ഒരു കാഴ്ചയാണ്.

ഈ പഴയ പട്ടാളമൈതാനത്തിൻെറ അററത്തു കാണുന്ന കെട്ടിടം മിലിററിക്കോളേജാണ്. മിലിററി കോളേജിൽനിന്ന് അല്പം അകലെയായി 'ഇൻവലിദ്' കുംഭകമന്ദിരം പൊങ്ങിനില്ക്കുന്നു.

## നെപ്പോളിയൻെറ ശവകുടീരം

സെൻറ് ലൂയി പള്ളിയുടെ പാർശ്വഭാഗത്തായി, 315 അടി പൊക്കത്തിലുള്ള ഇൻവാലിദ്കുംഭകത്തിൻ്റെ അടിയിലാണു നെപ്പോളിയൻചക്രവർത്തിയുടെ ശവക്കല്ലറ സ്ഥിതി ചെയ്യുന്നതു്. സെൻറ് ഹെലീനാദ്വീപിൽ ആദ്യം അടക്കം ചെയ്തിരുന്ന നെപ്പോളിയൻെറ മൃതദേഹം ഫ്രാൻസിലേയ്ക്കു കൊണ്ടുവന്നപ്പോൾ അതിന്ന് അതിഗംഭീരമായൊരു വിശ്രമമന്ദിരം ഫ്രഞ്ചുകാർ നിർമ്മിച്ചു. കമനീയമായ ഈ കുംഭകമന്ദിരം ആസൂത്രണം ചെയ്തു നിർമ്മിച്ചതു വിസ്കോണി എന്ന ശില്പിയാണ്.

നെപ്പോളിയൻെറ ജീവിതംപോലെത്തന്നെ നമ്മെ

അമ്പരപ്പിക്കുന്ന ഒരന്തരീക്ഷമാണ് ഇതിന്നുള്ളിൽ. മീതെ ഒരു സ്വർണ്ണച്ഛത്രം തുറന്നുപിടിച്ചപോലെ തോന്നുന്ന ആ ശാലയിൽ പന്ത്രണ്ടു വെണ്ണക്കൽപ്രതിമകളുടെ നടുവിൽ ചക്രവത്തിയുടെ ശവക്കല്ലറ കുടികൊള്ളുന്നു. ചക്രവത്തിയുടെ ജൈത്രയാത്രകൾക്കിടയിൽ ആസ്റ്റ്റെലിററ്സിൽനിന്നു പിടിച്ചെടുത്ത 54 യുദ്ധപതാകകൾ ചുററുപാടും നിറം വീശുന്നു. ചിത്തോദ്ദീപകമായ ഒരന്തരീക്ഷം.

## എസ്കലേററർ

പാരീസ്സിൽ ഏററവും സുഖകരവും ആദായകരവുമായ സഞ്ചാരമാർഗ്ഗം ഭൂമിക്കടിയിലൂടെയാണ്. ഭൂഗർഭത്തിലൂടെ ഓടുന്ന വിദ്യുദ്വാഹനമാർഗ്ഗങ്ങൾക്കു 'മെട്രോ' എന്നാണു പേര്—

ഞാൻ മെട്രോവഴി യഥേഷ്ടം സഞ്ചരിക്കുന്നതിന്നു 140 ഫ്രാങ്കു കൊടുത്തു 10 ടിക്കററുകൾ അടങ്ങിയ ഒരു പുസ്തകം വാങ്ങി.

എസ്കലേററർ(പടവുകളായി അടിയിലേയ്ക്കു സഞ്ചരിക്കുന്ന റബർപ്പട്ടകൾ)വഴി പാതാളത്തിലേയ്ക്കിറങ്ങുന്നതു പുതിയൊരനുഭവമായിരുന്നു. വിദ്യുച്ഛക്തിയാൽ കറങ്ങിക്കൊണ്ടിരിക്കുന്ന പട്ടയിൽ ചവിട്ടിക്കയറാനും തങ്ങിനില്ക്കാനും താഴത്തെ പ്ളാററ്ഫോമിലെത്തിയാൽ നിലത്തേയ്ക്കു നിരങ്ങി രക്ഷപ്പെടാനും ആദ്യമെല്ലാം കുറഞ്ഞൊരു ഭയം തോന്നുമെങ്കിലും ക്രമേണ അതൊരു രസമായി തോന്നിത്തുടങ്ങും.

## ബാസ്റ്റിൽ മുററം

ഞാൻ മെട്രോവഴി ബാസ്റ്റിൽസ്റ്റേഷനിലെത്തിച്ചേ

ന്നു. സ്റ്റേഷന്റെ നിലയറയിൽനിന്നു കയറിച്ചെല്ലുന്നതു് 'പ്ലാസ്-ദി-ലാ-ബാസ്റ്റി'ലിന്റെ അരികിലേയ്ക്കാണു്. ഫ്രഞ്ച്‌വിപ്ലവം പൊട്ടിയതു് ഈ സ്ഥലത്തുവെച്ചായിരുന്നു. അന്നത്തെ കോട്ടയും ജയിലുമായിരുന്ന ബാസ്റ്റിൽ ഇവിടെയായിരുന്നു. 1789 ജൂലായി 14-ാംനു-യാണല്ലോ ജനകീയവിപ്ലവക്കാർ ബാസ്റ്റിൽദുർഗ്ഗം ആക്രമിച്ചു കൈവശപ്പെടുത്തിയതു്. ചരിത്രപ്രസിദ്ധമായ ആ കോട്ട നിന്നിരുന്ന സ്ഥാനത്തു് ഇന്നു വിശാലമായ ഒരങ്കണമാണു കാണുന്നതു്—പ്ലാസ്-ദി-ലാ-ബാസ്റ്റിൽ.'

1830-ലെ ജൂലായിവിപ്ലവത്തിന്റെ സ്മാരകമായി ബാസ്റ്റിൽ അങ്കണത്തിന്റെ മദ്ധ്യത്തിൽ ഒരു ഗോപുരവും നിർമ്മിച്ചുവെച്ചിട്ടുണ്ടു്. സ്വാതന്ത്ര്യദേവതയുടെ ഒരു കൂററൻ ഓട്ടുപ്രതിമ 'ജൂലായിസ്തംഭം' എന്നു വിളിക്കപ്പെട്ടുവരുന്ന ഈ ഗോപുരത്തിന്റെ ശിഖരത്തെ അലങ്കരിക്കുന്നു.

30 ഫ്രാങ്ക് പ്രവേശനഫീസ്സ് കൊടുത്തു ഞാൻ ഗോപുരത്തിന്റെ അകത്തു കയറി. ഗോപുരത്തിന്റെ മുകളിലത്തെ വൃത്താകൃതിയിലുള്ള പ്രാന്തയിലേയ്ക്കു കയറിപ്പോകാൻ അകത്തു കൽപ്പടവുകളുണ്ടു്. 240 പടവുകൾ കയറി ഒത്ത മുകളിലെത്തി അവിടെനിന്നുകൊണ്ടു് ചരിത്രത്തിന്റെ പഴയ ഗന്ധം അയവിറക്കുന്ന അന്തരീക്ഷത്തിലൂടെ ഞാൻ പരിഷ്കാരത്തിന്റെ ചിത്രശാലയായി മാറിയിരിക്കുന്ന പാരീസ്സ്‌നഗരത്തെ കുറേനേരം വീക്ഷിച്ചു. 160 സംവത്സരങ്ങൾക്കുമുമ്പു് ആ പരിസരത്തിൽവെച്ചു സ്വാതന്ത്ര്യത്തിനും സമത്വത്തിനുംവേണ്ടി സധാരണജനങ്ങൾ നടത്തിയ മഹാസമരത്തിന്റെ ചിത്രങ്ങൾ എന്റെ മനസ്സിലേയ്ക്കു തിക്കിത്തിരക്കിവന്നുകൊണ്ടിരുന്നു.

## വിക്ററർ ഹ്യൂഗോവിൻെറ വീട്

ബാസ്റ്റിൽ അങ്കണത്തിൽനിന്ന നഗരത്തിൻെറ നാനാഭാഗത്തേയ്ക്കും വിശാലസുന്ദരമായ വീഥികളും നടക്കാവുപാതകളും നീണ്ടുപോകുന്നു. ഇതിന്നടുത്തുള്ള 'പ്ലാസ്-ദി-വോസ്ഗസ്' പഴയ മാതൃകയിലുള്ള ഇഷ്ടിക കെട്ടിടങ്ങളും നൂററാണ്ടുകളെ കടന്നുപോയ ഗ്രൂററൻ മരങ്ങൾ കാവൽനില്ക്കുന്ന പൂന്തോട്ടങ്ങളും നിറഞ്ഞ പ്രശാന്തസുന്ദരമായ ഒരു മൂലയാണ്. ഇവിടത്തെ 6-ാംനമ്പർ കെട്ടിടമാണ കാഴ്ചക്കാരെ ആകർഷിക്കുന്ന സുപ്രസിദ്ധമായ വിക്ററർഹ്യൂഗോ മ്യൂസിയം. വിക്ററർഹ്യൂഗോ കുറെവഷങ്ങൾ ഈ വീട്ടിലാണ പാത്തിരുന്നതു്. ആ വിശ്വസാഹിത്യകാരനെ സംബന്ധിച്ച പല വിശേഷവസ്തുക്കളും ഇതിനകത്തു സൂക്ഷിച്ചുവെച്ചിട്ടുണ്ട്.

വിക്ററർ ഹ്യൂഗോ അവന്യൂവിലൂടെ നേരെ നടന്നാൽ ചെന്നെത്തുന്നതു 'പ്ലാസ്-ദെ-എതച്ചൽ' എന്ന പ്രവിശാലമായ അങ്കണത്തിലേയ്ക്കാണ്.

പാരീസ്സിലെ പന്ത്രണ്ടു പ്രധാനവീഥികൾ ഈ അങ്കണത്തിൽനിന്നാരംഭിക്കുന്നു. അങ്കണത്തിൻെറ മദ്ധ്യത്തിലാണ ലോകത്തിലെ ഏററവും വലിയ വിജയസ്മാരകകമാനമായ, ആക്ക്-ദെ-ത്രിയാംഫ് പരിലസിക്കുന്നതു്.

140 അടി പൊക്കവും 125 അടി വീതിയുമുള്ള കമാനങ്ങളോടുകൂടിയ ഈ ശിലാമന്ദിരത്തിൻെറ ആകെ ഉയരം 162 അടിയാണ്. നെപ്പോളിയൻ ചക്രവത്തി തൻെറ സൈനികവിജയങ്ങളുടെ സ്മാരകമായി പണിതുടങ്ങിവെച്ച കമാനമന്ദിരമാണിതു്.

മന്ദിരത്തിൻെറ ഭിത്തികളിൽ കൊത്തിവെച്ച യുദ്ധചിത്രങ്ങൾ അത്ഭുതാവഹമായ കരവേലയെ വിളംബ

രം ചെയ്യുന്നു. ഫ്രഞ്ച്സൈന്യങ്ങൾ 1792-ൽ മാർസൈലെയുടെ നേതൃത്വത്തിൽ മാർച്ചുചെയ്തു പോകുന്ന രംഗം, റൂഡ് എന്ന ശില്പി, 'കല്ലിൽ കൊത്തിവെച്ചിരിക്കുന്നതു് അതുല്യമായ ഒരു കലാസംഭാവനയാണു്.

മദ്ധ്യകമാനത്തിന്റെ ചുവട്ടിൽ, ഒന്നാംലോകമഹായുദ്ധത്തിൽ മരിച്ച അജ്ഞാതരായ യോദ്ധാക്കളുടെ സ്മാരകമായ 'അജ്ഞാതയോദ്ധാവിന്റെ പ്രതിമ'യും പ്രതിമയുടെ മുമ്പിൽ സദാ എരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു തീക്കുണ്ഡവും കാണാം.

ലിഫ്റ്റ്വഴി, മന്ദിരത്തിന്റെ ഒത്തമുകൾപ്പരപ്പിൽ ചെന്നെത്താം. അവിടെനിന്നുള്ള കാഴ്ച നെടുനീളത്തിൽ എട്ടുദിക്കിലേയ്ക്കും പോകുന്ന നടക്കാവുവീഥികളും മണിമാളികകളും വർണ്ണക്കംബളം വിരിച്ചപോലുള്ള പാർക്കുകളും ഇടകലർന്ന കാഴ്ച—നമ്മെ പുളകംകൊള്ളിക്കുന്നു. കലാരൂപംപൂണ്ടു നില്ക്കുന്ന പാരീസ്സാണതു്.

പാരീസ്സ്നഗരത്തിലെ ഓരോ തെരുവീഥിയുടേയും സംവിധാനത്തിൽ ഈ കലയുടെ പരസ്യം അവർ ദീക്ഷിച്ചിട്ടുണ്ടു്. ജനങ്ങൾക്കും വാഹനങ്ങൾക്കും സഞ്ചരിക്കാൻ നിർമ്മിക്കുന്ന വീഥികൾ അഴകിന്റേയും നടപ്പാതകളായിരിക്കണമെന്നു് അവർക്ക് നിർബന്ധമാണു്. സൗകര്യത്തോടൊപ്പം സൗന്ദര്യവും വേണം. പുഷ്പസദൃശമായ മരങ്ങളെക്കൊണ്ടു കരപിടിപ്പിച്ച തെരുവുകൾ കണ്ണെത്താത്ത ദൂരത്തോളം നീണ്ടുകിടക്കുന്നു. മൂന്നു മൈൽ നീളമുള്ള 'ബൂലിവർ സ്റ്റ്റാസ്സ്ബർഗ്ഗ്' നമ്മെ അമ്പരപ്പിക്കുന്നു. ഷാം എലീസ്സി തെരുവുപുഷ്പങ്ങളും ചിത്രശലഭങ്ങളും നിറഞ്ഞ ഒരു സുരഭിലോദ്യാനമാണെന്നേ തോന്നുകയുള്ളു. അവിടെ മൂളിപ്പായുന്ന മോട്ടോർകാറുകൾപോലും വണ്ടുകളാണെന്നേ തോന്നൂ.

## ഉല്ലാസം—ജീവിതത്തിലൊരു മുഖ്യകാര്യം

പാരീസ്സ് ഹോട്ടലുകളിൽ സാമാന്യം നല്ല രീതിയിലുള്ള ഒരു തീനിന്ന് 600 ഫ്രാങ്ക് (9 ക.) കൊടുക്കണം. യുനെസ്കോ (Unesco) ആസ്ഥാനവക യായുള്ള ഭക്ഷണശാലയിൽ 400 ഫ്രാങ്ക് കൊടുത്താൽ നല്ല ഭക്ഷണം കിട്ടും. അവന്യൂ ക്ലെബറിലുള്ള ഈ ഭക്ഷണശാലയിൽ നിന്നാണ ഞാൻ ഇടയ്ക്കെല്ലാം തീൻ കഴിച്ചിരുന്നത്. സ്വയം വിളമ്പിത്തിന്നുന്ന ഏർപ്പാടാണ് ഇവിടെ. ഒരു തളികയിൽ ഇഷ്ടമുള്ള പദാർത്ഥങ്ങൾ നിങ്ങൾതന്നെ തിരഞ്ഞെടുത്തു വാങ്ങി ഒരു മേശയ്ക്കരികെ കൊണ്ടുവെച്ചു തിന്നുകൊള്ളണം.

ഒരു കർമ്മം നിർവ്വഹിക്കാൻ അവലംബിക്കുന്ന രീതി ആ കർമ്മത്തെപ്പോലെതന്നെ പ്രാധാന്യമുള്ളതാണ് എന്ന് ഫ്രഞ്ചുകാർ വിശ്വസിക്കുന്നു. ഈയൊരു മനോഭാവം ഫ്രഞ്ചുകാരുടെ ജീവിതത്തിലും ദിനചര്യകളിലും പ്രതിഫലിച്ചുകാണാം. ലഘുഭക്ഷണമാണെങ്കിലും, അതു വിളമ്പുന്ന ഭാജനങ്ങളുടെ മേന്മയും ഭംഗിയും നിങ്ങളെ വശീകരിക്കുന്നു. ഷാംപെയിൻമദ്യം കുടിക്കുന്നതു കപ്പിന്റെ മുകൾഭാഗം രണ്ടു വിരലുകൾകൊണ്ടു പൊക്കിപ്പിടിച്ചുകൊണ്ടു വേണമെന്നാണ ചിട്ട. തങ്കനിറം കലർന്ന മദ്യത്തിൽ നേർത്ത കുമിളകൾ ക്രുത്താടുന്നതു കണ്ടാനന്ദിച്ചുകൊണ്ടുതന്നെ കുടിക്കണമെന്നാണ വിവക്ഷ.

ഒരുദിവസം വൈകുന്നേരം ഞാൻ ഷാം എലീസ്സി തെരുവിലൂടെ നടക്കുമ്പോൾ, ഒരിടത്തു പാതിവിലേറെ ജനങ്ങൾ കൂടിനില്ക്കുന്നതു കണ്ടു. എന്താണവിടെ എന്നന്വേഷിച്ചപ്പോൾ ഫ്രഞ്ചുറിപ്പബ്ലിക്കിന്റെ പ്രസിഡണ്ട് ഒരു പുതിയ മദ്യശാലയുടെ ഉൽഘാടനകർമ്മം നിർവ്വഹിക്കുകയാണെന്നാണറിവായത്.

അവിടെ പ്രധാനമന്ത്രി സെയിൻനദിയിൽ ചൂണ്ട ലിട്ടു മീൻപിടിക്കാൻ പോകും. ക്യാബിനററ് മീററിങ്ങി ൻെറ കാൎയ്യം മറന്നു മററു മന്ത്രിമാർ, നൎത്തനശാലകളിൽ, ഷാംപെയിൻ കുടിച്ചു ചാമ്പിമയങ്ങിയ മിഴികളുമായി, ദിഗംബരനിതംബിനികളായ ചമ്പകാംഗികളുടെ നൃത്താ ട്ടം കണ്ടുകൊണ്ടു കുത്തിയിരിക്കുന്നുണ്ടാകും. അതാണവ രുടെ ജീവിതത്തിലെ കാൎയ്യമായ വശം. രാഷ്ട്രീയവും, മ ന്ത്രിസഭയുമെല്ലാം ആരെങ്കിലും നടത്തട്ടെ.

ഞാൻ സന്ധ്യാനേരത്തു് മോംമാർത്രിലെ ബൂൽ വിർ–ഡി–ക്ലൂച്ചിയിലൂടെ ചുററിനടക്കുകയായിരുന്നു. മോ ടിയിൽ വസ്ത്രധാരണംചെയ്തു മദ്ധ്യവയസ്കനായ ഒരു ഫ്ര ഞ്ചുകാരൻ എന്നെ സമീപിച്ചു്, സലാംചെയ്തു മുറിയൻ ഇംഗ്ലീഷിൽ എന്നോടു ചോദിച്ചു: "മോസ്യൂ, ഒരു തമാശ ക്കാഴ്ച കാണണമോ?—എൻെറ കയ്യിൽനിന്നു് 200 ഫ്രാ ങ്കിന്നു് ഒരു ടിക്കററു വാങ്ങിക്കോളു." എന്താണു തമാശ യെന്നു ഞാൻ ചോദിച്ചപ്പോൾ അയാൾ ഇളിച്ചുകൊണ്ടു പറഞ്ഞു: "അതിസുന്ദരികളായ രണ്ടു ഫ്രഞ്ചുയുവതികൾ തമ്മിലുള്ള പ്രേമലീലകൾ."

എനിക്കതു കേട്ടപ്പോൾ ഒട്ടും അത്ഭുതം തോന്നിയി ല്ല. 'ജനകീയതമാശകൾ' എന്ന പേരിൽ അങ്ങനെ പാ രീസ്സിൽ പല പ്രദൎശനങ്ങളും നടക്കുന്നുണ്ടെന്നു ഞാൻ മു ന്പേതന്നെ കേട്ടിരുന്നു. പരസ്യമായ പ്രണയപ്രകടന ങ്ങൾ അവിടെ സാധാരണ കാഴ്ചകളാണു്. അവർ വ്യഭി ചാരം ഒരു കലയായി വളൎത്തിക്കൊണ്ടുവന്നിരിക്കയാണു്. രതിവൈകൃതങ്ങളുടെ പ്രദൎശനങ്ങൾ വെറും തമാശകളും.

## ലളിതകലകൾ

ലളിതകലകളെ ആരാധിച്ചുകൊണ്ടു തന്നെയാണു്

അവർ ഇങ്ങനെ പെരുമാറുന്നത് എന്നറിയുമ്പോഴാണ നമുക്ക പരന്ത്രീസ് മനസ്ഥിതിയെപ്പററി അത്ഭുതം തോന്നുന്നത്. പാരീസ്സിൽ എല്ലാ കാലത്തും എവിടെയെങ്കിലും ചിത്രകലാപ്രദർശനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. ആധുനികഫ്രഞ്ചുചിത്രങ്ങളുടെ രണ്ടുമൂന്ന പ്രദർശനങ്ങൾ ഞാൻ സന്ദർശിക്കയുണ്ടായി. സൗന്ദര്യത്തിലുള്ള വൈകൃതത്തിന്നാണ് അവർ ചിത്രകലയിലും പ്രാധാന്യം കല്പിക്കുന്നത് എന്ന തോന്നുന്നു.

പഴയ കലാസമ്പത്തുകളെ വെച്ചുപുലർത്തി പ്രതാപം നടിക്കാനല്ലാതെ പുതിയ പാരീസ്സിന്ന കാര്യമായ ഒന്നും ലോകത്തിന്ന നൽകാനില്ല. ക്ഷണികസുഖങ്ങളുടെ കമിളകൾ കിട്ടുന്ന നിശാക്ലബ്ബുകളും മററും ജീവിതക്ലേശങ്ങളെ മയക്കിയുറക്കാനുള്ള വിദ്യകളാണ്. യുദ്ധാനന്തരഫ്രാൻസിൻെറ ദയനീയനില പാരീസ്സിൽ ഒട്ടും പ്രതിഫലിക്കുന്നില്ല. പാരീസ്സ് വിദേശീയരായ ധനികസന്ദർശകരുടേയും ഡോളർനോട്ടുകെട്ടുകളുമായി വരുന്ന അമേരിക്കൻ പട്ടാളക്കാരുടേയും അതിഥിശാലയാണ്. മദ്യക്കടകളും പെൺകൊടികളും അവരിൽനിന്ന മുതലെടുക്കുന്നു. ആണുങ്ങളുടെ കാര്യം പരുങ്ങലിലാണ്. തൊഴിലില്ലായ്മയും ദാരിദ്ര്യവും പെരുകിവരികയാണ്. അമേരിക്കയുടെ മാർഷൽസഹായം അവക്ക താല്ക്കാലികമായ പൊറുതി നല്കുന്നുണ്ടെങ്കിലും അതൊരു താല്ക്കാലികമായ ഇഞ്ചെക്ഷൻ മാത്രമാണ്. രാഷ്ട്രത്തിൻെറ സാമ്പത്തികമായ തകർച്ച തീക്കാനോ പുരോഗതിയുടെ ബീജാവാപം ചെയ്യാനോ ആ ദാനം ഉപകരിക്കുന്നില്ല. കമ്മ്യൂണിസ്റ്റാദർശങ്ങൾക്കും പ്രചാരവേലകൾക്കും അവിടെ പ്രാബല്യം കൂടിക്കൊണ്ടുവരുന്നതിൽ ഒട്ടും അത്ഭുതമില്ല.

# പാരീസ്സിലൊരു രാത്രി

ഞായറാഴ്ചയായിരുന്നു. കാഴ്ചകൾനോക്കിക്കൊണ്ടു ഞാൻ 'വാഗ്രാം' അവന്യൂവിലൂടെ നടന്നു 'മോൻഷ്യൂ പാക്കി'ലെത്തിച്ചേർന്നു.

**'ഫാഷൻ' കേന്ദ്രം**

പാരീസ്സിനെ മോടിപിടിപ്പിക്കുന്ന പരശ്ശതം പാർക്കുകളിൽ, ചെറുതാണെങ്കിലും സംവിധാനസൌഭഗം കൊണ്ടു സവിശേഷമായ ഒരു പഴയ ഉദ്യാനമാണു മോൻഷ്യൂപാക്ക്. വെണ്ണക്കൽപ്രതിമകളും, പിരമിഡ്ഡിൻെറ രൂപത്തിലുള്ള പഴയ സങ്കേതമന്ദിരങ്ങളും, കെട്ടിപ്പടർന്നു നില്ക്കുന്ന കുസുമനിബിഡമായ ക്രററൻമരങ്ങളും ഇടകലർന്ന ഉദ്യാനത്തിൽ കുറേനേരം ചുററിനടന്നു പുറത്തു കടന്നു പല തെരുവുകളും മുറിച്ചുകടന്നു ഞാൻ മാററിനോൺ അവന്യൂവിൽ എത്തിപ്പെട്ടു.

പാരീസ്സിലെ ഡ്രസ്സ്നിർമ്മാതാക്കളുടെ പ്രധാന കേന്ദ്രമാണു മാററിനോൺ അവന്യൂ. വസ്ത്രധാരണത്തിൽ പാരീസ്ഫാഷൻെറ ഏററവും നവീനമാതൃകകൾ ഈ അവന്യൂവിലെ തുന്നൽക്കടകളിൽനിന്നാണു പുറത്തുചാടുന്നതു്. പാരീസ്സിലെ പൌരന്മാർ ഫ്രഞ്ചുക്യാബിനററിലെ തീരുമാനങ്ങൾ അറിയുന്നതിനെക്കാൾ തിരക്കും ഉല്ക്കണ്ഠയും പ്രദശിപ്പിക്കുന്നതു് ഇവിടത്തെ ഉടുപ്പുവിദഗ്ദ്ധന്മാരുടെ സൃഷ്ടികളെപ്പററി അറിയാനാണു്. ഫ്രഞ്ച് റിപ്പബ്ലിക്കിൻെറ പ്രസിഡൻറിൻെറ ഔദ്യോഗികവസതിയായ എലീസ്സി കൊട്ടാരവും ഈ ഉടുപ്പുനിർമ്മാണ

ശാലകൾക്കരികിലുള്ള ബ്യൂവോ സ്ക്വയറിലാണു സ്ഥിതി ചെയ്യുന്നതു്.

അങ്ങനെ ചുററിനടന്നു ഞാൻ മാജ്ജിനിസ്ക്വയറിൽ എത്തിച്ചേർന്നു. അവിടെ ഒരു പഴയ തോപ്പിനെ പററിക്കൊണ്ടുനില്ക്കുന്ന വിശാലമായ ഒരു പുൽത്തകിടിയിൽ, ചാരുബഞ്ചുകളിലിരുന്നു, കുറേപ്പേർ ചില പുസ്തകങ്ങൾ സസൂക്ഷ്മം പരിശോധിക്കുന്നുണ്ടായിരുന്നു. എന്താണവിടെ നടക്കുന്നതെന്നു നോക്കാൻ ഞാൻ അങ്ങോട്ടു കയറിച്ചെന്നു. അപ്പോഴാണു് എനിയ്ക്കു മനസ്സിലായതു് അതു പാരീസ്സിലെ സുപ്രസിദ്ധമായ സ്റ്റാമ്പ് എക്സ്ചേഞ്ച്മൂലയാണെന്നു്. അവർ പരിശോധിച്ചുകൊണ്ടിരുന്നതു സ്റ്റാമ്പ് ആൽബങ്ങളായിരുന്നു.

മുദ്രശേഖരണം ഒരു വിനോദമായി സ്വീകരിച്ചവരും, പഴയ തപ്പാൽമുദ്രകളുടെ വ്യാപാരം നടത്തുന്നവരും, എല്ലാ ഞായറാഴ്ചയും ഈ സ്ഥലത്തു സമ്മേളിക്കും. പഴയതും വിലപിടിച്ചതുമായ തപ്പാൽമുദ്രകളുടെ ക്രയവിക്രയങ്ങളും, വിനിമയങ്ങളും ഇവിടെ തകൃതിയായി നടക്കുന്നു.

## പതിനായിരം ഫ്റാങ്ക്!

ആഫ്രിക്കയിൽനിന്നു ഞാൻ ശേഖരിച്ചതും കൈമാററം ചെയ്തതുമായ കുറെ തപ്പാൽമുദ്രകളും ഗാന്ധിയുടെ ചിത്രമുള്ള കുറെ ഇന്ത്യൻമുദ്രകളും ഒരു കവറിലാക്കി ഞാൻ എൻെറ കയ്യിലെ ബാഗിൽ സൂക്ഷിച്ചിട്ടുണ്ടായിരുന്നു. ഇന്ത്യക്കാരനായ എൻെറ കയ്യിൽ വില്ക്കാൻ മുദ്രകളുണ്ടെന്നറിഞ്ഞപ്പോൾ ആളുകൾ എന്നെ പൊതിഞ്ഞു. പഴയ ആഫ്രിക്കൻ മുദ്രകളും ഗാന്ധിസ്മാരക മുദ്രകളും കണ്ടപ്പോൾ അവക്കു കൌതുകം വർദ്ധിച്ചു. വൃദ്ധ

നായ ഒരു ഫ്രഞ്ചുകാരൻ എൻെറ ചുമലിൽ തട്ടിക്കൊണ്ടു കുറച്ചുദൂരെയുള്ള മരച്ചുവട്ടിലേയ്ക്കു വരാൻ ആംഗ്യം കാണിച്ചു. ആ മരച്ചുവട്ടിലിരുന്നുകൊണ്ട് അയാൾ എൻെറ മുദ്രശേഖരം മുഴുവനും പരിശോധിച്ചു. കുറച്ചുനേരം ആലോചിച്ച് എന്നോടു ചോദിച്ചു: "പതിനായിരം ഫ്രാങ്കുതരാം—വില്ക്കുന്നോ?"

ഞാൻ തീരെ പ്രതീക്ഷിക്കാത്ത ഒരു സംഖ്യയായിരുന്നു അതു്. എൻെറ മുദ്രശേഖരത്തിൽ അസുലഭമോ അമൂല്യമോ ആയ ഏതെങ്കിലും മുദ്ര പെട്ടുപോയിരുന്നുവോ എന്നെനിക്കറിഞ്ഞുകൂടാ—ഞാൻ വെറും വിനോദത്തിന്നുവേണ്ടി ശേഖരിച്ചുവെച്ച മുദ്രകളായിരുന്നു അവ മുഴുവനും. കൂടുതൽ സംഖ്യകിട്ടാനുള്ള ദുർമ്മോഹമോ അയാളോടു വാദിക്കാനും വിലപേശാനുമുള്ള ഭാഷാപരിജ്ഞാനമോ എനിക്കില്ലാതിരുന്നതുകൊണ്ടു ഞാൻ പിന്നീടൊന്നും ആലോചിക്കാതെ ആ കവർ അയാളുടെ കയ്യിൽകൊടുത്തു. അയാൾ ആയിരം ഫ്രാങ്കിൻെറ പത്തു നോട്ടുകൾ എൻെറ കയ്യിൽ എണ്ണിത്തരികയുംചെയ്തു.

ആ നോട്ടുകൾ നല്ല നോട്ടുകൾതന്നെയോ എന്നേ സംശയമുണ്ടായിരുന്നുള്ളു. പരിശോധിച്ചതിൽ അവ കള്ളനോട്ടുകളല്ലെന്ന് എനിയ്ക്കു ബോദ്ധ്യമായി.

മുദ്ര വിററുകിട്ടിയ ആ പതിനായിരം ഫ്രാങ്ക് എനിക്കു തല്ക്കാലം വലിയൊരനുഗ്രഹംതന്നെയായിരുന്നു. എൻെറ ബാങ്ക് ഡ്രാഫ്ററ് പാരീസ്സിൽനിന്നു മാററാൻ സാധിക്കാതെ വന്നതുകൊണ്ടു ഞാൻ ഫ്രഞ്ചുഫ്രാങ്കുകൾക്കു വേണ്ടി ഞെരുങ്ങുകയായിരുന്നു. മിതമായ തോതിൽ കഷ്ടിച്ച് ഒരാഴ്ച പാരീസ്സിൽ കഴിഞ്ഞുകൂടാനുള്ളത്ര ഫ്രഞ്ചു ഫ്രാങ്കുകളേ എൻെറ കൈവശമുണ്ടായിരുന്നുള്ളു.

വൈകുന്നേരം ഞാൻ ഹോട്ടലിൽചെന്നപ്പോൾ ഹോട്ടലിലെ മാനേജർ എന്നോടു ചോദിച്ചു: "നിങ്ങൾ

പാരീസ്-ബൈ നൈററ് എന്ന ഏർപ്പാടു കാണാൻ ആഗ്രഹിക്കുന്നുണ്ടോ?"

എന്താണ് ആ ഏർപ്പാട് എന്നു ഞാൻ ചോദിച്ച പ്പോൾ അയാളതു വിവരിച്ചുതന്നു. രാത്രികാലത്തെ പാരീസ് കാഴ്ചകളിൽ പലതും കാണിച്ചുതരും. നി ശാക്ലബ്ബുകൾ, കബാരെകൾ ഇവയെല്ലാം സന്ദർശിക്കാം. നഗ്നനൃത്തങ്ങൾ കാണാം. ഫ്രഞ്ചുയുവതികളുമായി നൃ ത്തം ചെയ്യാം. ഫ്രഞ്ചുഗ്രാമീണനൃത്തം തുടങ്ങി പാരീ സ്സിലെ ഏററവും വലിയ കബാരെയായ 'ടബാറിനി' ലെ വിനോദങ്ങൾ വരെ നിങ്ങൾക്കു കാണാം. ഷാംപെ യിൻ കുടിക്കാം. എല്ലാ ചെലവുകളും കമ്പനി സഹി ച്ചുകൊള്ളും. നിങ്ങൾ 2,500 ഫ്രാങ്ക് കൊടുത്താൽ മതി.

അപ്പോൾ തന്നെ ഞാൻ 2,500 ഫ്രാങ്ക കൊടുത്തു ഒരു ടിക്കററുവാങ്ങി.

## പാരീസ്സിലെ ഒരു രാത്രി

'ഫ്രാൻസ് ടൂറിസ്മെ'ഉല്ലാസക്കമ്പനിയുടെ സൂപ്പർ ബസ്സ് ഓപ്പെറാ തിയേററിനടുക്കെ തയ്യാറായി നില്ക്കു ന്നുണ്ടായിരുന്നു. 32 പേർക്കിരിക്കാവുന്ന കുഷ്യൻ സീററു കളും അഴകും സൌകര്യവുമുള്ള ഒരു ക്രൂററൻ വാഹനമാ യിരുന്നു അതു്. 'പാരീസ്സിലെ രാത്രി' കാണാൻ അന്ന് ആ ബസ്സിൽ 20 യാത്രക്കാരേ ഉണ്ടായിരുന്നുള്ളു. എല്ലാ വരും വിദേശികളായിരുന്നു. അമേരിക്കക്കാരും, ഇംഗ്ലീ ഷുകാരും, സ്കാൻഡിനേവിയക്കാരും, രണ്ടു ജപ്പാൻകാ രും, ഇന്ത്യക്കാരനായ ഞാനും അടങ്ങിയ ഞങ്ങളുടെ സം ഘം രാത്രി ഒമ്പതര മണിക്കു് ഇളകി.

പാരീസ്സിലെ പ്രധാന വീഥികളിലൂടെ ചുററിത്തി

രിഞ്ഞു ബസ്സ് ഓടിക്കൊണ്ടിരുന്നു. കടന്നുപോകുന്ന വീഥികളേയും, അവയുടെ പ്രാധാന്യത്തേയും, ചരിത്രബന്ധത്തേയും, അവിടത്തെ കാഴ്ചകളേയും മററും വിവരിച്ചു കേൾപ്പിക്കുന്നതിന്നു ചക്കപോലെ തടിയുള്ള ഒരു ഫ്രഞ്ചുകാരി ബസ്സിലുണ്ടായിരുന്നു. ഒരു മൈക്രഫോണിലൂടെ അവൾ ഇംഗ്ലീഷിൽ ഇങ്ങനെ അലറും: "ഇതാ നമ്മൾ കടന്നുപോകുന്നതു് കോൺകോർട്ട് അങ്കണമാണ്. ഇതിൻെറ മുമ്പെത്തെ പേർ വിപ്ലവാങ്കണം എന്നായിരുന്നു. ലോകത്തിലേയ്ക്കുവെച്ചു് ഏററവും വിസ്താരവും ഭംഗിയുമുള്ള ഈ അങ്കണം, പാരീസ്സിൻെറ മാറിലെ അമൂല്യമായൊരാഭരണമാണ്......വർണ്ണോജ്ജ്വലമായ വൈദ്യുതപ്രഭയിൽ വിരാജിക്കുന്ന ചുററുപാടുമുള്ള ജലധാരായന്ത്രപരമ്പരകൾ ഹിട്ടോർഫ് എന്ന കലാകാരൻെറ കീത്തിസ്തംഭങ്ങളാണ്. അങ്കണത്തിന്നു ചുററുപാടുമുള്ള എട്ടു കൽപ്രതിമകൾ, ഫ്രാൻസിലെ എട്ടു നഗരങ്ങളെ പ്രതിനിധാനം ചെയ്യുന്നു. ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തിൽ, അതിഭയങ്കരമായ തെരുവുയുദ്ധം നടന്ന രംഗമാണിതു്. 1944 ആഗസ്റ്റിൽ അക്രമികളായ ജമ്മൻകാർക്ക് ഇതു് കയ്യൊഴിക്കേണ്ടതായിവന്നു.......ഒരു ഭാഗത്തു 'കീത്തി'യുടേയും മറുഭാഗത്തു 'കുബേര'ൻേറയും പ്രതിമക്കൂടങ്ങൾ കുടികൊള്ളുന്ന വിശാലമായ അങ്കണകവാടം കടന്നു നമ്മളിതാ 'സെൻട്രൽ അലി'യിലേയ്ക്കു പ്രവേശിക്കാൻ പോകുന്നു. ഇടതുഭാഗത്തു കാണുന്നതു സെയിൻ നദിയുടെ കോൺകോട്ട് പാലമാണ്......"

വിദ്യുദ്ദീപരാജിയിൽ വിരാജിക്കുന്ന കോൺകോട്ട് അങ്കണം ഒരു ഗന്ധർവ്വലോകമായി മാറിക്കഴിഞ്ഞിരുന്നു. ഞാൻ പകൽ പലതവണ ചുററിനടന്ന ചത്വരാങ്കണം തന്നെയാണ് അതെന്ന് എനിക്കു വിശ്വസിക്കാൻ കഴി

ഞ്ഞില്ല. കൃത്രിമത്വത്തിന്നു മാററുകൂട്ടാൻ രാത്രിക്കേ കഴിയൂ.

**ഗന്ധർവ ലോകം**

കോൺകോർട്ട് അങ്കണം മാത്രമല്ല പാരീസ്സിലെ തെരുവുകളെല്ലാംതന്നെ നിശാന്തങ്ങൾക്ക വിചിത്രമായ കിന്നരിയുടുപ്പുകളും രത്നാഭരണങ്ങളുമണിഞ്ഞു ഫ്രഞ്ചുതരുണികളെപ്പോലെ തിരിച്ചറിയാൻ കഴിയാത്ത വണ്ണം മാറിക്കഴിഞ്ഞിരുന്നു. എങ്ങും തങ്ങാതെ ഓടിക്കൊണ്ടിരിക്കുന്ന ഉല്ലാസബസ്സിലെ ഉയന്ന സീററിലിരുന്നുകൊണ്ടു തെരുവുകളിലെ ചലനങ്ങളേയും, ജ്വലനങ്ങളേയും, ഒരജ്ഞാതപ്രവാഹത്തിൽപെട്ട് എങ്ങോട്ടെന്നില്ലാതെ സഞ്ചരിക്കുന്ന ജനസമൂഹത്തേയും, മിന്നാമിനുങ്ങുക്കൂട്ടങ്ങളെപ്പോലെ നിരങ്ങുന്ന മോട്ടോർകാറുകളേയും വീക്ഷിക്കുമ്പോൾ പട്ടിണിയും യുദ്ധഭീതിയും നിറഞ്ഞ ഈ ലോകത്തിൽനിന്നും അകന്ന്, ആനന്ദത്തിൻേറയും സൗന്ദര്യത്തിൻേറയും സങ്കേതമായ ഒരു ഗന്ധർവ്വലോകത്തിലൂടെ പറന്നുപോവുകയാണെന്നു തോന്നിപ്പോകും.

നഗരവീഥികളെല്ലാം ചുററിക്കണ്ടു ഞങ്ങൾ ആദ്യമായി ഒരു കബാരെയിൽ പ്രവേശിച്ചു. ഒരിടത്തരം കബാരെയായിരുന്നു അത്. ഞങ്ങളുടെ സംഘത്തിന്നു പ്രത്യേകം ഒരു മൂലയും ഇരിപ്പിടങ്ങളും അവിടെ മുൻകൂട്ടി സജ്ജമാക്കിവെച്ചിട്ടുണ്ടായിരുന്നു.

ചെന്നപാടെ ഞങ്ങൾക്ക് ഓരോ കപ്പ് ഷാംപെയിൻമദ്യം കിട്ടി. പിന്നെ അവിടുത്തെ വിനോദപരിപാടികൾ ഓരോന്നായി ആരംഭിച്ചു. സംഗീതക്കച്ചേരി, ജാലവിദ്യ, ഗ്രാമീണ നൃത്തങ്ങൾ, കഥപറയൽ, ററിപ്പ്നോട്ടിസം മുതലായവയായിരുന്നു അന്നത്തെ ഇനങ്ങൾ. ജാലവി

ദ്യക്കാരൻ ഒരു തരുണിയെ ഒരു വലിയ ഗ്ലാസ് ഭരണിയിൽ ഇട്ടടച്ചു്, ഒരു ചുകന്ന തുണികൊണ്ടു ഭരണി മൂടി. കുറച്ചു കഴിഞ്ഞു തുണി വലിച്ചു നോക്കിയപ്പോൾ ഭരണിക്കകത്തെ പെണ്ണു് വായുവിൽ അലിഞ്ഞുപോയപോലെ അപ്രത്യക്ഷയായിരുന്നു. ജാലവിദ്യക്കാരൻ അവൾ മരിച്ചുപോയെന്നും പറഞ്ഞു ഭരണിയെ ഒരു കറുത്ത ശവത്തുണികൊണ്ടു മൂടി. കുറച്ചു കഴിഞ്ഞു വീണ്ടും തുണിയെടുത്തുമാററിയപ്പോൾ ഭരണിക്കകത്തു് ആദ്യത്തെ പെണ്ണും അവളുടെ ഒരു കാമുകനും ഒതുങ്ങിയിരിക്കുന്നുണ്ടായിരുന്നു.

ജാലവിദ്യക്കാരൻ പെണ്ണിനോടു ചോദിച്ചു: "നീ എവിടെപ്പോയിരുന്നു?"

അവൾ മറുപടി പറഞ്ഞു: "സ്വർഗ്ഗത്തിൽ."

"നിൻെറ കാമുകൻ എവിടെയായിരുന്നു?"

"എൻെറ ഉടുപ്പിനുള്ളിൽ."

പിന്നെ ഞങ്ങൾ സൈൻനദീതീരത്തിലെ ഒരു പഴയ ഇടിഞ്ഞുപൊളിഞ്ഞ കൊട്ടാരത്തിലെ നിലവറയിലെ ജയിൽ സന്ദർശിക്കാൻ പോയി. ഞങ്ങൾ ഇടുങ്ങിയ കല്പടവുകളിലൂടെ വിശാലമായ ഒരു ഗുഹയിലേയ്ക്കിറങ്ങി. കടവാതിലുകളുടെ നാററവും തണുപ്പും ഉറഞ്ഞുകൂടിയ ഒരു കല്ലറ. എത്രയോ പേരുടെ ജീവരക്തം ആ മണ്ണിനോടും മതിലിനോടും അലിഞ്ഞുചേർന്നിട്ടുണ്ടായിരിക്കണം. ജയിലിൻെറ മുററത്തു് ഒരു പഴയ ഗില്ലോട്ടിൻ (കുററവാളികളുടെ കഴുത്തു കൊള്ളിക്കാനുള്ള തുളയും കഴുത്തറുക്കുന്ന കത്തി നിരങ്ങിവീഴാനുള്ള ഏപ്പാടും അടങ്ങിയ ഇരുമ്പുകൂട്) യന്ത്രവും പഴയമട്ടിൽ നിലകൊള്ളുന്നുണ്ടായിരുന്നു. രക്തഗന്ധാത്മകമായ ചരിത്രം ഛർദ്ദിക്കുന്ന ഒരു ബീഭത്സയന്ത്രം.

മൂന്നാമത്തെ സന്ദർശനവും ഒരു കബാരെതന്നെയാ

യിരുന്നു. ഗ്രാമീണവേഷത്തിലുള്ള യുവതികളും യുവാക്കന്മാരും അവിടെ ഒരുങ്ങിനില്ക്കുന്നുണ്ടായിരുന്നു. ഷാംപെയിൽ കുടി കഴിഞ്ഞു ഞങ്ങൾ അവരുടെ ഒപ്പം നൃത്തംവെച്ചു—ഞങ്ങളുടെ സംഘത്തിലെ ആണുങ്ങൾ ആ ഗ്രാമീണപ്പെണ്ണുങ്ങളുടേയും, പെണ്ണുങ്ങൾ ആ ഗ്രാമീണയുവാക്കന്മാരുടേയും കൂടെച്ചേൎന്നു നാടൻവാദ്യങ്ങളുടെ താളത്തിനനുസരിച്ചു കുറേനേരം നൃത്തം ചവുട്ടി. ഞങ്ങളുടെ കൂട്ടത്തിലുണ്ടായിരുന്ന കിളരംകൂടിയ ഒരമേരിക്കൻ കിഴവി ഹ്രസ്വകായനായ ഒരു ഫ്രഞ്ചുയുവാവിൻെറ കൂടെച്ചേൎന്നു വെളിച്ചപ്പെട്ടുംപോലെ നൃത്തംവെയ്ക്കുന്നതു നല്ല നേരമ്പോക്കുള്ള ഒരു കാഴ്ചയായിരുന്നു.

## ഷാംപെയ്നും ചായത്തണ്ണിയും

ഒരു നൃത്തം കഴിഞ്ഞാൽ കുറച്ചു വിശ്രമിക്കാനും അടുത്ത നൃത്തത്തിൽ കൂട്ടുകാരികളെ മാററാനും പിരിയുമ്പോൾ സഹനൎത്തകികൾക്കു ഷാംപെയിൻ സല്ക്കരിക്കുന്നതു സാധാരണ മൎയ്യാദയാണു്. ആ സല്ക്കാരത്തിന്നുള്ള പണം നമ്മുടെ കയ്യിൽനിന്നാണു കൊടുക്കേണ്ടതെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ പലപ്പോഴും നിങ്ങൾ ഓർഡർ ചെയ്ത ഷാംപെയിൻ മദ്യത്തിന്നു പകരം, അവൾ കുടിക്കുന്നതു ഷാംപെയിൻെറ നിറമുള്ള ചായത്തണ്ണിയോ നാരങ്ങനീരോ മററോ ആയിരിക്കും. ഓരോ പുതിയ കൂട്ടുകാരനും സല്ക്കരിക്കുന്ന ഷാംപെയിൻ തുടരെത്തുടരെ കുടിക്കാൻ അവൾക്കു സാദ്ധ്യമല്ലല്ലോ. അതിൻെറ വില അവൾക്കു കൈക്കലാക്കുകയും വേണം. മദ്യം കൊടുക്കുന്ന പരിചാരികയുമായി അവൾ മുൻകൂട്ടി ശട്ടംചെയ്തിട്ടുണ്ടായിരിക്കും, തനിക്കു ചായത്തണ്ണി തന്നാൽ മതിയെന്നു്. നൃത്തമെല്ലാം കഴിഞ്ഞു പിരിഞ്ഞുപോകുമ്പോൾ അവൾ

തന്റെ പങ്കിനുള്ള ഷാംപെയിന്ന കിട്ടിയ പണമെല്ലാം കണക്കുതീൎത്തു വാങ്ങുകയും ചെയ്യും.

നാലാമത്തെ കബാരെ മോംമാത്രറിലായിരുന്നു. കോമിക്കുകളും സ്റ്റ്റിപ്റ്റീസ് നൃത്തങ്ങളും പലമാതിരി ഫ്രെഞ്ചുനൃത്തങ്ങളും, ഒരു ചെറിയ നാടകവും കഴിഞ്ഞു്, ഒരു ഫ്രെഞ്ചു കോമിക്കു നടൻ 'മഴയത്തു് ഒരു നടത്തം' എന്നൊരു പുതിയ നൃത്തം കാണിച്ചു. ചെളിയിൽ താളാത്മകമായി വഴുതിവീഴുന്നതും, എണീക്കുന്നതും, നിരങ്ങുന്നതും, കറങ്ങുന്നതും മററുമായിരുന്നു അഭിനയങ്ങൾ. അതിന്റെ കൂടെ 'പ്ളും-പ്ളും-ല-ല-ല-ലാ' (ലലലലാ എന്നു മഴ പെയ്യുന്നു എന്നൎത്ഥം) എന്നൊരു ഫ്രെഞ്ചുപാട്ടും അയാൾ പാടിക്കൊണ്ടിരുന്നു.

അങ്ങനെ പാരീസ്സ്നിശയിലെ പല നേരമ്പോക്കുകളും കണ്ടു്, ഒന്നരമണി സമയത്തു ഞങ്ങൾ പാരീസ്സിലെ ഏററവും വലിയ കബാരെയായ 'തബാറിനി'ൽ പ്രവേശിച്ചു.

ബാൽക്കണികളും ഗ്യാലറികളുമുള്ള വിശാലമായ ഹാൾ നിറയെ ജനങ്ങളുണ്ടായിരുന്നു. പാരീസ്സിലെ പ്രഭുക്കളും പ്രമാണിമാരും പതിവായി വന്നുചേരുന്ന കബാരെയാണിതു്. ഇവിടെ നൂറുകണക്കിൽ നൃത്തക്കാരികളുണ്ടായിരുന്നു. മടക്കുമടക്കായി അരങ്ങുകൾ—നിരങ്ങുന്നതും, തിരിയുന്നതും, പൊങ്ങുന്നതും, താഴുന്നതുമായ വിദ്യുച്ഛക്തിയാൽ നിയന്ത്രിക്കപ്പെടുന്ന സ്റ്റേജുകൾ—അപ്സരസ്ത്രീകളുടെ കൂത്താട്ടം നടക്കുന്ന സാക്ഷാൽ ഇന്ദ്രസദസ്സു പോലും ഇത്ര ആകൎഷകമായിരിക്കാനിടയില്ല.

മേഘമാലകളുടെ പ്രതീതി തോന്നിക്കുന്ന പുകപടലത്തിലൂടെ, ഒരു കൂട്ടം അപ്സരസ്സുകൾ താഴ്ന്നു വരികയാണു്.

ഭൂമിക്കടിയിൽനിന്ന് ഒരു വലിയ താമരയുടെ ആകൃതിയിലുള്ള സ്റ്റേജ് മെല്ലെ പൊങ്ങിവന്ന് ആ കന്യകമാൎക്കു തങ്ങിനില്ക്കാൻ ഇടംകൊടുത്തു. ഓർക്കസ്ട്രായും സ്റ്റേജും അണിയറയിൽനിന്നു മുമ്പോട്ടു നിരങ്ങിവന്ന് ആ താമരകന്യകമാരെ അഭിവാദ്യം ചെയ്തു പിന്നോക്കംതന്നെ വലിഞ്ഞു. പിന്നീട് ആ കന്യകമാർ ഒററയ്ക്കും കൂട്ടായും നൃത്തം തുടങ്ങി. വർണ്ണോജ്ജ്വലമായ ഫുട്ട്ലൈററുകൾ ആട്ടക്കാരികളുടെ ഓരോ അംഗോപാംഗചലനത്തേയും വ്യക്തമാക്കിക്കാണിച്ചുകൊണ്ടിരുന്നു. അതു കഴിഞ്ഞു പെൺകിടാങ്ങളുടെ സർക്കസ്സ് വിദ്യകൾ, ബാലേനൃത്തങ്ങൾ എന്നിവ ആരംഭിച്ചു.

തുൽബന്ധമില്ലാത്ത—അല്ലെങ്കിൽ അങ്ങനെ തോന്നിക്കുന്ന—24 തരുണികൾ കൂട്ടത്തോടെ അരങ്ങത്തു പ്രത്യക്ഷപ്പെട്ടു നിതംബങ്ങളും കുലുക്കി നൃത്തം തുടങ്ങി. ആ കൂട്ടനൃത്തത്തിൻെറ കലാവിരുതിൽ അവരുടെ നഗ്നത നമ്മൾ വിസ്മരിച്ചുപോകും.

എല്ലാം കഴിഞ്ഞു, പുലച്ചെ മൂന്നുമണിക്കു ടൂറിസ്റ്റ് വാഹനം എന്നെ എൻെറ ഹോട്ടലിൽ കൊണ്ടുവിട്ടുതന്നു.

## ഷാംപെയിൻ ചരിത്രം

രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും—പാരീസ്സിൻേറയും—മദ്യമാണ്, ഷാംപെയിൻ. പാരീസ്സിൽ ഷാംപെയിൻ കുപ്പിയുടെ കോർക്കിൻെറ 'പോപ്പ്' എന്ന ശബ്ദം കേൾപ്പിക്കാത്ത വിരുന്നു വിരുന്നല്ല. പാരീസ്സിൽ മാത്രമല്ല, പാശ്ചാത്യരാജ്യങ്ങളിലെ പ്രധാന നഗരങ്ങളിലെല്ലാംതന്നെ പ്രഥമഗണനീയമായ മദ്യം ഷാംപെയിനാണ്.

എന്നാൽ ലോകവിശ്രുതമായ ഈ രാജകീയമദ്യം

ഫ്രാൻസിൽ മാത്രമേ നിർമ്മിക്കപ്പെടുന്നുള്ളൂ എന്ന വസ്തുത അധികംപേരും അറിയുന്നില്ല. ഫ്രാൻസിൽത്തന്നെ വടക്കുകിഴക്കുഭാഗത്ത് റീംസ് മലനിരകളുടെ താഴ്വാരത്തിലുള്ള ഷാംപെയിൻഗ്രാമത്തിന്നു മാത്രമേ ഇന്നും ഈ വിശിഷ്ടമദ്യം വാററിയെടുക്കാനുള്ള നിയമസമ്മതിയുള്ളൂ.

പാരീസ്സിൽനിന്നു നൂറു മൈൽ കിഴക്കാണ് ഈ ഷാംപെയിൻഗ്രാമം. ഫ്രാൻസിലെ പല ചക്രവർത്തിമാരും കിരീടധാരണകർമ്മം നടത്തിയതു ഷാംപെയിൻഗ്രാമത്തിൻെറ തലസ്ഥാനമായ റീംസിൽവെച്ചായിരുന്നു. ജോൺ ഓഫ് ആർക്ക് ചാറൽസ് ഏഴാമനെ കിരീടധാരണം ചെയ്യിച്ചതും റീംസിൽവെച്ചുതന്നെയായിരുന്നു. ഹെൻറി എട്ടാമന്ന് ഇവിടെ സ്വന്തമായി ധാരാളം മുന്തിരിത്തോട്ടങ്ങളും ഉണ്ടായിരുന്നുവത്രെ.

ഇവിടെ മാൺനദിയുടെ ഇരുവശത്തുമുള്ള മലയോരങ്ങളിൽ ഷാംപെയിൻ മുന്തിരിവള്ളികൾ സമൃദ്ധമായി വളരുന്നു. വടക്കുവശത്തെ മലഞ്ചെരിവുകളിൽ കറുത്തു കൊഴുത്ത ദ്രാക്ഷയും ദക്ഷിണഭാഗത്തെ ബ്രീജില്ലയിൽ മുന്തിയജാതി വെളുത്ത മുന്തിരിങ്ങയുമാണുണ്ടാകുന്നത്. കറുത്തതും വെളുത്തതുമായ മുന്തിരിരസങ്ങൾ ഒരു വർഷം നിലയറയിൽ സൂക്ഷിച്ചുവെച്ചതിന്നുശേഷം അവ ഒരു പ്രത്യേകതോതിലും രീതിയിലും കലർത്തി വാററിയെടുക്കുമ്പോഴാണു കുമിളകൾ പുളയുന്നതും ഇളംപൊന്നിൻെറ നിറം വിലസുന്നതുമായ സാക്ഷാൽ ഷാംപെയിൻ പിറവിയെടുക്കുന്നത്.

**ആനന്ദത്തിൻെറ തങ്കത്തീർത്ഥം**

കണ്ണിന്നും കരളിന്നും മൂക്കിന്നും നാക്കിന്നും പ്രത്യേക സുഖമരുളുന്ന ഷാംപെയിൻമദ്യത്തെ ഇന്ന് ഇടത്തരക്കാ

രന്നും ആരാധിക്കുന്നു. 'ആനന്ദത്തിന്റെ തങ്കത്തീത്ത്'മെന്നും, 'പ്രേമത്തിന്റെ ആഹാര'മെന്നും മററും കവികൾ പാടിപ്പുകഴ്ത്തിയ ചമ്പകപ്പൂവർണ്ണംകലന്ന ഷാംപെയിൻ മദ്യം ആദ്യം കണ്ടുപിടിച്ചതു പതിനേഴാം നൂററാണ്ടിന്റെ അവസാനത്തിൽ ജീവിച്ചിരുന്ന ഡോം പെറിനൺ എന്ന അന്ധനായ ഒരു ബെനിഡിക്ററ് സന്യാസിയായിരുന്നു. അദ്ദേഹം തന്റെ ആയുഷ്ക്കാലം മുഴുവനും ഇതിന്റെ പരീക്ഷണങ്ങൾക്കുവേണ്ടി ചെലവഴിച്ചു. ഷാംപെയിന്റെ ജന്മദാതാവായ പെറിനൺ സന്യാസിയുടെ പ്രതിമ ആ ഗ്രാമത്തിൽ സ്ഥാപിച്ചിട്ടുണ്ട്. ആണ്ടുതോറും അവരവിടെ സ്മാരകാഘോഷങ്ങൾ നടത്താറുമുണ്ട്.

യവനരുടേയും റോമക്കാരുടേയും പ്രതാപപാരമ്യത്തിൽ അവരുടെ രാജകീയവിരുന്നുകളിൽ വിളമ്പിയിരുന്ന ആഹാരങ്ങളും പാനീയങ്ങളും തന്നെയാണ് അല്പസ്വല്പം മാററങ്ങളോടുകൂടി ഈ ഇരുപതാംനൂററാണ്ടിലെ ബാൻകററ് മേശപ്പുറത്തു കാണുന്നതെന്നും പുതിയ ഭക്ഷ്യങ്ങളോ പാനീയങ്ങളോ നമ്മൾക്കു കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ലെന്നും പറഞ്ഞുവരാറുണ്ടല്ലോ. അപ്പവും വീഞ്ഞും മത്സ്യവും മാംസവും കേക്കും മധുരപലഹാരങ്ങളും പഴവർഗ്ഗങ്ങളും അക്കാലത്തും ഉണ്ടായിരുന്നു. ഫ്രഞ്ചുകാരൻ ഇതു സമ്മതിച്ചുകൊടുക്കുന്നില്ല. ആനന്ദത്തിന്റെ പുതിയ പൊൽത്തളിർപോലുള്ള ഷാംപെയിൻ തങ്ങൾ കണ്ടുപിടിച്ചിട്ടുണ്ടെന്ന് അവൻ അവകാശപ്പെടുന്നു. അപ്പോൾ പാരീസ്സിലെ അമേരിക്കക്കാരനായ സന്ദർശകനും വിട്ടുകൊടുക്കുകയില്ല. സിഗരററും കൊക്കൊകോലയും തങ്ങളുടെ സംഭാവനയാണെന്ന് അവൻ വീമ്പുപറയുന്നു.

# പാരീസ്സിലെ മലയാളികൾ

പാരീസ്സിലെ ഇന്ത്യൻ എംബസ്സിയിലെ ഒന്നാമത്തെ സെക്രട്ടറി, എൻെറ ഒരു പഴയ സ്നേഹിതനും മാഹി സ്വദേശിയുമായ മി. കെ. വി. പത്മനാഭനായിരുന്നു. പാരീസ്സിൻെറ വടക്കുപടിഞ്ഞാറെ കോണിലെ ന്യൂ എലി എന്ന സ്ഥലത്തു, ജനറൽ കോന്നിബൂലപറിലെ ഒരു വീട്ടിലായിരുന്നു കുടുംബസമേതം അദ്ദേഹത്തിൻെറ താമസം.

മി. പത്മനാഭൻ എന്നെ ഒരുദിവസം അത്താഴത്തിന്നു ക്ഷണിച്ചു. കാഴ്ചകൾ കണ്ടുകൊണ്ട് ന്യൂ എലിവരെ നടക്കാൻ തീരുമാനിച്ചുകൊണ്ടു ഞാൻ ഉച്ചതിരിഞ്ഞപ്പോൾ ഹോട്ടലിൽനിന്നും ഇറങ്ങി. ഫ്ലൂസ്മാൻ അവന്യൂവിലൂടെ നടന്നു എതപലിലെത്തി. അവിടെനിന്നു ഗ്രാൻറ് ആർമി അവന്യൂവിലൂടെ ന്യൂ എലിയിൽചെന്നുചേൻ.

ആ സ്ഥലത്തിന്ന് ആകപ്പാടെ ഒരു നാട്ടുംപുറത്തിൻെറ ഛായയുണ്ടായിരുന്നു. ന്യൂ എലി പാലം കടന്നു ഞാൻ മറുകരയിലെത്തി. ഇവിടത്തെ ഗ്രാമങ്ങൾ പുതിയ ക്രൂററൻകെട്ടിടങ്ങൾ പൊങ്ങിവരുന്ന നഗരപ്രാന്തമായി മാറിവരികയാണു്. ഒരു വശത്തു തനി നാടൻമട്ടിലുള്ള കുടിയിടങ്ങളുടെ കാഴ്ചകൾ അങ്ങിനെതന്നെ തങ്ങിനില്ക്കുകയും ചെയ്യുന്നു.

ഒരു പെരുമഴ എൻെറ സഞ്ചാരത്തിന്നു ശല്യം വരുത്തി. നമ്മുടെ തിരുവാതിരഞാററുവേലയിലെപ്പോലത്തെ, ഗർജ്ജിച്ചുകൊണ്ടുള്ള ഒരിരുണ്ട പേമാരി. ഞാൻ ഒരു നാടൻ കഫെയിൽ കയറി ഒരു കപ്പു ചൂടുകാപ്പിയും ഓർഡർചെയ്തു മുനിഞ്ഞിരിപ്പായി.

മഴയൊന്നു ശമിച്ചപ്പോൾ ഞാൻ തോട്ടിൻകരയിലേയ്ക്കുതന്നെ, മടങ്ങി, ന്യൂ എലി ആസ്പത്രിയുടെ മുമ്പിലെ നടപ്പാതയിലെ ഒരു മരച്ചുവട്ടിൽനിന്നുകൊണ്ട് അകലേയ്ക്ക് ഒന്നു നോക്കി. ആ ഇരുണ്ട അന്തരീക്ഷത്തിലൂടെ അകലെ ഏഫൽഗോപുരത്തിന്റെ കാഴ്ച ഭയാനകമായിത്തോന്നി. അങ്ങുമിങ്ങും നീർവഞ്ചിപ്പടർപ്പുകൾ നിറഞ്ഞ തോട്ടിലെ ജലത്തിന് അസാധാരണമായ ഒരു ഊതവർണ്ണം കാണപ്പെട്ടു. ശാപഗ്രസ്തമായ ഒരു സായാഹ്നം.

## വേവിച്ച തവളയും പൊരിച്ച ഒച്ചും

•മോടിയിൽ വസ്ത്രധാരണംചെയ്ത ഒരു ഫ്രഞ്ചുകാരൻ, കയ്യിൽ ഒരു തുണിസ്സഞ്ചിയും തൂക്കിക്കൊണ്ടു തോട്ടിൻകരയിലൂടെ എന്തോ തിരഞ്ഞുനടക്കുന്നുണ്ടായിരുന്നു. എന്താണ് ആ മനുഷ്യൻ തിരഞ്ഞുനടക്കുന്നതെന്നറിയാൻ ഞാൻ ശ്രദ്ധ പതിപ്പിച്ചു. അയാൾ തോട്ടിൻവക്കിലെ മരവേലിയിൽ പററിപ്പിടിച്ചുകിടക്കുന്ന ഒച്ചുകളെ (അച്ച്) നുള്ളിയെടുത്തു സഞ്ചിയിൽ നിക്ഷേപിക്കുന്ന കാഴ്ചയാണു ഞാൻ കണ്ടതു്. അയാളുടെ അന്നത്തെ അത്താഴപ്പിഞ്ഞാണത്തിൽ വറുത്ത ഒച്ചുകൾ കിടക്കുന്ന കാഴ്ച മനസ്സിൽ ദശിച്ചപ്പോൾ ഞാൻ ഒന്നു തുപ്പിപ്പോയി.

പാരീസ്സിലെ ഹോട്ടലുകളിൽ ഭക്ഷണം കഴിക്കാൻ ചെല്ലുമ്പോൾ പ്രത്യേകം ശ്രദ്ധിച്ചില്ലെങ്കിൽ അബദ്ധം പററും. ഫ്രഞ്ചുഭാഷയിൽ നല്ല പരിചയമില്ലെങ്കിൽ ആ 'മെനു' (പദാത്ഥവിവരണപ്പട്ടിക) കാർഡു നോക്കിയാൽ നിങ്ങൾക്കൊന്നും വേർതിരിച്ചറിയാൻ സാധിക്കയില്ല. വേവിച്ച തവളക്കുഞ്ഞും, ക്രറയുപ്പേരിയും, പൊരിച്ച ഒച്ചും, കരിച്ച പച്ചത്തുള്ളനും, കുമ്പളക്കൊററനുംമററും ക്രൂ

ട്ടത്തിലുണ്ടായിരിക്കും. ആഫ്രിക്കയിൽവെച്ചു മനുഷ്യമാംസത്തിന്റെതൊഴികെ മററെല്ലാ മാംസങ്ങളുടെയും രുചി നോക്കേണ്ടിവന്നിട്ടുണ്ടെങ്കിലും ഒച്ചിനെ ഭുജിക്കുന്ന കാര്യമോൎത്തപ്പോഠം എനിക്കോക്കാനം വന്നുപോയി.

മി. പപ്പുവിന്റെ വീട്ടിലെ സാമ്പാറും ചോറും ഓൎത്തുകൊണ്ടു ഞാൻ വേഗം ജനറൽ കോണി ബൂൽവറിലേയ്ക്കു തിരിച്ചു. മി. പപ്പുവിന്റെ വീടു കണ്ടുപിടിച്ചു.

തോട്ടിൻകരയിൽ, ഒരു പഴയ തോപ്പിന്റെ നടുവിൽ മനോഹരമായ ഒരു കൊച്ചുമാളിക—അവിടെയാണു് ആ മലയാളികുടുംബം താമസിക്കുന്നതു്. മി. പപ്പുവും പത്നിയും എന്നെ സന്തോഷത്തോടെ സ്വീകരിച്ചു. മി. പപ്പുവിന്റെ സ്റ്റെനോഗ്രാഫർ മി. മേനോനും അപ്പോഠം അവിടെയുണ്ടായിരുന്നു.

മി. പപ്പുവിന്റെ ഗൃഹത്തിന്റെ അന്തർഭാഗം തനി മലയാളിമട്ടിൽ അലങ്കരിച്ചുവെച്ചതു് എന്നെ പ്രത്യേകം ആകർഷിക്കയും ആനന്ദിപ്പിക്കയുമുണ്ടായി. നിലവിളക്കും പുല്ലുപായയും തോൎത്തുമുണ്ടും എല്ലാം ആ പാരീസ്ഗൃഹത്തിനകത്തു കടന്നുകൂടിയിട്ടുണ്ടു്. നരിത്തോലും മാൻതലയും ഇന്ത്യൻകൊത്തുവേലകഠം നിറഞ്ഞ മരസ്സാമാനങ്ങളുംകൊണ്ടലങ്കരിച്ച അതിഥിമുറി ഒരു ചെറിയ ഇന്ത്യൻ മ്യൂസിയം തന്നെയായിരുന്നു.

## സൂട്ടും സാമ്പാറും

പാരീസ്സിൽവെച്ചു മലയാളിമട്ടിലുള്ള ഊൺ കിട്ടുന്നതു് ഒരനുഗ്രഹംതന്നെയാണല്ലൊ. മി. പപ്പു തലശ്ശേരിയിൽനിന്നു വെപ്പുകാരൻ കണ്ണനേയുംകൂടെ കപ്പൽ കയററിക്കൊണ്ടുവന്നിട്ടുണ്ടു്. സൂട്ടും ടൈയും ധരിച്ച കണ്ണൻ

സാമ്പാർ വിളമ്പുന്ന കാഴ്ചയാണ് എനിക്ക് ഏററവും രസകരമായിത്തോന്നിയത്.

ഇന്ത്യൻഎംബസ്സിയിൽ വേറെയും ഒന്നുരണ്ടു മലയാളികൾ ഉണ്ടെന്നു മി. പപ്പു പറഞ്ഞു. പാരീസ്സ് നഗരത്തിന്നു പുറമെ താമസമാക്കിയ ചില പഴയ മലയാളികളും ഉണ്ടത്രേ. അവർ ഫ്രഞ്ച്സ്ത്രീകളേയും വിവാഹം കഴിച്ച് അവിടെ സ്ഥിരതാമസമാക്കിയിരിക്കയാണ്.

ശ്രീനാരായണഗുരുസ്വാമികളുടെ പ്രമുഖശിഷ്യനായ ഡോക്ടർ നടരാജൻ ആയിടെ അമേരിക്കൻപര്യടനം കഴിഞ്ഞു് ശ്രീനാരായണധമ്മപ്രചരണപരിശ്രമങ്ങളിലേപ്പെട്ടുകൊണ്ടു് തല്ക്കാലം പാരീസ്സിന്നുപുറമെ ഒരു ഗ്രാമത്തിൽ താമസമാക്കിയിരിക്കയാണെന്നും മി. പപ്പു പറഞ്ഞു. ശിഷ്യഗണങ്ങൾക്കു് ഉപദേശം നൽകാൻ വിമാനസഞ്ചാരം പതിവാക്കിയിരിക്കുന്ന ശ്രീകൃഷ്ണമേനോൻ എന്നൊരു പരിഷ്കൃതസന്ന്യാസിയും പാരീസ്സിലുണ്ടു്. (ഇദ്ദേഹം തിരുവനന്തപുരത്തുകാരനാണ്.)

പക്ഷെ കോഴിക്കോട്ടുകാരനായ ഒരു മലയാളിയെ പെട്ടെന്നു പാരീസ്സ്നഗരത്തിൽവെച്ചു കണ്ടുമുട്ടുകയെന്നതു് ഒരത്ഭുതം തന്നെയാണല്ലോ—അതുണ്ടായി. കോഴിക്കോട്ടെ ഡോക്ടർ സി. കെ. മേനോനെ യാദൃച്ഛികമായി ഞാൻ പാരീസ്സിൽവെച്ചു കണ്ടു. അദ്ദേഹം അമേരിക്കയിൽനിന്നു മടങ്ങുന്ന വഴി പാരീസ്സ് സന്ദർശിക്കാൻ വന്നതായിരുന്നു.

## ഞാൻ പാരീസ്സിനോടു യാത്ര പറയുന്നു

ഒരാഴ്ച തികച്ചും പാരീസ്സിൽ കഴിച്ചുകൂട്ടി, എട്ടാം ദിവസം പ്രഭാതത്തിൽ സെൻറ്ലസാർസ്റ്റേഷനിലെ 24-ാം നമ്പർപ്ലാററ്ഫാറത്തിൽ തയ്യാറായിനില്ക്കുന്ന പാരീസ്സ്-

ലണ്ടൻ എക്സ്പ്രസ്സിൽ കയറിനിന്നുകൊണ്ടു ഞാൻ ആ അത്ഭുതനഗരിയോടു യാത്രപറഞ്ഞു.

ദീർഘകാലം ഇണങ്ങിപ്രണയിച്ച ഒരു കാമിനിയോടു വിടവാങ്ങുന്ന മധുരമായ വേദനയോടുകൂടിയാണു ഞാൻ പാരീസ്സിനെ വിട്ടുപിരിഞ്ഞതു്. മനുഷ്യത്വത്തിന്റെ മൃദുലവശങ്ങളെ മാദകസ്വപ്നങ്ങളിൽ വരിഞ്ഞുകെട്ടുന്ന അനുഭവങ്ങളുടെ സ്മരണകൾ ഷാംപെയിൻകപ്പിലെ തങ്കക്കുമിളകൾപോലെ പൊങ്ങിവരുന്നുണ്ടായിരുന്നു. വിദ്യുദ്ദീപലക്ഷങ്ങളുടെ കടാക്ഷങ്ങൾ പൊഴിക്കുന്ന വീഥികളും, വാദ്യഘോഷങ്ങളാൽ ഹൃദയത്തെ മഥിക്കുന്ന 'കസിനോ'കളും കബാരെകളും കരളിന്റെ അണിയറയിൽ അണിനിരന്നു നില്ക്കുന്നു. എന്തെല്ലാം ചിത്രങ്ങൾ! ഏയ്ഫൽ ഗോപുരത്തിന്റെ ഒത്ത മുകളിൽനിന്നുള്ള കാഴ്ച. വർണ്ണദീപ്തിയും സംഗീതപ്രവാഹവും, പരിമളപൂരവും, സമ്മേളിച്ച 'ഷാം എലീസ്സി'യിലെ രാത്രി. ലൂവ്ര് കൊട്ടാരത്തിലെ വീനസ്സിന്റെ വെണ്ണക്കൽപ്രതിമ, നെപ്പോളിയൻ ചക്രവർത്തിയുടെ അന്ത്യവിശ്രമരംഗം. നൃത്തകലയുടെ ആവരണത്തിൽകാഴ്ചവെയ്ക്കുന്ന മാംസലാവണ്യത്തിന്റെ ചലനങ്ങൾ. ഫാഷന്റെ പേരിലുള്ള തിറയാട്ടങ്ങൾ. മുഖത്തു ചായംതേച്ച തെരുവുവേശ്യകളുടെ ഒളിപ്പുഞ്ചിരികൾ. വിപ്ലവത്തിന്റെ ചോരപുരണ്ട മണ്ണിൽ മൂകമായി നില്ക്കുന്ന കലാപ്രതിമകൾ. ശൃംഗാരത്തിന്റെ ചിത്രശാലകൾ. ജീവിതാനന്ദത്തിന്റെ ജേയ്‌വിളികൾ!—എല്ലാററിനേയും അനുഗ്രഹിച്ചുകൊണ്ടു് ഒരു കള്ളപ്പുഞ്ചിരിയോടെ സെയിൻ നദിയും പ്രവഹിക്കുന്നു.



